2019 JULY - SEPTEMBER

# GEORGIAN MIRROR

The Journal of Indian Orthodoxy



## ചരിത്രം കുറിച്ച റഷ്യാ സന്ദർശനം






THE

Renai Cochin

*Celebrating Hospitality*

THE **RENAI COCHIN** P.B.NO. **2310** METRO PILLAR NO **515**
PALARIVATTOM **COCHIN** **682025 0484-2344463**




AUTHENTIC CHINESE RESTAURANT

LUNCH 12 PM TO 3 PM &
DINNER 7 PM TO 11 PM

Discover the chinese flavours of delicacies at the Black Pearl, Renal.
Spice up your taste buds with authentic chinese food.




24 HOURS COFFEE SHOP

(BREAKFAST, LUNCH
& DINNER BUFFET)



Rasa Leela

INDIAN SEAFOOD RESTAURANT

7 PM TO 11 PM

SUNDAY
**Brunch**

JUST WHAT YOU DESIRED TO
KICKSTART YOUR LAZY SUNDAY

EVERY SUNDAY - 10 to 11.30 AM

**Just ₹ 499 only**

**9846935555**
**9388336967**




# GEORGIAN MIRROR

The Journal of Indian Orthodoxy

Email : gmirrormail@gmail.com

2019 **CONTENTS** JULY - SEPTEMBER



*പ. കാതോലിക്കാ ബാവായും റഷ്യൻ ഓർത്തഡോക്സ് സഭാ തലവൻ പ. കിറിൽ പാത്രിയർക്കീസും*






**ജോർജിയൻ മിറർ**
**മലങ്കരയുടെ സത്യദർശനം**

പു.11 ലക്കം 3 ▪ 2019 ജൂലായ്-സെപ്റ്റംബർ






Printed and Published by:
Issac Kurian.K for St.George Orthodox
Valiyapally, Palarivattom, Kochi - 682025

Georgian Mirror is published quarterly by St.George
Orthodox Valiyapally, Palarivattom, Kochi - 25


Editorial Office:
Georgian Mirror, St.George Orthodox Valiyapally
Palarivattom, Kochi-682025 Phone : 0484-2346096
Email: gmirrormail@gmail.com
Chief Editor:9447364119.
Associate Chief Editor: 9447217956
Editor : C.V.Benjamin: 9388473243. **Responsible for selection of news under the PRB Act.**

Managing Editor: 9809599123.
Email:pvmathew45@yahoo.co.in

Church Website : www.sgovpp.com
Church Office Email : sgovpp@gmail.com

Designing & Page setting , Mars Graphics - 9744424145

Printed at Viani Printings, Lisie Hospital Road,
Kochi - 682018, Phone : 0484 - 2401635

## MISSION STATEMENT

To fight for the MOST HOLY FAITH that God has once for all entrusted to His Saints



വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതിവിശുദ്ധ വിശ്വാസത്തിനു വേണ്ടി പോരാടേണ്ടതിന് (വി.യൂദാ 3,20)

## എഡിറ്റോറിയൽ



# മധ്യസ്ഥത ഒരു ആത്മനിർവൃതി

യുക്തിയുടെയും ശാസ്ത്രത്തിന്റെയും അതിർവരമ്പുകൾക്കപ്പുറത്ത്, വിശ്വാസത്തിന്റെയും ആത്മീയാനുഭൂതിയുടെയും ദർശനപഥത്തിലൂടെയുള്ള ഒരു തീർത്ഥാടനമാണ് വാങ്ങിപ്പോയവരോടും പരിശുദ്ധന്മാരോടുമുള്ള മധ്യസ്ഥത എന്നാണ് വിശ്വാസസത്യവിശകലനം. ക്രൈസ്തവ സഭകൾ തമ്മിലും വേദശാസ്ത്രജ്ഞരുടെ ഇടയിലും അഭിപ്രായ വൈവിധ്യമുള്ള ഈ വിഷയത്തിന്റെ ഉൾക്കാമ്പും അർത്ഥതലങ്ങളും കരുത്തും തേടിയുള്ള പ്രയാണം നിശ്ചയമായും വിശ്വാസികൾക്ക് ആശ്വാസവും ആത്മസ്പർശവുമായി മാറും. കാരണം, പരിശുദ്ധന്മാരെക്കുറിച്ചും വാങ്ങിപ്പോയവരെക്കുറിച്ചുമൊക്കെയുള്ള തെറ്റിദ്ധാരണകളെ, പ്രത്യേകിച്ച് അവരുടെ മധ്യസ്ഥത യാചിച്ച് ആദരിക്കുന്നതിനെ, നവീന സഭകളും സെക്ടേറിയൻ വിഭാഗങ്ങളും വിമർശിക്കുമ്പോൾ, തിരുവെഴുത്തുകളുടെ പിൻബലത്തിൽ സുദൃഢമായ ജ്ഞാനവും ബോധ്യവും ആർജിക്കുക വിശ്വാസ സ്ഥിരീകരണത്തിന് അനുപേക്ഷണീയമാണ്.

പ്രാപഞ്ചിക സത്യങ്ങളുടെ അസ്ഥിത്വം നിർവചിക്കപ്പെടുന്നതുതന്നെ, അവ തമ്മിൽ അഭംഗുരമായി നിലനിൽക്കുന്ന അന്യോന്യാശ്രിത ബന്ധത്തിന്റെ അടിസ്ഥാനത്തിലാണ്. മനുഷ്യബന്ധങ്ങളും, അത് ആത്മീയമാകട്ടെ ഭൗതികമാകട്ടെ, ഇത്തരമൊരു പാരസ്പരികത കൂടാതെ നിലനിൽക്കുക അസാധ്യമെന്നത് അവിതർക്കിതമാണ്. ജീവിച്ചിരിക്കുന്നവർ പരസ്പരവും വാങ്ങിപ്പോയവർക്കുവേണ്ടിയും, വാങ്ങിപ്പോയവർ ജീവിച്ചിരിക്കുന്നവർക്കുവേണ്ടിയും മധ്യസ്ഥത അണയ്ക്കുന്ന ഹൃദ്യവും സുന്ദരവുമായ ഒരു അനുഷ്ഠാനശൈലി പരിശുദ്ധ സഭ നമുക്ക് കൈമാറിത്തന്നിട്ടുള്ളത് ഈ പശ്ചാത്തലത്തിലാണ് വിലയിരുത്തപ്പെടേണ്ടത്.

യേശുക്രിസ്തു മാത്രമേ ദൈവത്തിനും മനുഷ്യർക്കും ഇടയിൽ മധ്യസ്ഥനായിട്ടുള്ളൂ എന്ന നിസ്തുലവും നിതാന്തവുമായ ദൈവശാസ്ത്ര സത്യത്തിന്റെ മഹനീയത കുറയ്ക്കുകയോ കളങ്കപ്പെടുത്തുകയോ ചെയ്യാതെയുള്ള ഒരു പ്രാർത്ഥനാരീതിയാണ് മധ്യസ്ഥപ്രാർത്ഥന. ഇവിടെ, ക്രിസ്തു മധ്യസ്ഥനും മറ്റുള്ളവർ മധ്യസ്ഥത അർപ്പിക്കുന്നവരുമാണ്. ബന്ധപ്പെട്ട ഇംഗ്ലീഷ് പദങ്ങൾ (mediation, intercession) ശ്രദ്ധിച്ചാൽ അവ്യക്തതകൾ പൂർണമായും ദൂരീകരിക്കപ്പെടും. Mediator എന്ന പദമാണ് ക്രിസ്തുവിനെകുറിച്ചുള്ള പ്രതിപാദനങ്ങളിൽ ഉപയോഗിക്കുന്നത്. രണ്ടു വ്യക്തികൾക്കോ സമൂഹങ്ങൾക്കോ ഇടയിലുണ്ടാകുന്ന തർക്കവിതർക്കങ്ങൾ ഇരുവർക്കും തൃപ്തികരമായി പരിഹരിക്കുന്ന ഇടനിലക്കാരനാണ് മധ്യസ്ഥൻ. ആ നിലയിൽ, പാപം ചെയ്ത് ദൈവത്തിൽ നിന്ന് അന്യരായിപ്പോയവരെ ദൈവത്തിങ്കലേക്ക് തിരികെ വരുത്തുക എന്ന ലക്ഷ്യത്തോടെ മനുഷ്യാവതാരം ചെയ്ത ക്രിസ്തു തന്നെ ഏക മധ്യസ്ഥൻ. മധ്യസ്ഥപ്രാർത്ഥനയ്ക്ക് Intercession എന്ന പദം ഉപയോഗിക്കുമ്പോൾ *"പരാർത്ഥ പ്രാർത്ഥന"* എന്ന പരിഭാഷയാണ് 'മധ്യസ്ഥ പ്രാർത്ഥന' യേക്കാൾ ശരിയായിട്ടുള്ളത്. തന്നോട് നടത്തുന്ന ഒരാളുടെ അപേക്ഷ തനിക്ക് ആത്മീയാഭിമുഖ്യമുള്ള ആളിലേക്ക് സംവേദനം ചെയ്യുകയാണിവിടെ. Intercessor ഒരാളുടെ പക്ഷം ചേരുമ്പോൾ Mediator രണ്ടുപക്ഷത്തും ചേർന്ന് ഇരുപക്ഷത്തെയും രമ്യമാക്കുന്നു.

നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും പ്രാർത്ഥന ദൈവസന്നിധിയിൽ കൈക്കൊള്ളപ്പെട്ടവയാണ്. കാരണം, അവർ സദാ ദൈവോന്മുഖരും ദൈവാത്മാവിൽ ശക്തരും ദൈവത്തെപ്പോലെയുള്ളവരും (more god-like) ആണ്. മധ്യസ്ഥ പ്രാർത്ഥനയുടെ മാസ്മരികശക്തി ദൈവാത്മാവിൽ അനുഭവിച്ച് ആസ്വദിക്കുവാനുള്ള ആഹ്വാനവുമായി ഈ ലക്കം ***ജോർജിയൻ മിറർ*** വായനക്കാരുടെ മുമ്പിലെത്തുന്നു.

**ഫാ.പി.ഐ.വർഗീസ്**



**സെപ്റ്റംബർ 15, കാതോലിക്കേറ്റ് സ്ഥാപക ദിനം**

**107 വർഷം പിന്നിട്ട ചരിത്ര സംഭവത്തിന്റെ ഓർമ പുതുക്കാം, ഗരിമ കാത്തുസൂക്ഷിക്കാം.**

ഭാരതീയ ക്രൈസ്തവ സഭയുടെ പരമാധ്യക്ഷനും,
പൗരസ്ത്യ കാതോലിക്കായും
മലങ്കര മെത്രാപ്പോലീത്തായുമായ




ജോർജിയൻ മിററിന്റെ
ജന്മദിന മംഗളാശംസകൾ



ജന്മദിനത്തിൽ പ. ബാവാ ആലുവ തൃക്കുന്നത്തു സെമിനാരി പള്ളിയിൽ വി.കുർബാന അർപ്പിക്കുന്നു.



പ. ബാവാ കുവൈറ്റ് സെ.തോമസ് ഓർത്തഡോക്സ് പള്ളിയിൽ ജന്മദിനകേക്ക് മുറിക്കുന്നു.

# പ.ബാവായുടെ ശ്ലൈഹിക സന്ദർശനം റഷ്യയിൽ



നാലു പതിറ്റാണ്ടിനു ശേഷം റഷ്യൻ ഓർത്തഡോക്സ് സഭയുടെ മണ്ണിൽ മലങ്കര സഭയുടെ പരമാധ്യക്ഷൻ സന്ദർശനം നടത്തി. റഷ്യൻ ഓർത്തഡോക്സ് സഭാ തലവന്റെ (H.H.Kiril, Patriarch of Moscow and All Russia) ക്ഷണം സ്വീകരിച്ച് പ.ബസേലിയോസ് മാർത്തോമാ പൗലോസ് II കാതോലിക്കാ ബാവായുടെ 6 ദിവസത്തെ ശ്ലൈഹിക സന്ദർശനം ആഗസ്റ്റ് 31-ന് ആരംഭിച്ചു. 1976-ൽ അന്നത്തെ പ.മാർത്തോമാ മാത്യൂസ് I കാതോലിക്കാ ബാവായാണ് അവസാനമായി റഷ്യ സന്ദർശിച്ചത്.

പ.ബാവായോടൊപ്പം അഭി. സഖറിയാസ് മാർ നിക്കോളാവോസ് (വിദേശ സഭകളുമായി സമ്പർക്കത്തിനുള്ള വിഭാഗം തലവൻ),അഭി. യൂഹാനോൻ മാർ ദിയസ്കോറോസ് (പ.സുന്നഹദോസ് സെക്രട്ടറി), ഫാ.അശ്വിൻ ഫെർണാണ്ടസ്, (പ്രൊട്ടോക്കോൾ വിഭാഗം തലവൻ), കെവിൻ ജോർജ് കോശി (കമ്മ്യൂണിക്കേഷൻസ് വിഭാഗം തലവൻ), ജേക്കബ് മാത്യു (സഭാ മാനേജിങ് കമ്മിറ്റിയംഗം), ഡോ.ചെറിയാൻ ഈപ്പൻ എന്നിവരും സംഘത്തിലുണ്ടായിരുന്നു.

പ.ബാവാ 1988-ൽ മെത്രാപ്പോലീത്തായായിരുന്നപ്പോൾ റഷ്യ സന്ദർശിച്ചിരുന്നു. മെത്രാപ്പോലീത്താ ആയിരിക്കെ, 2006-ൽ കിറിൽ പാത്രിയർക്കീസ് മലങ്കരസഭ സന്ദർശിച്ചിരുന്നു. പ.ദിദിമോസ്, പ്രഥമൻ ബാവായുമായി കൂടിക്കാഴ്ച നടത്തുകയും മലങ്കരസഭയുടെ Order of St.Gregory of Parumala എന്ന ബഹുമതി ഏറ്റുവാങ്ങുകയും ചെയ്തു.

പ.കാതോലിക്കാ ബാവായെ സ്വീകരിച്ചു കൊണ്ട് റഷ്യൻ പാത്രിയർക്കീസ് പറഞ്ഞു: "ഇത് ഒരു ചരിത്ര നിമിഷമാണ്. അങ്ങയെ റഷ്യയുടെ മണ്ണിൽ സ്വീകരിക്കാനും ആലിംഗനം ചെയ്യാനും ലഭിച്ച ഈ അവസരത്തിൽ ഞങ്ങൾ അതിയായി സന്തോഷിക്കുന്നു. റഷ്യൻ സഭ കൊടിയ പീഡനങ്ങളുടെയും പ്രയാസങ്ങളുടെയും ഒരു കാലഘട്ടത്തിലൂടെ മുമ്പ് കഴിയേണ്ടി വന്നിട്ടുണ്ട്. എന്നാൽ ഇന്ന് അതെല്ലാം മാറി. ഒരു കണക്കു ചൂണ്ടിക്കാട്ടട്ടെ. ആ ഇരുണ്ട കാലത്തിനു ശേഷം ഏതാണ്ട് 30,000-ത്തോളം കത്തീഡ്രലുകളും ഇടവകപള്ളികളും നിർമിക്കുകയോ പുനരുദ്ധരിക്കുകയോ ചെയ്യാൻ കഴിഞ്ഞിട്ടുണ്ട്. അതായത്, ശരാശരി 3 പള്ളികൾ ഒരു ദിവസം എന്ന കണക്കിൽ.

അങ്ങേയ്ക്ക് അറിയാവുന്നതുപോലെ, റഷ്യൻ സഭ ഇന്ത്യയെയും അവിടുത്തെ ജനങ്ങളെയും വളരെ താത്പര്യത്തോടും ജിജ്ഞാസയോടുമാണ് വീക്ഷിച്ചിട്ടുള്ളത്. ഇന്ത്യയിൽ ഒരു ശക്തമായ ക്രിസ്ത്യാനി സമൂഹം ആദിമകാലം മുതൽ ഉണ്ടായിരുന്നു എന്നത് ഞങ്ങൾ വളരെ അദ്ഭുതത്തോടെയാണ് കണ്ടത്. അത് ഏതെങ്കിലും പാശ്ചാത്യർ സ്ഥാപിച്ചതല്ല. മറിച്ച്, ക്രിസ്തുശിഷ്യനായ തോമാ ശ്ളീഹാ നട്ടുവളർത്തിയതാണ്. പണ്ടുകാലം മുതലേ ഇരുസഭകളും തമ്മിൽ ബന്ധങ്ങളുണ്ടായിരുന്നു. കൃത്യമായി പറഞ്ഞാൽ 1851-ൽ അങ്ങയുടെ സഭ റഷ്യൻ സഭയുമായി സമ്പർക്കത്തിലേർപ്പെടാൻ ശ്രമിച്ചിരുന്നു. എന്നാൽ യുദ്ധങ്ങളും മറ്റും കാരണം അത് മുന്നോട്ടു പോയില്ല. പിന്നീട്, 1931-ൽ ഞങ്ങളുടെ ഒരു വൈദികൻ ആൻഡ്രോണിക് അവിടെയെത്തി 18 വർഷത്തോളം അവിടെ കഴിഞ്ഞു. അദ്ദേഹം പണിത ചാപ്പൽ ഇന്നും നിങ്ങൾ പരിപാവനമായി സൂക്ഷിക്കുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു.റഷ്യൻ സഭയെ മുമ്പ് അമർച്ച ചെയ്തിരുന്നതു കൊണ്ട് ആ കാലങ്ങളിൽ നമ്മുടെ ബന്ധം വേണ്ടവിധം വളർന്നില്ല. എങ്കിലും ഊഷ്മളമായിത്തന്നെ അതു നിലനിന്നു."

തുടർന്ന്, സഭാ തലവന്മാരും മേൽപട്ടക്കാരും വൈദികരും ഇരുസഭകളിലും നടത്തിയ സന്ദർശനങ്ങളെക്കുറിച്ച് പ.പാത്രിയർക്കീസ് വിശദമായി പരാമർശിച്ചു. പ.ബാവായുടെ സംഘാംഗമായ ഡോ. ചെറിയാൻ ഈപ്പനെ പ്രത്യേകം പരാമർശിച്ച്, അദ്ദേഹത്തിന്റെ മഹത്തായ സേവനങ്ങളെ പ.പാത്രിയർക്കീസ് പ്രകീർത്തിച്ചു. മോസ്കോയിൽ മലങ്കര സഭയുടെ പ്രാതിനിധ്യമായ ഡോ.ഈപ്പനാണ് പുരാതനവും ബ്രഹ്മാണ്ഡവുമായ *'ഫിലോക്കാലിയ'* എന്ന മഹദ് ഗ്രന്ഥം മലയാളത്തിലേക്കു തർജമ ചെയ്യുവാൻ നേതൃത്വം നൽകിയത്.

ഇരുസഭകളും തമ്മിലുള്ള ബന്ധം മെച്ചപ്പെടുത്തുന്നതിനായി പ്രതിനിധികളെ ഉൾപ്പെടുത്തി ഒരു വർക്കിംഗ് ഗ്രൂപ്പ് രൂപീകരിക്കാൻ ധാരണയായി. പ.കാതോലിക്കാ ബാവായും പ.പാത്രിയർക്കീസ് ബാവായും ഉപഹാരങ്ങൾ കൈമാറി.

# പ. ബാവായ്ക്ക് റഷ്യയിൽ ഉജ്വല സ്വീകരണം



പ. കാതോലിക്കാ ബാവാ റഷ്യൻ ഓർത്തഡോക്സ് സഭാ തലവൻ പ. കിറിൽ പാത്രിയർക്കീസിനോടൊപ്പം, റഷ്യൻ സഭാ ആസ്ഥാനമായ ഡാനിലോവ് ആശ്രമത്തിൽ







പ.കാതോലിക്കായെയും സംഘത്തെയും സെ.സിറിൽ ആൻഡ് മെതോഡിയസ് ഇൻസ്റ്റിറ്റ്യൂട്ടിൽ സ്വീകരിക്കുന്നു.



പ. ബാവാ ക്രൈസ്റ്റ് ദ സേവിയർ കത്തീഡ്രലിൽ

(കൂടുതൽ ചിത്രങ്ങൾ പേജ് 52–ൽ)






# പ്രാർത്ഥന

■ യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്താ

പ്രാർത്ഥന ശ്വാസോച്ഛ്വാസത്തിന് സമാനമാണ്. നാം അറിയാതെ, എന്നാൽ എല്ലാ നിമിഷവും ഉപയോഗിക്കാൻ തക്കവണ്ണം, നമുക്ക് ചാരെ ദൈവത്താൽ സൃഷ്ടിച്ച് നിയമിച്ചാക്കപ്പെട്ടതാണ് വായു. അതിന്റെ പ്രവർത്തനം നമുക്ക് മാത്രമല്ല സൃഷ്ടിക്കപ്പെട്ട സർവതിനും അത്യാവശ്യമായ ഒരു ഘടകമാണ്. അതുകൊണ്ടുതന്നെ, അത് നിലച്ചാൽ സൃഷ്ടി മുഴുവൻ നിശ്ചലമാകും. നാം പലപ്പോഴും നമ്മുടെ സ്വാർത്ഥത നിമിത്തം വായുവിനെ മലീമസമാക്കും. ഓരോ പ്രാവശ്യം നാം ശ്വസിക്കുമ്പോൾ ശ്വാസകോശങ്ങളിലേക്ക് ശുദ്ധവായു കടന്നുവരുന്നു. ധമനികളിലെ രക്തത്തിൽനിന്നും കാർബൺഡയോക്സൈഡിനെ പുറംതള്ളി ഓക്സിജനെ സംക്രമിപ്പിച്ചുകൊണ്ട് ശുദ്ധീകരിക്കുന്നു. ശുദ്ധവായു പ്രവേശിക്കാതെയിരുന്നാൽ ധമനികൾക്ക് ക്ഷതം സംഭവിക്കുന്നതുപോലെ പ്രാർത്ഥന ഇല്ലാതെ വരുന്ന ഇടങ്ങളിൽ പാപം പെരുകുകയും ആത്മീയ ജീവിതത്തിന് ക്ഷതം സംഭവിക്കുകയും ചെയ്യും. കാഠിന്യമേറിയ ശാരീരികാധ്വാനസമയത്ത് നമ്മുടെ ശ്വാസോച്ഛ്വാസഗതി കൂടുന്നത് കണ്ടിട്ടില്ലെ? ആത്മീയതയിലും ഇതുതന്നെ രീതി; കൂടുതൽ പ്രവർത്തിക്കണമെങ്കിൽ കൂടുതൽ പ്രാർത്ഥനവേണം. പ.പരുമല തിരുമേനി ഇതിന് ഒരു ഉദാഹരണമാണല്ലോ. ഒരു പുരുഷായുസ്സിൽ ഒരാൾക്ക് ചെയ്യാവുന്നതിന്റെ ഇരട്ടിയിലേറെ പ്രവർത്തനനിരതനായിരുന്നു പ.പരുമല തിരുമേനി. അതിനു കാരണം, അദ്ദേഹത്തിന്റെ സുസ്ഥിരമായ പ്രാർത്ഥനാജീവിതവും വേദപുസ്തക പാരായണവും ആയിരുന്നു. നമ്മുടെ പരിശുദ്ധ പിതാക്കന്മാർ ഇപ്രകാരം പ്രാർത്ഥനയിലൂടെ ആത്മീയ പേശികൾക്ക് വ്യായാമം നേടിയെടുത്തവരാണ്.

പ.പൗലോസ് ശ്ലീഹാ പറയുന്നത് നാം ദൈവാത്മാവിന്റെ മന്ദിരമാണെന്നാണ്. ആ ആത്മാവ് നമ്മളിൽ സ്ഥിരമായി വസിക്കണം. അങ്ങനെയാണല്ലോ 51-ാം മസുമൂറായിൽ നാം പ്രാർത്ഥിക്കുന്നത്. അങ്ങനെ സംഭവിക്കണമെങ്കിൽ വിശുദ്ധിയുടെ അവസ്ഥയിൽ എത്തണം. അതിനായി പ്രാർത്ഥനയിലുള്ള ആഴം വർധിപ്പിക്കണം.

പ്രാർത്ഥന എന്നാലെന്ത് എന്ന് വി.യോഹന്നാൻ 17:1 പരിശോധിച്ചാൽ കാണാം. പ്രാർത്ഥന നമ്മിൽ അടിഞ്ഞുകൂടുന്ന മാലിന്യങ്ങൾ നീക്കി നമ്മെ വെടിപ്പും വൃത്തിയുമുള്ളവരാക്കുന്നു. ഈ കാലത്ത്, പല ചെറുപ്പക്കാരായ മക്കളും തങ്ങളുടെ പിതാവിനോട് സംസാരിക്കുന്നത് പണസംബന്ധമായ കാര്യസാധ്യത്തിനാണ്. എന്നാൽ കൊച്ചുകുഞ്ഞുങ്ങളുടെ സംഭാഷണം അങ്ങനെയല്ലല്ലോ. അതുപോലെ, പ്രാർത്ഥന നമ്മുടെ ആവശ്യങ്ങൾ അവതരിപ്പിക്കാനുള്ള മാധ്യമം മാത്രമാകരുത്. ദൈവവുമായിട്ടുള്ള ബന്ധം സ്വച്ഛവും പവിത്രവും അമൂല്യവുമായ മാർഗമായി നാം കരുതേണ്ടതാണ്. കാരണം, വി.മത്തായി 6-ാം അധ്യായത്തിൽ കാണുന്നു: *'നിങ്ങൾക്ക് ആവശ്യമുള്ളത് ഇന്നതെന്ന് നിങ്ങൾ യാചിക്കുമ്മുമ്പെ നിങ്ങളുടെ പിതാവ് അറിയുന്നുവല്ലോ'*!

നാം നമുക്കായി പറയുന്നതിനേക്കാൾ മറ്റുള്ളവർക്കായി പറയുന്നതാണ് കർത്താവിനിഷ്ടം. അതായത്, മധ്യസ്ഥപ്രാർത്ഥന. അബ്രഹാം പിതാവ് അങ്ങനെ ആയിരുന്നുവല്ലോ. അങ്ങനെയുള്ളവരിലാണ് നന്മയുള്ളത്. നാം സൃഷ്ടിക്കപ്പെട്ടത് ദൈവാനുരൂപികളായിട്ടായതിനാൽ ഈ നന്മയിൽ വളരണമെന്ന് കർത്താവ് ആഗ്രഹിക്കുന്നു. ഈ സംഗതി മറന്ന് സ്വാർത്ഥതയും അഹങ്കാരവും ദുർമോഹങ്ങളും ഉള്ളിലേക്ക് ആഗിരണം ചെയ്യുന്നവർ ഓക്സിജന് പകരം മലിനവായു ഉള്ളിലേക്ക് സ്വീകരിക്കുന്നവരെപ്പോലെയാണ്. അങ്ങനെയുള്ളവരുടെ പ്രാർത്ഥന നിർമലമല്ല.

പ്രാർത്ഥനവഴിയായി നമ്മുടെ കൺമുമ്പിലുള്ള യഥാർത്ഥ അവസ്ഥകളെ ഭേദപ്പെടുത്തുവാൻ കഴിയും. വിശുദ്ധരായ മനുഷ്യർ നമുക്ക് അത് കാണിച്ചുതന്നിട്ടുണ്ട്. ഏലീശ പ്രവാചകൻ ചീത്തയും ഗർഭനാശകവുമായ വെള്ളത്തെ ഭേദപ്പെടുത്തി ഉപയോഗയോഗ്യമാക്കുന്നത് ഉദാഹരണമാണ്. യെഹസ്ക്കേൽ 37-ാം അധ്യായത്തിൽ ഉണങ്ങിയ അസ്ഥികളെ സജീവാവസ്ഥയിലാക്കുന്നത് കാണുന്നുണ്ട്. വിശുദ്ധരുടെ പ്രാർത്ഥനയുടെ പ്രത്യേകതയെക്കുറിച്ച് വി.യാക്കോബ് തന്റെ ലേഖനത്തിന്റെ അവസാനഭാഗത്ത് പറയുന്നു: *'നീതിമാന്റെ ശ്രദ്ധയോടെയുള്ള പ്രാർത്ഥന ഫലിക്കുന്നു'*.

വേറെ രീതിയിൽ പ്രാർത്ഥനയെക്കുറിച്ച് ചിന്തിച്ചാൽ അത് നീന്തൽ പോലെയാണ്. ഗുരുത്വാകർഷണം നമ്മെ താഴേക്ക് വലിക്കും എന്നത് സ്വാഭാവികമാണ്. പക്ഷേ, പരിശീലനത്തിലൂടെ വെള്ളത്തിന് മുകളിലായിരിക്കുവാനും മുമ്പോട്ട് ഗമിക്കുവാനും നമുക്ക് കഴിയുന്നു. അതുപോലെ, പ്രാർത്ഥിക്കുമ്പോൾ ലോകചിന്തകളിൽ നിന്ന് വിമുക്തരാകുകയും പ്രാർത്ഥനയിൽ പൂർണ ശ്രദ്ധ പതിപ്പിക്കുകയും വേണം. അതായത് സ്വാർത്ഥത, പാപമാലിന്യങ്ങൾ ഉണ്ടാകുന്ന പ്രവർത്തനങ്ങൾ എന്നിവ ഒഴിവാക്കുക. അങ്ങനെ നാം പ്രാർത്ഥനയിൽ മുഴുകുമ്പോൾ നാം തനിച്ചല്ല, കർതൃഗാത്രത്തിലെ എല്ലാ അംഗങ്ങളും ചേർന്നുനിന്നാണ് ദൈവികസംസർഗത്തിൽ ഏർപ്പെടുന്നത്. ദൈവം നമ്മെ പലതും അഭ്യസിപ്പിക്കുന്നുണ്ട്. ഇയ്യോബ് അതിനൊരു ഉദാഹരണമാണ്. അഭ്യസനം ലഭിക്കാത്ത കുഞ്ഞിനെ വെള്ളത്തിൽ ഇട്ടാൽ എന്താണോ സംഭവിക്കുന്നത് അതുതന്നെയാണ് ആത്മീയ അഭ്യസനം ലഭിക്കാത്ത ഓരോ വ്യക്തിക്കും സംഭവിക്കുക. നിറഞ്ഞ ആത്മീയാനന്ദത്തോടെ പ്രാർത്ഥനയാകുന്ന നീന്തലിന്റെ ആത്മീയ അനുഭൂതി ലഭിക്കുവാൻ നമുക്ക് കഴിയട്ടെ. അത് ലഭിക്കാത്തവർക്ക് പ്രാർത്ഥന വെറും ചടങ്ങോ കാട്ടിക്കൂട്ടലോ ആയിത്തീരുന്നു.

GM

*(അങ്കമാലി ഭദ്രാസന*
*മെത്രാപ്പോലീത്തായാണ് ലേഖകൻ)*




## മധ്യസ്ഥപ്രാർത്ഥനയുടെ പൊരുൾ

ക്രിസ്തു ഏക മധ്യസ്ഥനാണ് സർവസൃഷ്ടിയെയും പിതാവാം ദൈവത്തോടു നിരപ്പിക്കുന്നവനും. എങ്കിൽ, മറ്റുള്ളവരുടെ മധ്യസ്ഥപ്രാർത്ഥന എന്തിന്? ക്രിസ്തുവിനേക്കാൾ വലിയ വിശുദ്ധരോ? ഈ ചോദ്യങ്ങൾ പല വേദശാസ്ത്രതർക്കങ്ങൾക്കും, എന്തിന്, സഭാ വിഭജനങ്ങൾക്കുംവരെ ഇടയാക്കിയിട്ടുണ്ട്.

എല്ലാ പ്രാചീന ആരാധനാക്രമങ്ങളും വിശുദ്ധരോടുള്ള മധ്യസ്ഥത ഉൾപ്പെടുത്തിയിരിക്കുന്നു. എന്താണ് മധ്യസ്ഥപ്രാർത്ഥന? അത് എന്തിന്? ആരാണ് വിശുദ്ധർ/മധ്യസ്ഥർ? മധ്യസ്ഥപ്രാർത്ഥന കച്ചവടവൽക്കരിക്കപ്പെടുന്നുണ്ടോ? എവിടെയാണ് വ്യതിയാനങ്ങൾ ?

ഇങ്ങനെ നിരവധി ചോദ്യങ്ങൾക്ക് ഉത്തരം തേടുകയാണ്, ആധികാരിക ലേഖനങ്ങളിലൂടെ ഈ ലക്കം ജോർജിയൻ മിറർ.



# മധ്യസ്ഥതയുടെ നാനാർത്ഥങ്ങൾ

■ ഡോ.കെ.എൽ.മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പാ

**സ്നേഹത്തിന്റെ സ്ഫുരണം:** നാം മറ്റുള്ളവർക്കു വേണ്ടി പ്രാർത്ഥിക്കുന്നതും മറ്റുള്ളവരുടെ പ്രാർത്ഥന അഭ്യർത്ഥിക്കുന്നതും മധ്യസ്ഥതയാണ് (Intercession and Invocation). വിപുലമായ അർത്ഥത്തിൽ സ്നേഹത്തിന്റെ സ്ഫുരണമാണ് മധ്യസ്ഥത. എവിടെ സ്നേഹമുണ്ടോ അവിടെ മധ്യസ്ഥതയുണ്ട്. സ്നേഹത്തിന് അതിരുകളില്ല, മധ്യസ്ഥതയ്ക്കും. ആത്മാവിന്റെ ആന്തരികാഭിലാഷമാണ് മധ്യസ്ഥത. ആത്മസത്തയുടെ പ്രകാശനമാണത്. നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണമെന്ന് പ്രമാണം. ആരാണ് നമ്മുടെ അയൽക്കാർ? സർവജീവജാലങ്ങളും പ്രപഞ്ചത്തിന്റെ സചേതനവും അചേതനവുമെന്ന് നാം കരുതുന്ന സർവവും നമ്മുടെ അയൽക്കാർ തന്നെ. എല്ലാവർക്കും വേണ്ടിയും എല്ലാറ്റിനും വേണ്ടിയും നിരന്തരം മധ്യസ്ഥത അർപ്പിക്കുകയാണ് മനുഷ്യധർമം.

**ഒരുമയുടെ നിയോഗം:** പരമാണുവിനുള്ളിലെ ന്യൂട്രോൺ, പ്രോട്ടോൺ, ഇലക്ട്രോൺ ഘടകങ്ങളും ചലിക്കുന്നതും കറങ്ങുന്നതുമായ സചേതനവസ്തുക്കൾതന്നെ (moving, rotating and dynamic). പ്രപഞ്ചംതന്നെ ചലിക്കുന്നു. അതിസൂക്ഷ്മമായി വളരുന്നു. പ്രപഞ്ചവസ്തുക്കൾക്കെല്ലാം ജീവനുണ്ടെന്നാണ് ആധുനിക ശാസ്ത്രം പറയുന്നത്. അതു നമ്മുടെ സങ്കല്പത്തിലും ഗ്രാഹ്യത്തിലും ഒതുങ്ങുന്നതല്ല. മനുഷ്യജാതി ഒരു ഉപഘടനയാണ് (subsystem). ഒരു വലിയ ഘടനയാകുന്ന പ്രപഞ്ചത്തിലെ ചെറുഘടനമാത്രം. ഇവ തമ്മിൽ അഭേദ്യമായ പൊക്കിൾക്കൊടി ബന്ധമുണ്ട്. മനുഷ്യനും ജീവജാലങ്ങളും പ്രപഞ്ചവസ്തുക്കളുമെല്ലാം ഒരുമയുടെ സ്നേഹ ബന്ധത്തിൽ കഴിയുവാൻ നിയോഗിക്കപ്പെട്ടിരിക്കുന്നു. ആകയാൽ ഇവ തമ്മിൽ മധ്യസ്ഥതയുടെ സ്നേഹബന്ധം പുലർത്തിയേ തീരൂ.

**ശുഭാശംസയുടെ ഊർജപ്രവാഹം:** മറ്റുള്ളവരുടെ ആത്മീയപുഷ്ടിക്കുവേണ്ടിയും ഭൗതിക നന്മയ്ക്കുവേണ്ടിയും പരസ്പരം മധ്യസ്ഥത അർപ്പിച്ച് ഒരുമ പുലർത്തണം. ഈറ്റുനോവോടെ ഞരങ്ങുന്ന ഈ ഭൂമിക്കുവേണ്ടിയും അണ്ഡകടാഹത്തിന്റെ നിയോഗപൂർത്തിക്കുവേണ്ടിയും പ്രാർത്ഥിക്കേണ്ടതും നമ്മുടെ കടമ. വർണ, വർഗ, മത ചിന്തകൾക്കതീതമായി നമ്മുടെ മധ്യസ്ഥതയുടെ ഊർജം പ്രവഹിച്ചുകൊണ്ടിരിക്കണം. അങ്ങനെസർവ പ്രപഞ്ചത്തെയും മനുഷ്യജാതിയെയും വിശുദ്ധീകരിച്ചുകൊണ്ടിരിക്കണം (Sanctifying process). സ്രഷ്ടാവിന്റെ കൃപയ്ക്കായി യാചിച്ചുകൊണ്ടിരിക്കണം. സർവവും ശുഭമായിത്തീരണമേയെന്നും ദൈവനാമം മഹത്വപ്പെടണമേയെന്നും തിരുവിഷ്ടം എന്നിൽ നിവർത്തിക്കപ്പെടണമേയെന്നും അനുസ്യൂതം അർത്ഥിച്ചുകൊണ്ടിരിക്കണം. മധ്യസ്ഥതയുടെ ഊർജവും കാന്തികശക്തിയും ആർക്കും നിഷേധിക്കാനാവില്ല.

**വിശുദ്ധരുടെ സംസർഗം:** ക്രൈസ്തവ ആധ്യാത്മികതയിൽ മധ്യസ്ഥതയ്ക്ക് വലിയ സ്ഥാനമുണ്ട്. വിശുദ്ധരുടെ കൂട്ടമാണല്ലോ സഭ. ദൈവമഹത്വത്തിനായി വേർതിരിക്കപ്പെട്ടവരാണല്ലോ വിശുദ്ധർ. സ്വർഗീയവും ഭൗമികവുമായ സഭയിലെ ജീവനോടിരിക്കുന്നവരും വാങ്ങിപ്പോയവരും തമ്മിൽ നിരന്തരം മധ്യസ്ഥത നടത്തുന്നു. *'കൊരിന്തിലെ വിശുദ്ധരേ'* എന്നാണ് കൊരിന്തിലെ ക്രൈസ്തവരെ വി.പൗലോസ് അഭിസംബോധനചെയ്യുന്നത്. എല്ലാ സഭാംഗങ്ങളും ക്രിസ്തുവിനോട് ഐക്യപ്പെട്ട് വിശുദ്ധരായിത്തീരുന്നുവെങ്കിലും ചിലരെ പ്രത്യേകമായി വിശുദ്ധരെ

ന്ന് സഭ സാക്ഷ്യപ്പെടുത്തുന്നുമുണ്ട്. വിശുദ്ധന്മാർക്ക് ദൈവം ചില പ്രത്യേക അധികാരങ്ങൾ കൊടുത്തിരിക്കുന്നു. വിശുദ്ധർ ലോകത്തെ ന്യായം വിധിക്കും (1 കൊരി.6:2, വെളി.2:26). നീതിമാന്മാരുടെ ആത്മാക്കൾ ദൈവത്തോടു മധ്യസ്ഥത നടത്തും. (എബ്രാ. 12:24, 11:4). മരിച്ചുപോയ വിശുദ്ധരിൽ ചിലർ ഭൂമിയിൽ വസിക്കുന്നവരുടെ പ്രാർത്ഥനകളെ ദൈവസന്നിധിയിൽ സമർപ്പിക്കുന്നു (വെളി. 6:9 -11). നീതിമാന്റെ ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു (യാക്കോബ് 5:16). വാങ്ങിപ്പോയ വിശുദ്ധന്മാർ മാലാഖമാരെപ്പോലെയാണ്. (മത്താ.22:30). വിശുദ്ധന്റെ (നീതിമാന്റെ) ഓർമ അനുഗ്രഹിക്കപ്പെട്ടത് (സദൃ.10:7). ക്രിസ്തുവിനോടു കൂടെയാണവർ. അവർ ദൈവത്തെ സ്തുതിക്കുന്നു, ലോകത്തിനുവേണ്ടിയും മനുഷ്യർക്കുവേണ്ടിയും പ്രാർത്ഥിക്കുന്നു. മധ്യസ്ഥതയാണവരുടെ പ്രാണവായു.


ക്രിസ്തുവും മധ്യസ്ഥരും – ഒരു റഷ്യൻ ഐക്കൺ

**ഭക്തരുടെ ആത്മീയ നിർവൃതി:** ആധ്യാത്മികാനുഭൂതിയുടെ ബഹിർഗമനമാണ് മധ്യസ്ഥത. ദൈവത്തിൽ സ്വയമർപ്പിച്ച് നിർവൃതിയടഞ്ഞുനിൽക്കുന്ന ഭക്തൻ മധ്യസ്ഥതയിലൂടെ അതു പൂർത്തീകരിക്കുന്നു. ദുഃഖങ്ങൾ മറക്കാനും അനശ്വരതയോടു ചേരാനും ദൈവോന്മുഖമായി ജീവിക്കാനും മധ്യസ്ഥത സഹായിക്കുന്നു. ഒരു വിശുദ്ധന്റെ മധ്യസ്ഥത യാചിക്കുവാൻ നമുക്ക് അർഹത ലഭിക്കണമെങ്കിൽ നാം മറ്റുള്ളവർക്കുവേണ്ടി മധ്യസ്ഥതയണച്ച് പ്രാർത്ഥിച്ചിരിക്കണം. ശാസ്ത്രസാങ്കേതിക വിദ്യകൾകൊണ്ട് ഈ ഭൂമിയെ കുറെയൊക്കെ മാറ്റിമറിക്കാൻ കഴിയും. പ്രാർത്ഥനയും മധ്യസ്ഥതയും മൂലം ഈ പ്രപഞ്ചത്തിലും മനുഷ്യജീവിതത്തിലും ആഴത്തിലുള്ള മാറ്റിമറിക്കൽ സാധ്യമാണെന്നത് വിശ്വാസിയുടെ പ്രതീക്ഷയും അനുഭവവുമാണ്. അങ്ങനെ ഒരു വിശ്വാസി ദൈവികജീവന്റെ ഭാഗഭാക്കായിത്തീരുന്നു. ഒരേ ശരീരത്തിലെ അവയവങ്ങൾക്ക് മറ്റ് അവയവങ്ങളെ എങ്ങനെ മറക്കാനാകും? സ്നേഹക്കൂട്ടായ്മയും വിശ്വാസക്കൂട്ടായ്മയുമാണ് മധ്യസ്ഥത. ശ്വാസോച്ഛ്വാസംപോലെയും ശരീരത്തിലെ രക്തയോട്ടംപോലെയുമാണ് മധ്യസ്ഥത.

**ക്രിസ്തു അതുല്യനായ ഏക മധ്യസ്ഥൻ:** ക്രിസ്തുവിന്റെ മധ്യസ്ഥത അതുല്യമാണ്. സർവസൃഷ്ടിയെയും സ്രഷ്ടാവാം ദൈവത്തോടു നിരപ്പിക്കുന്ന ഏക മധ്യസ്ഥനാണ് ക്രിസ്തു. ഏക മധ്യസ്ഥനായ ക്രിസ്തുവിന്റെ മഹത്വവും ദൈവത്വവും അതുല്യതയും തുച്ഛീകരിക്കാതെതന്നെ ജീവനോടിരിക്കുന്ന വിശ്വാസികൾ അന്യോന്യം പ്രാർത്ഥന യാചിക്കുന്നതുപോലെ ഈ ലോകം വിട്ടുപോയ വിശുദ്ധരോട് പ്രാർത്ഥന യാചിക്കുകയും അന്യോന്യം പ്രാർത്ഥനയിൽ ഓർക്കുകയും ചെയ്യുന്ന ശ്രേഷ്ഠപാരമ്പര്യമാണ് ഓർത്തഡോക്സ് സഭകളും മറ്റു പൗരാണിക സഭകളും പുലർത്തുന്നത്. വിശുദ്ധർക്ക് നമ്മുടെ പ്രാർത്ഥനയോട് ചേരുവാനും മധ്യസ്ഥതവഴി നമ്മെ സഹായിപ്പാനും കഴിയും. ഇപ്പോൾ കണ്ണാടിയിൽക്കൂടി കാണുന്നു. അന്ന് മുഖാമുഖം കാണും (1 കൊരി. 13:12). മുഖാമുഖം കാണുന്ന ആ അവസ്ഥയിൽ ഒരാൾക്ക് മറ്റുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കാൻ കഴിയില്ലെന്ന് വാദിക്കുന്നത് ശരിയല്ല. ജീവനുള്ളവർക്കുവേണ്ടി മരിച്ചവരോട് മധ്യസ്ഥത യാചിക്കുന്നത് ആദ്യനൂറ്റാണ്ടു മുതൽതന്നെ ക്രൈസ്തവ സഭയുടെ പതിവാണ്.

**ജൂഡാസും റാഫേലും:** ക്രിസ്തുവിനു മുമ്പുണ്ടായിരുന്ന യഹൂദസമൂഹം വിശുദ്ധരോട് മധ്യസ്ഥത നടത്തിയിരുന്നു. ക്രിസ്തു അത് നിർത്തിയില്ല. വാങ്ങിപ്പോയ വിശുദ്ധർക്ക് ജീവിച്ചിരിക്കുന്നവർക്കു വേണ്ടി പ്രാർത്ഥിക്കുവാൻ കഴിയുമെന്ന് യഹൂദസമൂഹം വിശ്വസിച്ചിരുന്നു. വാങ്ങിപ്പോയവരുടെ പാപങ്ങൾക്ക് പരിഹാരം യാചിച്ചുകൊണ്ട് ജൂഡാസ് പ്രാർത്ഥിക്കുന്നുണ്ട് (2 മക്കാ. 12:43-45). തോബിതിന്റെ പുസ്തകത്തിൽ ഒരു മാലാഖ പ്രത്യക്ഷപ്പെട്ട് പറയുന്നു: *“ഞാൻ റാഫേൽ, ഏഴ് വിശുദ്ധ മാലാഖമാരിലൊരാൾ. പരിശുദ്ധനായ ദൈവത്തിന്റെ മഹത്വസന്നിധിയിൽ പ്രവേശിച്ച് വിശുദ്ധരുടെ പ്രാർത്ഥന സമർപ്പിക്കുന്നു”* (തോബിത്. 12:15). വിശുദ്ധർ ക്രിസ്തുശരീരത്തിലെ അംഗങ്ങളായതിനാൽ പരിശുദ്ധാത്മാവിന്റെ വരങ്ങൾ അവർ ജീവനുള്ളവരോടും മരിച്ചവരോടും പങ്കിടുന്നു. വിശുദ്ധരോടൊത്ത് നാം ദൈവത്തെ ആരാധിക്കുന്നു (എബ്രാ.12:22,23). *“നാലു ജീവികളും ഇരുപത്തിനാലു മൂപ്പന്മാരും ഓരോരുത്തൻ വീണയും വിശുദ്ധന്മാരുടെ പ്രാർത്ഥന എന്ന ധൂപവർഗം നിറഞ്ഞ പൊൻകലശവും പിടിച്ചുകൊണ്ട് കുഞ്ഞാടിന്റെ മുമ്പാകെ വീണു”* (വെളി.5:8). വിശുദ്ധരുടെ പ്രാർത്ഥനയ്ക്ക് ഉത്തരം കിട്ടാതിരിക്കയില്ല. ക്രിസ്തീയ കൂട്ടായ്മയെ അർത്ഥവത്താക്കുന്നത് മധ്യസ്ഥതയാണ്.

**ധനവാനും ലാസറും സോദോം മധ്യസ്ഥതയും:** ലാസറിന്റെ ഉപമയിൽ വാങ്ങിപ്പോയ ധനവാൻ തന്റെ

ജീവിക്കുന്ന അഞ്ചു സഹോദരങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്നു. (ലൂക്കോ.16:27,28). നരകത്തിലെത്തിയ ധനവാൻപോലും ജീവിക്കുന്നവർക്കു വേണ്ടി മധ്യസ്ഥത നടത്തുന്നു. സോദോമിനുവേണ്ടിയുള്ള അബ്രഹാമിന്റെ മധ്യസ്ഥത ദൈവം കൈക്കൊണ്ടു. വിശുദ്ധ പൗലോസ്, അനുവാചകർ തനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് ആവശ്യപ്പെടുന്നു. *"നിങ്ങളുടെ പ്രാർത്ഥനയാലും യേശുക്രിസ്തുവിന്റെ ആത്മാവിന്റെ സഹായത്താലും അത് എനിക്ക് രക്ഷാകാരണമായിത്തീരും എന്ന് ഞാൻ അറിയുന്നു"* (ഫിലി.1:19). പൗലോസിന് നേരിട്ട് ദൈവത്തോട് പ്രാർത്ഥിച്ചാൽ പോരേ? നമ്മുടെ പ്രാർത്ഥനാസഹായം എന്തിനാണ്? വാങ്ങിപ്പോയവർ സജീവരായതുകൊണ്ട് അവരുടെ പ്രാർത്ഥനാസഹായം നാം യാചിക്കണം. *"ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്ന ആരും ഒരുനാളും മരിക്കയില്ല"* (യോഹ.11:25,26). നമ്മുടെ ആത്മീയവർധനയ്ക്ക് മറ്റുള്ളവരുടെ പ്രാർത്ഥനാസഹായം ആവശ്യമാണ്. വിശുദ്ധരോടുള്ള മധ്യസ്ഥത അവരെ ദൈവമാക്കിക്കൊണ്ടാകരുത്. കൃത്രിമമാകരുത്. ധനാർജനത്തിനാകരുത്. സ്വാർത്ഥമോഹാദിസ്ഥാനത്തിലാകരുത്. നമ്മുടെ നന്ദിയർപ്പണവും സ്നേഹത്തിന്റെ വ്യാപനവുമാണ് മധ്യസ്ഥത.

**സഭാപിതാക്കന്മാരുടെ സാക്ഷ്യം:** ആദിമ ക്രൈസ്തവ പണ്ഡിതരായിരുന്ന തെർത്തുല്യൻ, ഓറിഗൻ, ഹിപ്പോളിറ്റസ്, സിപ്രിയൻ തുടങ്ങിയവരുടെയും സഭാപിതാക്കന്മാരായ കപ്പദോക്യൻ പിതാക്കന്മാരുടെയും കൃതികളിൽ വാങ്ങിപ്പോയ വിശുദ്ധർ ജീവനോടിരിക്കുന്നവർക്കു വേണ്ടി മധ്യസ്ഥതയണയ്ക്കുന്ന പരാമർശങ്ങളുണ്ട്. വലിയ മാർ ബസ്സേലിയോസ് ജൂലിയന് എഴുതുന്നു: *"വിശുദ്ധ അപ്പോസ്തോലന്മാർ, പ്രവാചകന്മാർ, രക്തസാക്ഷികൾ ഇവർ എനിക്കു വേണ്ടി മധ്യസ്ഥത അണയ്ക്കണമേ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു. അതുമൂലം എന്റെ പാപങ്ങൾക്കു പരിഹാരം ലഭിക്കും"*. (Gregory Dix-***The Shape of the Liturgy***. page 345). *"ദൈവം വിശുദ്ധരുടെ പ്രാർത്ഥനകേട്ട് നമ്മുടെ അപേക്ഷകൾ നല്കും"* എന്ന് യരുശലേമിലെ വിശുദ്ധ കുറീലോസ് എഴുതുന്നു (Alan Richardson-***A Theological Word Book***). *"വിശുദ്ധ കന്യകമറിയാമിന്റെയും വിശുദ്ധരുടെയും സംരക്ഷണ ചിറകുകളിൽ ഞങ്ങൾ അഭയം പ്രാപിക്കുന്നു"*.(Bulgakov-***The Orthodox Church***. page 142).

**ആരാധനാക്രമങ്ങളിൽ:** എല്ലാ പ്രാചീനആരാധനാക്രമങ്ങളും വിശുദ്ധരോടുള്ള മധ്യസ്ഥത ഉൾപ്പെടുത്തിയിരിക്കുന്നു. യാക്കോബിന്റെ തക്സ, ബൈസന്റയിൻ ആരാധനാക്രമം, ആദായ്, മാറി എന്നിവരുടെ ആരാധനാക്രമം, കോപ്റ്റിക്, എത്യോപ്യൻ, അർമ്മീനിയൻ ആരാധനാക്രമങ്ങൾ എന്നിവ ഉദാഹരണം. വിശുദ്ധരുടെ ആത്മാക്കൾ ഭൂമിയിലെ തങ്ങളുടെ സ്നേഹിതർക്കുവേണ്ടി പ്രാർത്ഥിക്കും. വിശുദ്ധ പത്രോസ്, പൗലോസ് ശ്ലീഹന്മാർ തങ്ങൾ സ്ഥാപിച്ച സഭകൾക്കുവേണ്ടി ഇന്നും പ്രാർത്ഥിക്കാതിരിക്കുമോ? അമ്മ മക്കൾക്കുവേണ്ടി എന്നും പ്രാർത്ഥിക്കുകയില്ലേ? ക്രിസ്തുവിൽ ഐക്യപ്പെട്ടു ജീവിക്കുമ്പോൾ മധ്യസ്ഥതയ്ക്കുള്ള ശക്തി വർധിക്കും. മരിച്ചവർക്കു വേണ്ടി പാപപരിഹാരകർമ്മം അനുഷ്ഠിച്ചുവന്ന യഹൂദരീതി ആദിമസഭയും പിന്തുടർന്നു. *"എന്നാൽ ദൈവഭക്തിയോടെ നിത്യനിദ്ര പ്രാപിച്ചവർക്ക് ഒരുക്കിയിരിക്കുന്ന മഹനീയസ്ഥാനത്തെക്കുറിച്ച് അയാൾ പ്രത്യാശ പുലർത്തിയെങ്കിൽ അത് വിശുദ്ധവും ഭക്തിപൂർണവുമായ ഒരു ചിന്തയാണ്. തന്മൂലം മരിച്ചവർക്ക് പാപപരിഹാരകർമ്മം അയാൾ അനുഷ്ഠിച്ചു"* (2 മക്കാബിയർ 12:44,45). (ഓർത്തഡോക്സ്, കത്തോലിക്കാ സഭകൾക്ക് മക്കാബിയ പുസ്തകം എക്കാലവും ബൈബിളിന്റെ ഭാഗം തന്നെയാണ്).

**മധ്യസ്ഥത ശുപാർശയും സമ്മർദതന്ത്രവുമല്ല:** 2 കൊരി. 5:10 ഉദ്ധരിച്ചുകൊണ്ട് ചിലർ മധ്യസ്ഥതയെ വിമർശിക്കാറുണ്ട്: *"അവനവൻ ശരീരത്തിൽ ഇരിക്കുമ്പോൾ ചെയ്തതു നല്ലതാകിലും തീയതാകിലും അതിനു തക്കവണ്ണം പ്രാപിക്കേണ്ടതിന് നാം എല്ലാവരും ക്രിസ്തുവിന്റെ ന്യായാസനത്തിന്റെ മുമ്പാകെ വെളിപ്പെടേണ്ടതാകുന്നു"*. ന്യായവിധി ഉണ്ട്, മധ്യസ്ഥതകൊണ്ട് എന്തു ഫലം എന്നാണീ വിമർശകരുടെ ചോദ്യം. പ്രാർത്ഥന, മധ്യസ്ഥത ഇവയുടെ അർത്ഥം ഗ്രഹിക്കാത്തവരാണിവർ. പ്രാർത്ഥന കാര്യസാധ്യത്തിനുള്ള ഉപാധി മാത്രമായി കരുതുന്നു, ഇവർ. ശുപാർശയോ സമ്മർദതന്ത്രമോ അല്ല മധ്യസ്ഥത. ദൈവത്തിന്റെ മനസ്സ് മാറ്റുന്ന കുറുക്കുവഴിയല്ല. ഒരു വിശ്വാസിയുടെ നൈസർഗികാനുഭവമാണ് പ്രാർത്ഥന. ദൈവത്തെ സ്വാധീനിച്ച് നേട്ടം കൈവരിക്കുക എന്നല്ല ഇതിന്നർത്ഥം. നമ്മുടെ ധർമവും നിഷ്കാമകർമവുമാണ് മധ്യസ്ഥത. പ്രാണവായു ആണത്. ഫലം കൃപയും ദൈവയിഷ്ടവും. സ്വയം ഇല്ലാതായി ദൈവത്തിൽ അലിഞ്ഞു ചേരുകയാണ് മധ്യസ്ഥതയുടെ അനുഭവം.

**ദൈവത്തിനു സ്തുതി, വിശുദ്ധർക്ക് ബഹുമാനം:** വിശുദ്ധർക്ക് നാം കൊടുക്കുന്ന ബഹുമാനം (Proskunesis) ദൈവത്തിന് അർപ്പിക്കുന്ന ആരാധന(latreia) അല്ല. അർത്ഥനകൾക്ക് അനുഗ്രഹം നൽകുന്നത് ദൈവം. നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നവരാണ് വിശുദ്ധർ. പ്രാർത്ഥിക്കണമേ എന്ന അപേക്ഷയാണ് മധ്യസ്ഥത. ദൈവം കൃപ ചൊരിയുന്നു, രക്ഷിക്കുന്നു, വീണ്ടെടുക്കുന്നു, നിത്യജീവൻ പ്രദാനം ചെയ്യുന്നു. വിശുദ്ധർ നമുക്ക് മാതൃക കാട്ടുന്നു, പ്രാർത്ഥനയിൽ നമ്മെ സമർപ്പിക്കുന്നു, നമുക്ക് പ്രചോദനം നൽകുന്നു. ഏ.ഡി. രണ്ടാം നൂറ്റാണ്ടിന്റെ മധ്യകാലം മുതൽ ക്രൈസ്തവസഭയിൽ വിശുദ്ധരോടുള്ള മധ്യസ്ഥത നിലനിന്നിരുന്നു. (Refer: ***"The Martyrdom of St.Polycarp"***. A.D.160). സഭയുടെ സ്തുതിപ്പിലും ആരാധനയിലും കരുതലിലുമുള്ള പങ്കുചേരലാണ് മധ്യസ്ഥത.

**ദുഷ്പ്രവണതകൾക്കെതിരെ ജാഗ്രത:** അജ്ഞതമൂലവും സ്വാർത്ഥതമൂലവും ആചാരങ്ങളിൽ വ്യതിയാനമുണ്ടാകാം. വൈകൃതങ്ങൾ കടന്നുകൂടാം. അതിനെതിരെ ജാഗ്രതാപൂർവം ബോധവൽക്കരണം ആവശ്യമാണ്. പ്രചാരണംമൂലം കൃത്രിമമായി സൃഷ്ടിച്ചെടുക്കുന്ന സാക്ഷ്യവും പണമെറിഞ്ഞു പണം വാരാനുള്ള കച്ചവട താല്പര്യങ്ങളും ചിലർക്ക് പ്രലോഭനമാകാം. മധ്യസ്ഥതാനുഭവവും തീർത്ഥാടനമേളകളും ആത്മീയപുഷ്ടിക്ക് ഉതകണം. ചീർപ്പിക്കുന്ന പാണ്ഡിത്യമോ വൈദഗ്ധ്യമോ മനശ്ശാസ്ത്ര ജ്ഞാനമോ അല്ല, ഹൃദയ നൈർമല്യമാണ് പ്രധാനം.

**GM**

*(മാവേലിക്കര സെ.പോൾസ് മിഷൻ സെന്റർ പ്രിൻസിപ്പലാണ് ലേഖകൻ)*

***വി.**കുർബാന social function അല്ല. അതു ദൈവ പുത്രന്റെ വിരുന്നും ബലിയർപ്പണവും വിശ്വാസികളുടെ ഏക സങ്കേതസ്ഥാനവുമാണ്. അത് രക്ഷയിൽ വളരുന്നവർക്ക് അതിനുള്ള മാർഗവും കൃപയുടെ നിക്ഷേപവും ആണ്. അതിനെ ഉപേക്ഷിച്ചു കഴിയുന്നവൻ സകലരേക്കാളും ദുർഭഗൻ എന്നല്ലാതെ പറയുവാൻ നിവൃത്തിയില്ല.*

*ഭാഗ്യ. യൂഹാനോൻ മാർ സേവേറിയോസ്*
*(സഞ്ചരിക്കുന്ന ചൂണ്ടുപലക)*



# മധ്യസ്ഥപ്രാർത്ഥന വി.കുർബാനയിൽ

■ ഫാ. ഡോ. റജി മാത്യു

പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ അടിസ്ഥാനവിശ്വാസങ്ങളിലൊന്നാണ് സഭകളുടെ ദൃശ്യവും അദൃശ്യവുമായ ഘടകങ്ങൾ തമ്മിലുള്ള ആത്മീയ സംസർഗം. പല പ്രൊട്ടസ്റ്റന്റ് സഭകളുടെയും ധാരണയിൽ സഭയെന്നു പറയുന്നത് ജീവിച്ചിരിക്കുന്നവരുടെ മാത്രം കൂട്ടായ്മയാണ്. എന്നാൽ പൗരസ്ത്യചിന്തയിൽ സഭയുടെ അദൃശ്യവിഭാഗം സജീവരായവരുടെ സമ്മേളനമാണ്. ഇതിൽ മാലാഖമാരും വിശുദ്ധന്മാരും വാങ്ങിപ്പോയവരുമൊക്കെ ഉൾപ്പെട്ടിരിക്കുന്നു. ആയതിനാൽ, ഏതു പ്രാർത്ഥനയിലും ജീവിച്ചിരിക്കുന്നവരുടെ ഒരു സഭ അദൃശ്യസഭയുമായുള്ള കൂട്ടായ്മ അനുസ്മരിക്കുകയും പരസ്പരമുള്ള സംസർഗത്തിലായിരിക്കുകയും ചെയ്യും. പരിശുദ്ധന്മാർ ജീവിച്ചിരിക്കുന്ന വർക്കുവേണ്ടിയും ജീവിച്ചിരിക്കുന്നവർ വാങ്ങിപ്പോയവർക്കുവേണ്ടിയും പ്രാർത്ഥിക്കുന്നത് ഈ സുപ്രധാനവിശ്വാസസത്യത്തിന്റെ അടിസ്ഥാനത്തിലാണ് . വി. കുർബാനയിലാണ് ഇക്കാര്യം വളരെ വ്യക്തമായി പ്രകടമാവുന്നത്. *"നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമോദീസാ മുക്കിയ യോഹന്നാനും ഞങ്ങൾക്കുവേണ്ടി നിന്നോടപേക്ഷിക്കുന്നു; കർത്താവേ ഞങ്ങളോടു കരുണ തോന്നണമെ"* എന്നു പറഞ്ഞാണല്ലോ വി. കുർബാന പരസ്യമായി ആരംഭിക്കുന്നതുതന്നെ. അതുപോലെ, വി. കുർബാനയുടെ അവസാനം കാർമികനായ പട്ടക്കാരൻ വിശ്വാസികളോട് ആവശ്യപ്പെടുന്നത് *"ബലഹീനനും പാപിയും ദാസനുമായ എനിക്കുവേണ്ടി നിങ്ങൾ എല്ലായ്പോഴും പ്രാർത്ഥിക്കുവിൻ"* എന്നാണ്. ചുരുക്കത്തിൽ, വി.കുർബാനയുടെ തുടക്കംമുതൽ ഒടുക്കം വരെയുള്ള പ്രാർത്ഥനകളിൽ പരസ്പരമുള്ള പ്രാർത്ഥനകളെപ്പറ്റി നാം കാണുന്നു. അതിൽ ജീവിച്ചിരിക്കുന്നവർ സഹജീവികൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതും വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതും തമ്മിൽ ഒരു വേർതിരിവും നാം കാണുന്നില്ല. വാങ്ങിപ്പോയവരും പരിശുദ്ധന്മാരും ജീവിച്ചിരിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവെന്നുള്ളതും അനിഷേധ്യമായ ഒരു വിശ്വാസം തന്നെയാണ്.

മലയാള ഭാഷാപണ്ഡിതർ ചൂണ്ടിക്കാണിക്കുന്ന ഒരു വസ്തുത മലയാള ഭാഷയിൽ പദങ്ങൾക്കുള്ള ദാരിദ്ര്യമാണ്. "മധ്യസ്ഥത", "പരിശുദ്ധൻ" എന്നീ വാക്കുകളൊക്കെ വിവിധ അർത്ഥങ്ങളെ കുറിക്കുന്നവയാണെങ്കിലും വ്യത്യസ്ഥ പദങ്ങളില്ലാത്തതിനാൽ ഒരേ പദമാണ് നാം ഉപയോഗിക്കുന്നത്. ഇംഗ്ലീഷ് ഭാഷയിലെ mediation, intercession എന്നീ രണ്ടു വാക്കുകൾക്ക് മലയാളത്തിൽ "മധ്യസ്ഥത" എന്ന ഒറ്റ വാക്കു മാത്രമാണ് ലഭ്യമായിരിക്കുന്നത്. എന്നാൽ ഉപയോഗത്തിൽ ഇത് രണ്ട് അർത്ഥതലങ്ങളെയാണ് സൂചിപ്പിക്കുന്നത്. അവ താഴെ പറയുന്നതാണ്:

### 1. യേശുക്രിസ്തുവിന്റെ മധ്യസ്ഥത (Mediation of Jesus Christ)

ദൈവത്തിനും മനുഷ്യനുമിടയിൽ ഏക മധ്യസ്ഥനാണ് യേശുക്രിസ്തു എന്ന വിശ്വാസം പൗരസ്ത്യ ഓർത്തഡോക്സ് സഭ പുലർത്തുന്നു. *"ദൈവം ഒരുവനല്ലോ ; ദൈവത്തിനും മനുഷ്യർക്കും മധ്യസ്ഥനും ഒരുവൻ"* (1 തിമൊ. 2:5) എന്ന വേദവാക്യമാണ് ഇതിനാധാരം. *"ഒരുത്തൻ പാപം ചെയ്തു എങ്കിലോ, നീതിമാനായ യേശുക്രിസ്തു എന്ന കാര്യസ്ഥൻ നമുക്ക് പിതാവിന്റെ അടുക്കൽ ഉണ്ട് ; അവൻ നമ്മുടെ പാപങ്ങൾക്ക് പ്രായശ്ചിത്തമാകുന്നു; നമ്മുടെ തിന്മ മാത്രമല്ല, സർവലോകത്തിന്റെ*




*മലങ്കരയുടെ മഹാ പരിശുദ്ധനായ പരുമല തിരുമേനി (ഒരു ഐക്കൺ)*

*പാപത്തിനും തന്നെ* " എന്ന് വി.യോഹന്നാൻ ശ്ലീഹായും സാക്ഷിക്കുന്നു (1 യോഹ : 2:1-2). നമ്മുടെ രക്ഷയ്ക്കായി മനുഷ്യാവതാരം ചെയ്ത്, നമ്മിലൊരുവനായി ഈ ലോകത്തിൽ വ്യാപരിച്ച്, നമ്മുടെ പാപങ്ങൾക്കായി തന്റെ ജീവനെ സമർപ്പിച്ച യേശു മശിഹാ, പിതാവാം ദൈവത്തിന്റെ വലതുഭാഗത്തിരുന്ന് എന്നും നമുക്കായി മധ്യസ്ഥതയണയ്ക്കുന്നു എന്നുള്ളത് നാം പല പ്രാർത്ഥനകളിലും ആവർത്തിക്കുന്ന ഒരാശയമാണ്. *"താൻ മുഖാന്തിരമായി ദൈവത്തോട് അടുക്കുന്നവർക്കുവേണ്ടി പക്ഷവാദം ചെയ്യുവാൻ സദാ ജീവിക്കുന്നവനാകയാൽ അവരെ പൂർണമായി രക്ഷിപ്പാൻ അവൻ പ്രാപ്തനാകുന്നു"*(എബ്രാ.7:25). ദൈവത്തിങ്കലുള്ള മഹാപുരോ ഹിതനായി അവൻ എന്നേക്കും പിതൃസന്നിധിയിൽ നമുക്കായി *"പുതിയ നിയമത്തിന്റെ മധ്യസ്ഥനായിരിക്കുന്നു"* (എബ്രാ.9:15). *"അനേകരുടെ പാപങ്ങളെ ചുമപ്പാൻ ഒരിക്കൽ അർപ്പിക്കപ്പെട്ട് തനിക്കായി കാത്തുനിൽക്കുന്നവരുടെ രക്ഷയ്ക്കായി"* രണ്ടാമതു മധ്യസ്ഥനാവുകയും ചെയ്യും (എബ്രാ.9:28). ഈ തിരുവെഴുത്തുകൾ പറയുന്നപ്രകാരം ക്രിസ്തുവിന്റെ മധ്യസ്ഥത മറ്റെന്തെങ്കിലുമായി താരതമ്യപ്പെടുത്താവുന്നതേയല്ല. ഇക്കാരണത്താലാണ് നമ്മുടെ പ്രാർത്ഥനകളെല്ലാം യേശുക്രിസ്തുവിലൂടെ നാം പിതൃസന്നിധിയിൽ സമർപ്പിക്കുന്നത്.

### 2. പരിശുദ്ധന്മാരുടെ പ്രാർത്ഥനകൾ (Intercession of Saints)

ആമുഖത്തിൽ സൂചിപ്പിച്ചതുപോലെ വാങ്ങിപ്പോയ പരിശുദ്ധ പിതാക്കന്മാർ ഇന്നും ദൈവസന്നിധിയിൽ സജീവ അവസ്ഥയിലായിരിക്കുന്നു എന്ന വിശ്വാസത്തിലാണ് നാം അവരുടെ പ്രാർത്ഥനയിലായിരിക്കുന്നത്. ജീവിച്ചിരിക്കുന്നവർ നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നതുപോലെതന്നെ പരിശുദ്ധന്മാരും നമുക്കുവേണ്ടി പ്രാർത്ഥിക്കും എന്ന വിശ്വാസമാണ് നമുക്കുള്ളത്. അവരുടെ പ്രാർത്ഥന ദൈവം സ്വീകരിക്കും എന്നത് പ.കന്യകമറിയാമിനോടും പ.പരുമല തിരുമേനിയോടും പ്രാർത്ഥനആവശ്യപ്പെടുന്ന നമുക്ക് അനുഭവിച്ചറിയുവാനും കഴിയുന്നു. ഇവരൊക്കെ *"നമുക്ക് വേണ്ടി പ്രാർത്ഥിക്കണമേ"* എന്നാണ് നാം ആവശ്യപ്പെടുന്നത് ; അവരാരും *"നമ്മെ അനുഗ്രഹിക്കണമെ"*, *"കൃപകൾ പ്രദാനം ചെയ്യണമെ"* എന്നൊന്നും നാം പ്രാർത്ഥിക്കുന്നില്ല. അങ്ങനെ പ്രാർത്ഥിക്കുവാൻ നമ്മുടെ വിശ്വാസം നമ്മെ അനുവദിക്കുന്നില്ല. ഒരു ഓർത്തഡോക്സ് വേദശാസ്ത്രജ്ഞൻ പറയുന്നതുപോലെ അവർ പ്രാർത്ഥനയിൽ *"നമ്മുടെ സുഹൃത്തുക്കൾ"* മാത്രമാണ്; യേശുതമ്പുരാൻ തന്നെ പ്രിയശിഷ്യരോട് പറഞ്ഞത് *"ഞാൻ നിങ്ങളെ സ്നേഹിതന്മാർ എന്നാണ് വിളിക്കുന്നത്* "(യോഹ. 15:15) എന്നാണ്. *"ഞാൻ ഇരിക്കുന്നിടത്ത് നിങ്ങളും ഇരിക്കേണ്ടതാകുന്നു"*(യോഹ. 14:3) എന്നും മറ്റൊരവസരത്തിൽ യേശു അരുളിച്ചെയ്തു. എബ്രായ ലേഖനത്തിൽ വിശ്വാസധീരന്മാരുടെ ചരിത്രം 11-ാം അധ്യായത്തിൽ പറഞ്ഞശേഷം 12-ാം അധ്യായം തുടങ്ങുന്നത് ഇപ്രകാരമാണ് : *"ആകയാൽ നാമും സാക്ഷികളുടെ ഇത്ര വലിയൊരു സമൂഹം നമുക്കുചുറ്റും നിൽക്കുന്നതുകൊണ്ട് സകല ഭാരവും മുറുകെ ചുറ്റുന്ന പാപവും വിട്ടു നമുക്കു മുൻപിൽ വച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുക"* എന്നാണ്. നമ്മുടെ സംസർഗം ദൈവത്തിനും മനുഷ്യനും ഇടയിൽ മധ്യസ്ഥനായ യേശുവിനോടും *"ദൂതന്മാരുടെ സർവ സംഘത്തിനും സ്വർഗത്തിൽ പേരെഴുതിയിരിക്കുന്ന ആദ്യജാതന്മാരുടെ സഭയോടും"* കൂടിയാകുന്നു (എബ്രാ. 12:22-24) എന്നും നാം വായിക്കുന്നു.

തെറ്റു ചെയ്തവർക്കുവേണ്ടി വിശുദ്ധർ പ്രാർത്ഥിച്ചാൽ ദൈവം കേൾക്കുമോ എന്ന് ചിലർ ചോദിക്കാറുണ്ട്. പാപനഗരമായ സോദോമിനുവേണ്ടിയുള്ള അബ്രഹാമിന്റെ പ്രാർത്ഥന(ഉല്പ.18:17) നാം വായിക്കുന്നു. ദാവീദിന്റെ സാക്ഷ്യം നിമിത്തം പാപികളായ യിസ്രായേൽകാരോടു ദൈവം ക്ഷമിക്കുന്ന കാഴ്ച പഴയനിയമത്തിൽ പലയിടത്തും നാം കാണുന്നു. (1രാജാ. 11:12-13, 32-34 ; സങ്കീ.132:10). മഹാപുരോഹിതനായ യോശുവയെ ദൈവം അകൃത്യങ്ങൾ പോക്കി ഉത്സവവസ്ത്രം ധരിപ്പിക്കുന്നതും സാത്താന്റെ ദുരാരോപണത്തിൽനിന്ന് വിടുവിക്കുന്നതും സഖറിയാ പ്രവാചകൻ നമുക്ക് കാട്ടിത്തരുന്നുണ്ട്(സഖ. 3: 1-9). ദൈവസന്നിധിയിൽ നിത്യാരാധനയിൽ പങ്കെടുക്കുന്ന ദൂതന്മാരുടെ വലിയ സംഘത്തെപ്പറ്റി വെളിപാടു പുസ്തകത്തിലും നാം കാണുന്നു (വെളി. 5:11). ചുരുക്കത്തിൽ, മാലാഖമാരും വിശുദ്ധന്മാരും പുണ്യവാളന്മാരുമായവരുടെ സംഘം അദൃശ്യമായ സഭയിൽ എന്നും ദൈവത്തെ സ്തുതിക്കുന്നു എന്ന വിശ്വാസത്തിലാണ് നാം അവരുടെ പ്രാർത്ഥന ആവശ്യപ്പെടുന്നത്.

### വിശ്വാസികൾ വാങ്ങിപ്പോയവർക്കു വേണ്ടി നടത്തുന്ന പ്രാർത്ഥനകൾ (Prayers for the Departed)

ആരാധനയിൽ സംബന്ധിക്കുന്ന നാം എല്ലാ പ്രാർത്ഥനകളും അവസാനിപ്പിക്കുന്നതു വാങ്ങിപ്പോയ നമ്മുടെ മാതാപിതാക്കളെയും സഹോദരീ സഹോദരങ്ങളെയും ദൈവസന്നിധിയിൽ സമർപ്പിച്ചുകൊണ്ടാണ്. നമ്മോടൊപ്പം ആരാധനയിൽ പങ്കെടുക്കുകയും നമ്മുടെ പ്രാർത്ഥനആവശ്യപ്പെടുകയും ചെയ്യുന്ന ജീവിച്ചിരിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുന്ന അതേ മനോഭാവത്തോടെയാണ് നാം വാങ്ങിപ്പോയവരുടെ അദൃശ്യസാന്നിധ്യത്തിനായും പ്രാർത്ഥിക്കുന്നത്. ഏട്ടു സഹോദരങ്ങളെ വിവാഹം ചെയ്ത ഒരു സ്ത്രീ പുനരുത്ഥാനത്തിൽ അവരിൽ ആരുടെ ഭാര്യയായിരിക്കും എന്ന സദൂക്യരുടെ ചോദ്യത്തിന് യേശു മറുപടി പറഞ്ഞത് മറ്റൊരു ദൃഷ്ടാന്തത്തിലൂടെയാണ്. യേശു ചോദിച്ചു: മോശ മുൾപടർപ്പിൽ അഗ്നി കണ്ടപ്പോൾ എന്താണ് നിലവിളിച്ചു പറഞ്ഞത്? *"അബ്രഹാമിന്റെയും യിസഹാക്കിന്റെയും യാക്കോബിന്റെയും ദൈവ"*ത്തെയാണ് മോശ വിളിച്ചത്. അതിന്റെ കാരണവും യേശു സാദൂക്യരോടു പറഞ്ഞു: *"ദൈവമോ മരിച്ചവരുടെ ദൈവമല്ല; ജീവനുള്ളവരുടെ ദൈവമത്രെ; എല്ലാവരും അവനു ജീവിച്ചിരിക്കുന്നുവല്ലോ"* (ലൂക്കോ 20:38; മത്താ. 22:32). യേശു പ്രാർത്ഥിക്കുമ്പോഴെല്ലാം വിളിച്ചപേക്ഷിച്ചത് *അബ്രഹാമിന്റെയും ഇസഹാക്കിന്റെയും യാക്കോബിന്റെയും ദൈവമേ* എന്നാണ്. വേണമെങ്കിൽ അക്കാലത്തു ജീവിച്ചിരുന്ന ചിലരുടെ പേരുകൾ യേശുവിന് ഉച്ചരിക്കാമായിരുന്നു. കാലയവനികയിൽ മറഞ്ഞ അബ്രഹാമും ഇസഹാക്കും യാക്കോബും എന്നും ജീവിച്ചിരിക്കുന്നതുകൊണ്ടാണ് യേശു അവരെപ്പറ്റി പറയുന്നത്.

മരിച്ചുപോയവർ നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നു എന്ന യാഥാർത്ഥ്യവും യേശു ഒരിക്കൽ ഉപമയിലൂടെ പറഞ്ഞു. അതു ധനികന്റെയും ലാസറിന്റെയും ഉപമയായിരുന്നു. ജീവിച്ചിരുന്നപ്പോൾ ഒരു നന്മയും പ്രവർത്തിക്കാഞ്ഞ ധനവാൻ അബ്രഹാം പിതാവിനോട് തന്റെ സഹോദരങ്ങൾക്കുവേണ്ടി അപേക്ഷിക്കുന്നത് ഹൃദയഭേദകമായൊരു കാഴ്ചയാണ് (ലൂക്കോ. 16:27-28).

ഇനി, വി.കുർബാനയിലെ മധ്യപ്രാർത്ഥനകൾ ഏതെല്ലാമെന്നു നോക്കാം.

### 1. യാമപ്രാർത്ഥനകൾ

വി.കുർബാനയ്ക്കു മുൻപുള്ള നമസ്കാരങ്ങളിൽത്തന്നെ നാം ഇക്കാര്യങ്ങൾ നിർവഹിക്കാറുണ്ട്. സന്ധ്യ, രാത്രി, പ്രഭാതം എന്നീ നമസ്കാരങ്ങളിലെല്ലാം നാം പരിശുദ്ധന്മാരോടും വാങ്ങിപ്പോയവരോടുമുള്ള നമ്മുടെ സംസർഗം വെളിവാക്കുന്ന പ്രാർത്ഥനകളും ഗീതങ്ങളും ആലപിക്കുന്നു.

### 2. പ്രൊമിയോൻ-സെദറാ

പ്രൊമിയോൻ-സെദറാകളിൽ രക്ഷാകരചരിത്രത്തിലെ പിതാക്കന്മാരെയും നീതിമാന്മാരെയും പരിശുദ്ധന്മാരെയും നിബിയന്മാരെയും അപ്പോസ്തലന്മാരെയും ഒക്കെ ഓർമിച്ച് നാം അവരുടെ സംസർഗത്തിൽ നിന്നുകൊണ്ട് വി.കുർബാനയിൽ സംബന്ധിക്കുന്നു. ഹുസോയോ പ്രാർത്ഥന വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള മധ്യസ്ഥപ്രാർത്ഥനയാണ്.

### 3. തുബ്ദേനുകൾ

വിശ്വാസപ്രമാണത്തിൽ, *"മരിച്ചു പോയവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി"* പ്രാർത്ഥിക്കുന്ന കൂട്ടുപ്രാർത്ഥനകളെയാണ് *തുബ്ദേനുകൾ"* എന്നു വിളിക്കുന്നത്. സുറിയാനിയിൽ ഈ പ്രാർത്ഥനകളെല്ലാം *തുബ്ദേൻ* എന്ന വാക്കുകൊണ്ടാരംഭിക്കുന്നതിനാലാണ് ഈ പ്രാർത്ഥനകൾക്ക് ഈ പേര് വീണത്. ഇവയിൽ ആദ്യത്തെ മൂന്നു പ്രാർത്ഥനകൾ ജീവിച്ചിരിക്കുന്നവർക്കു വേണ്ടിയും അതു കഴിഞ്ഞുള്ള മൂന്നു പ്രാർത്ഥനകൾ അദൃശ്യസഭയിലെ അംഗങ്ങൾക്കുമായിട്ടാണ് സമർപ്പിച്ചിരിക്കുന്നത്.

### 4. ലുത്തിനിയാകൾ

*"അൻപുടയോനെ...."* എന്ന ഗീതമാലപിച്ചുകഴിഞ്ഞ് ശുശ്രൂഷക്കാർ വായിക്കുന്ന ലുത്തിനിയാകളും മധ്യസ്ഥപ്രാർത്ഥനകളാണ്. Litany എന്ന ഇംഗ്ലീഷ് വാക്കിനും പ്രാർത്ഥനഎന്ന അർത്ഥമാണുള്ളത്. ഇവയിൽ സഭയ്ക്കുവേണ്ടിയും ജീവിച്ചിരിക്കുന്നവർക്കുവേണ്ടിയും രോഗികൾക്കുവേണ്ടിയും വാങ്ങിപ്പോയവർക്കു വേണ്ടിയും ദുഃഖിച്ചിരിക്കുന്നവർക്കു വേണ്ടിയും ഒക്കെയുള്ള മധ്യസ്ഥ പ്രാർത്ഥനകളാണുള്ളത്. നമ്മുടെ സഭയിൽ ജന്മദിനവും വിവാഹ വാർഷികവുമൊക്കെ ആഘോഷിക്കുന്നവർക്കായുമുള്ള മധ്യസ്ഥപ്രാർത്ഥനകളും ഈ സമയം മാത്രമേ നടത്താവൂ എന്ന് പ.എപ്പിസ്കോപ്പൽ സുന്നഹദോസ് അടുത്ത കാലത്ത് തീരുമാനിച്ചത് പ.ബാവാ തിരുമേനി ഒരു കല്പനയിലൂടെ നമ്മോടാജ്ഞാപിച്ചിട്ടുമുണ്ട്.

### 5. കുക്കിലിയോനുകൾ

വി.കുർബാനയിലെ ശ്രദ്ധേയമായ മധ്യസ്ഥ പ്രാർത്ഥനകളാണ് കുക്കിലിയോനുകൾ. ഒന്നാമത്തെ കുക്കിലിയോനിൽ ദൈവമാതാവായ മറിയാമിന്റെ പ്രാർത്ഥനകൾക്കായി നാം യാചിക്കുന്നു: *"നിർത്തീടരുതേ പരിശുദ്ധേ, ഞങ്ങൾക്കായുള്ർത്ഥനയേ..." "നയവാൻ പനപോലെ"* എന്ന രണ്ടാം കുക്കിലിയോനിൽ പരിശുദ്ധന്മാരുടെ സംസർഗമാണ് നാം അനുസ്മരിക്കുന്നത്. *"പരിശുദ്ധന്മാരെ നിങ്ങൾ, പ്രാർത്ഥിപ്പിൻ കർത്താവോടായ് ...."* എന്ന ഗീതം ഇക്കാര്യം വ്യക്തമാക്കുന്നു. മൂന്നാം കുക്കിലിയോനിൽ നാം വാങ്ങിപ്പോയ ആചാര്യന്മാർക്കായി പ്രാർത്ഥിക്കുകയാണ് ചെയ്യുന്നത്:
*"ആചാര്യേശാ മശിഹാ, കുദാശകളർപ്പിച്ചോ രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം". "മക്കളിലപ്പൻ കൃപ ചെയ്വതുപോലെ...."* എന്ന നാലാം കുക്കിലിയോനിൽ നാം വാങ്ങിപ്പോയ സകലർക്കുംവേണ്ടി ദൈവത്തോടു കൃപകളെ യാചിക്കുന്നു.

*"ശരണത്താലെ നിൻ കൃപയിൽ, മരണമടഞ്ഞൊരു ദാസരെ നിൻ,*
*ജീവസ്വരമതുണർത്തണമെ, കബറീന്നുദ്യാനത്തിന്നായ്"* എന്നു ചൊല്ലുമ്പോൾ കർത്താവിന്റെ രണ്ടാം വരവിൽ വാങ്ങിപ്പോയവർ ഉയിർപ്പിക്കപ്പെടുവാനും ന്യായപീഠത്തിനുമുൻപിൽ നീതീകരണം പ്രാപിക്കുവാനുമാണ് നാം ആഗ്രഹിക്കുന്നത്.

മക്കാബിയരുടെ രണ്ടാം പുസ്തകത്തിലും വി.പൗലോസിന്റെ ലേഖനത്തിലുമൊക്കെ വായിക്കുന്ന തിരുവെഴുത്തുകളുടെ അടിസ്ഥാനത്തിലാണ് നാം മരിച്ചവരെ അനുസ്മരിക്കുന്നത് (2 മക്കാ. 12:38–46, 2 തിമൊ.1:16–18). നാലു കുക്കിലിയോനുകൾക്കു പകരമായി പ്രഭാത നമസ്കാരത്തിൽ പൊതു കുക്കിലിയോൻ ചൊല്ലുമ്പോൾ *"സ്തുതി ദൈവത്തിനുയരത്തിൽ....."* എന്ന ഗീതത്തിലൂടെ ദൈവമാതാവിനെയും പരിശുദ്ധന്മാരെയും വാങ്ങിപ്പോയവരെയും ഓർത്ത് നാം അവരുടെ സംസർഗത്തിലാണെന്ന് ബോധ്യപ്പെടുന്നു. വി.കുർബാനപടിഞ്ഞാറു ഭാഗത്തേക്ക് എഴുന്നെള്ളിക്കുമ്പോൾ ചൊല്ലുന്ന *"സ്തുതി ദൈവത്തിന്നുയരത്തിൽ...."* എന്ന ഗീതത്തിലും ഇക്കാര്യം ആവർത്തിക്കുന്നു.

ഉപസംഹാരമായി പറഞ്ഞാൽ വിശുദ്ധന്മാരോടു മധ്യസ്ഥത യാചിക്കാതെയും വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിക്കാതെയുമുള്ള ഒരാരാധനയും നമ്മുടെ സഭയി ലില്ല എന്നതാണ് യാഥാർത്ഥ്യം.

GM

*(കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫസറാണ് ലേഖകൻ)*



## 19-ാം സംഗതി*

# പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയെക്കുറിച്ച്

മരിച്ചുപോയ പരിശുദ്ധന്മാർ ആത്മാവിൽ ജീവനുള്ളവരാകയാൽ (ലൂക്കോ. 20:38; 1 പത്രോ. 3:19) ജീവനോടിരിക്കുന്ന പരിശുദ്ധന്മാരെപ്പോലെതന്നെ അവരേയും മ്ശിഹായുടെ നിമിത്തം ബഹുമാനിക്കയും സ്നേഹിക്കയും ചെയ്യേണ്ടതു മുറയാകുന്നു. അവർ കർത്താവിന്റെ ഇഷ്ടന്മാരാകയാൽ അവരെ നാം സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യുന്നതു കർത്താവിനെബഹുമാനിക്കയും സ്നേഹിക്കയും ചെയ്യുകയാകുന്നു (മത്താ. 10:40–41). അബ്രഹാം, ഇസ്ഹാക്ക്, യാക്കോബ്, ദാവീദ് മുതലായി ദൈവത്തിന്റെ ഇഷ്ടന്മാരായ പൂർവ്വപിതാക്കന്മാരെ ഓർത്തു ഞങ്ങളോടു കരുണയുണ്ടാകണമേ എന്ന് അവരുടെ സന്തതികൾ പ്രാർത്ഥിക്കയും ദൈവം അതിനെകേട്ടു അവരുടെ യാചനനൽകുകയും ചെയ്തപ്രകാരം ആത്മാവിൽ നമ്മെ ജനിപ്പിച്ചവരും ജീവന്റെ വഴി നമുക്കു കാണിച്ചു തന്നവരും മ്ശിഹായ്ക്കുവേണ്ടി തങ്ങളുടെ രക്തം ചിന്തിയവരുമായ പരിശുദ്ധന്മാരെ ഓർത്തു ഞങ്ങളോടു കരുണയുണ്ടാകണമേ എന്നു നാം പ്രാർത്ഥിക്കുന്നതു നല്ലതും ദൈവത്തിന്റെ മുമ്പാകെ കൈക്കൊള്ളപ്പെടുന്നതുമാകുന്നു (ആവ. 9:27;എശാ. 37:35). മരണം എന്നത് ആത്മാവും ശരീരവും തമ്മിലുള്ള വേർതിരിവ് എന്നല്ലാതെ ആത്മാവിനെഇല്ലാതാക്കുന്ന ഒരു സംഭവം അല്ലാത്തതിനാലും (സങ്കീ. 13:4; പ്രസംഗം* 12:7; യോഹ. 8:51) പരിശുദ്ധന്മാരുടെ ആത്മാക്കൾ ദൈവം അവർക്കു കൊടുത്തിട്ടുള്ള അച്ചാരമായ ശുദ്ധമുള്ള റൂഹായുടെ നൽവരത്തോടുകൂടെ (യോഹ. 14:16) സന്തോഷങ്ങളുടെ സ്ഥലത്തു ഇരുന്നുകൊണ്ടു (ലൂക്കോ. 23:43; ഫീലി. 1:21–23) മാലാഖമാരെപ്പോലെ ദൈവത്തെ സ്തുതിക്കയും ലോകത്തിൽ ഇവരുടെ രക്ഷയ്ക്കുവേണ്ടി ആഗ്രഹിക്കയും പ്രാർത്ഥിക്കയും ചെയ്യുന്നതിനാലും ഇപ്രകാരമുള്ള പരിശുദ്ധന്മാരോടു നിങ്ങൾ ഞങ്ങൾക്കു വേണ്ടി ദൈവത്തോടു അപേക്ഷിപ്പിൻ എന്നു പറയുന്നതു പ്രയോജനമുള്ളതാകുന്നു (യോബ് 16:19,20; സങ്കീ. 30:12; 115:17–18; സഖറി. 1:12; ലൂക്കോ. 16:9,27; യറ. 31:15; 15:1; ന്യായാ.13:17; മത്താ. 27:46–49).

ദൈവം പരിശുദ്ധന്മാരുടെ അപേക്ഷയിൽ മാത്രമല്ല, അവരുടെ സഹായത്തെ യാചിക്കുന്നവരുടെ വിശ്വാസത്തിലും ആന്തരത്തിലുംകൂടെ സൂക്ഷിച്ച് അവരുടെ യാചനനൽകുന്നവനാകുന്നു. അതിനാൽ ഏതുവിധം വിചാരിച്ചാലും പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനവളരെ നല്ലതും പ്രയോജനമുള്ളതുമാകുന്നു (അപ്പോ. പ്ര. 5:14–16). നാം പരിശുദ്ധന്മാരെ ദൈവത്തിനു സമന്മാരാക്കാതെ തന്റെ ഇഷ്ടന്മാരെന്നുള്ള സ്ഥിതിയിൽ അവരോടു ചെയ്യുന്ന സകലവും ദൈവത്തിന്റെ മുമ്പാകെ നല്ലതും പ്രസാദമുള്ളതുമാകുന്നു (മത്താ. 25:40). ലോകത്തിൽ നടക്കുന്ന സംഗതികളെ ദൈവദൂതന്മാരും പരിശുദ്ധന്മാരുടെ ആത്മാക്കളും അറിയുന്നതു ദൈവം അവർക്കു കൊടുത്തിട്ടുള്ള ആത്മശക്തിയിൽ അല്ലാതെ ദൈവത്തെപ്പോലെ സ്വഭാവേനയുള്ള സർവവ്യാപിത്വം മൂലം അല്ല (2 ശമു. 14:20; ലൂക്കോ. 15:10; എബ്രാ. 12:22; യറ. 31:15). സാത്താന്റെ വീഴ്ചയ്ക്കു മുമ്പു അവനുണ്ടായിരുന്ന ഈ ശക്തി അവന്റെ വീഴ്ചയുടെ ശേഷം അവനിൽനിന്ന് എടുത്തുകളയപ്പെടാതിരിക്കുമ്പോൾ പരിശുദ്ധ ദൂതന്മാർക്കും പരിപൂർണന്മാരായ ശുദ്ധിമാന്മാരുടെ ആത്മാക്കൾക്കും തങ്ങളെ സംബന്ധിച്ച കാര്യങ്ങൾപോലും അറിവാനുള്ള ശക്തി കൊടുക്കപ്പെട്ടിട്ടില്ലെന്നു പറയുന്നതു ദൈവത്തെയും തന്റെ ദാസന്മാരെയും അപമാനിക്കയത്രെ (മത്താ. 4:6; ആദ്യ. 3:1; യോബു.1). അന്യോന്യമുള്ള പ്രാർത്ഥന കല്പിക്കപ്പെട്ടിരിക്കുന്നവരും മറ്റുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതും പ്രാർത്ഥിപ്പാനായിട്ട് അവരോടു പറയുന്നതും മ്ശിഹായുടെ ഏകമദ്ധ്യസ്ഥത വഴിയായിട്ടല്ലാതെ അതിനു എതിരായിട്ടോ അതിനെ നിഷേധിച്ചിട്ടോ അല്ലായ്കയാലും പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന യാതൊരു പ്രകാരത്തിലും മ്ശിഹായുടെ ഏക മദ്ധ്യസ്ഥതയുടെ ശക്തിയെ കുറയ്ക്കുന്നതോ നിന്ദിക്കുന്നതോ ആയിത്തീരുന്നതല്ല. എന്തെന്നാൽ മരിച്ചുപോയ പരിശുദ്ധന്മാരോടു നിങ്ങൾ ഞങ്ങൾക്കുവേണ്ടി അപേക്ഷിപ്പിൻ എന്നു പറയുന്നതിനാൽ മ്ശിഹായുടെ മദ്ധ്യസ്ഥതയെ നിന്ദിക്കുന്നുണ്ടെങ്കിൽ ജീവനോടിരിക്കുന്നവരോടു നിങ്ങൾ ഞങ്ങൾക്കുവേണ്ടി അപേക്ഷിപ്പിൻ എന്നു പറയുന്നതിനാലും, ആ മദ്ധ്യസ്ഥതയെ നിന്ദിക്കയത്രെ. അതിനാൽ ജീവനോടിരിക്കുന്നവരുടെ മദ്ധ്യസ്ഥത മ്ശിഹായുടെ മദ്ധ്യസ്ഥതയെ നിന്ദിക്കുന്നില്ലെന്നും മരിച്ചുപോയ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത നിന്ദിക്കുന്നുവെന്നും പറയുന്നവരുടെ യുക്തി ചേർച്ചയായി വരുന്നത് എങ്ങനെയെന്നു അറിവാൻ വളരെ പ്രയാസം. എന്നാലോ തമ്മിൽ തമ്മിലും മരിച്ചുപോയ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന ആദികാലം മുതലേ പതിവുണ്ടായിരുന്നതും വേദസത്യത്തിനു ചേരുന്നതും ശുദ്ധമുള്ള സഭയിൽ ഇന്നേയോളം നടത്തിവരുന്നതും ഇതിനാൽ വളരെ പ്രയോജനമുള്ളതായി കണ്ടുവരുന്നതും ആകയാൽ ഇതിനെഭക്തിപൂർവ്വം നടത്തേണ്ടതു മുറയും യോഗ്യവും ആകുന്നു.

പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ (മതോപദേശസാരങ്ങൾ)

* (സംഗതി=അധ്യായം)
* (പ്രസംഗം = സഭാപ്രസംഗി)



# പരിശുദ്ധന്മാരോടുള്ള മധ്യസ്ഥതയും ആധുനിക വിശ്വാസ വ്യതിചലനങ്ങളും

ഫാ. പി. എ. ഫിലിപ്പ്

പരിശുദ്ധന്മാരോടുള്ള മധ്യസ്ഥത ഓർത്തഡോക്സ് വിശ്വാസത്തിന്റെ മൗലികപ്രമാണമാണ്. വിശുദ്ധജീവിതം നയിച്ച് ഇഹലോകവാസം വെടിഞ്ഞ വിശ്വാസികളുടെ പ്രാർത്ഥന ആവശ്യപ്പെടുന്നതാണ് മധ്യസ്ഥത. അത് പൗരോഹിത്യശ്രേണിയിലുള്ളവർ മാത്രമായിരിക്കണമെന്ന് നിർബ്ബന്ധമൊന്നുമില്ല. ആദിമസഭ മുതൽ ഇന്നേയോളം വിശുദ്ധജീവിതം നയിച്ചവരെല്ലാം പരിശുദ്ധന്മാരാണ്. *ക്രിസ്തുവിനോട് ചേരുവാൻ മാമോദീസാ സ്വീകരിച്ചവർ എല്ലാം വിശുദ്ധരാണ്* എന്ന് വി. പൗലോസ് സാക്ഷിക്കുന്നു. "*നീതിമാന്റെ ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു*" എന്ന് വി.യാക്കോബും എഴുതുന്നു (യാക്കോ. 5:16). അന്യോന്യം പ്രാർത്ഥനാസഹായം ആവശ്യപ്പെടുന്നത് ക്രിസ്തീയസഭയിൽ ആദിമനൂറ്റാണ്ടു മുതലുള്ള സമ്പ്രദായമാണ്. ജീവനോടെയിരിക്കുന്നവർ പരസ്പരം പ്രാർത്ഥിക്കുവാൻ ആവശ്യപ്പെടാറുണ്ടല്ലോ. ഓർത്തഡോക്സ് വിശ്വാസമനുസരിച്ച് ശരീരപ്രകാരം ഇഹലോകത്തിൽനിന്ന് മാറ്റപ്പെട്ടവർ (വാങ്ങിപ്പോയവർ) ജീവനുള്ളവർ തന്നെയാണ്. ദൃശ്യസഭ (Visible Church or Church militant)യെപ്പോലെ തന്നെ പ്രധാനപ്പെട്ടതാണ് അദൃശ്യസഭയും (invisible Church or Church Truimphant). ദൃശ്യസഭയിലെയും അദൃശ്യസഭയിലെയും അംഗങ്ങൾ എല്ലാവരും ജീവനുള്ളവർ തന്നെയാണ്. "*വിട്ടുപിരിഞ്ഞ് കർത്താവിനോടു ഇരിക്കുന്ന*"വർക്ക് പ്രാർത്ഥിക്കുവാൻ കഴിയുകയില്ലേ? (ഫിലി. 1:23). ആദിമ നൂറ്റാണ്ടുകളിലെ രക്തസാക്ഷികളുടെ കബറുകളിലെ ലിഖിതങ്ങളിൽ ദൈവസന്നിധിയിലേക്ക് വാങ്ങിപ്പോയ അവർ ജീവനുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കണമെ എന്നർത്ഥം വരുന്ന അപേക്ഷകളുമുണ്ട്. വെളിപാട് 8:4–ൽ "*ധൂപവർഗത്തിന്റെ പുക വിശുദ്ധൻമാരുടെ പ്രാർത്ഥനയോടുകൂടി ദൂതന്റെ കയ്യിൽനിന്ന് ദൈവസന്നിധിയിലേക്ക് കയറി*" എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ദൈവസന്നിധിയിൽ വിശുദ്ധൻമാർ നിരന്തരം പ്രാർത്ഥിക്കുന്നു എന്നതിന് ഒരു വലിയ തെളിവാണിത്. വിശുദ്ധൻമാർ നമുക്കുവേണ്ടി ദൈവസന്നിധിയിൽ പ്രാർത്ഥിക്കുമ്പോൾ അവരെ ഓർക്കുവാനുള്ള ഉത്തരവാദിത്തം നമുക്കുണ്ട്. അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിക്കണമെന്ന് എബ്രായ ലേഖനവും നമ്മെ പഠിപ്പിക്കുന്നു( എബ്രാ. 13:7).

യേശു തന്റെ ശിഷ്യന്മാരോടു പറയുന്നത് നിങ്ങൾ എന്നെ തിരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു എന്നാണ്. "*നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിനും നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിനും നിങ്ങളെ ആക്കിവച്ചുമിരിക്കുന്നു. നിങ്ങൾ എന്റെ നാമത്തിൽ പിതാവിനോടപേക്ഷിക്കുന്നതൊക്കെയും അവൻ നിങ്ങൾക്കു തരുവാനായിട്ടു തന്നേ*" (യോഹ. 15:16). കർത്താവു പ്രത്യേകം തിരഞ്ഞെടുത്ത ശിഷ്യന്മാർ അപേക്ഷിക്കുന്നത് ലഭിക്കും എന്ന് കർത്താവ് പറയുന്നതിൽനിന്ന് അവർ പ്രാർത്ഥിച്ചാലുണ്ടാകുന്ന ഫലത്തിന്റെ കാര്യം സുവ്യക്തമാണല്ലോ. ക്രിസ്തുവിനോട് അടുത്തു ജീവിക്കുന്നവർക്ക് (ക്രിസ്തുവിന്റെ ഉത്തമ ശിഷ്യരായ വിശുദ്ധർക്ക്) ഈ പ്രാധാന്യം ഉണ്ടെന്ന് ന്യായമായും വിശ്വസിക്കേണ്ടേ? *ദൈവത്തിനും മനുഷ്യർക്കും ഇടയിൽ ഏക മധ്യസ്ഥനായി ക്രിസ്തു* (1 തിമോ. 2:5) ഉള്ളപ്പോൾ മറ്റു മധ്യസ്ഥരുടെ ആവശ്യമുണ്ടോ എന്നൊരു ചോദ്യമുണ്ട്. പിതാവിന്റെ സന്നിധിയിൽ സദാ നമുക്കുവേണ്ടി പക്ഷവാദം ചെയ്ത് മധ്യസ്ഥത അണയ്ക്കുന്ന യേശുക്രിസ്തുവിന്റെ പകരമധ്യസ്ഥരായി (Substitute mediator) അല്ല പരിശുദ്ധന്മാരെ നാം പരിഗണിക്കുന്നത്; മറിച്ച്, അധ:സ്ഥാനീയ മധ്യസ്ഥരായിട്ടാണ്. പിതാവിന്റെ സന്നിധിയിൽ യേശുക്രിസ്തു നടത്തുന്ന മാധ്യസ്ഥം സമാനതകളും സമാന്തരങ്ങളും ഇല്ലാത്ത അദൃശ്യ മാധ്യസ്ഥമാണ് (Unique mediation). ഇതിനെയാണ് ചിലർ പരിശുദ്ധന്മാരുടെ മധ്യസ്ഥതയുമായി കൂട്ടിക്കുഴച്ച് ആശയക്കുഴപ്പം സൃഷ്ടിക്കുന്നത്. "ക്രിസ്തു ഏക മധ്യസ്ഥൻ" എന്ന തത്വം ആക്ഷരിക അർത്ഥത്തിൽ ഉയർത്തിക്കാട്ടിയാൽ ഒരാൾക്കുവേണ്ടി മറ്റൊരാൾ പ്രാർത്ഥിക്കുന്നതു പോലും വിശ്വാസവിപ



രീതം എന്നുവരും. മധ്യസ്ഥതയ്ക്കുള്ള ഇംഗ്ലീഷ് പദം intercession എന്നാണ്. ലത്തീൻ ഭാഷയിൽനിന്നു വന്നതാണിത്. "പരസ്പരം പോരാടുന്ന രണ്ടുപേരുടെ ഇടയിലേക്ക് പ്രവേശിച്ച് പ്രശ്നപരിഹാരത്തിന് ശ്രമിക്കുക; ഇടപെടലിലൂടെ പ്രശ്നം പരിഹരിക്കുക" എന്നെല്ലാമാണ് അതിന്റെ അർത്ഥം. അതിലെ അടിസ്ഥാന ആവശ്യം, മധ്യസ്ഥനായി വരുന്നയാൾ രണ്ടു കക്ഷികളെയും അറിഞ്ഞിരിക്കണമെന്നതാണ്. ദൈവത്തെ അറിഞ്ഞ്, അനുസരിച്ച് അനുഗമിക്കുകയും അവനെ അനുഭവിക്കുകയും ചെയ്യുക ഒന്നാമത്തെ കാര്യം. ആർക്കുവേണ്ടി മധ്യസ്ഥത അണയ്ക്കുന്നുവോ- അത് വ്യക്തിയായാലും സമൂഹമായാലും മറ്റെന്തായാലും – സ്വന്തമെന്ന ചിന്തയും കരുതലും ഉണ്ടായിരിക്കണം. വീണുപോയ ഒരാളിനെഎഴുന്നേൽപ്പിക്കുവാൻ സഹായിക്കുന്ന ആളിന് സമമാണ് മധ്യസ്ഥന്റെ പങ്ക്.

പരിശുദ്ധൻമാരുടെ സ്ഥാനവും അവരുടെ മധ്യസ്ഥതയുടെ പ്രാധാന്യവും ഏറെ വിലമതിയ്ക്കുന്ന ഓർത്തഡോക്സ് സഭാപാരമ്പര്യത്തിൽ ആധുനിക കാലത്ത് ചില അപഭ്രംശങ്ങളും വ്യതിചലനങ്ങളും ഉണ്ടാവുന്നു എന്നത് തള്ളിക്കളയാനാവില്ല. അതിൽ ഏറ്റവും പ്രധാനമായത് ദൈവത്തിലുള്ള വിശ്വാസത്തിൽ ഇടിവ് സംഭവിക്കുകയും പരിശുദ്ധന്മാരിലുള്ള വിശ്വാസം വർധിക്കുകയും ചെയ്യുന്നു എന്നതാണ്. യഥാർത്ഥ 'വിശ്വാസികൾ' കുറയുകയും 'ഭക്തൻമാർ' വർധിക്കുകയും ചെയ്യുന്ന ഒരു വികലഭക്തിസമ്പ്രദായം വളർന്നു വരുന്നു. ഉദാഹരണത്തിന്, സഭയിലെ ഏറ്റവും വലിയ പെരുന്നാളായ ഈസ്റ്ററിന്റെ കാര്യം തന്നെ എടുക്കാം. *"മരണത്തെ ജയിച്ച് യേശുക്രിസ്തു ഉയിർത്തെഴുന്നേറ്റിരിക്കുന്നു"* എന്ന വിളംബരം നടത്തുന്ന ഏറ്റവും പ്രാധാന്യമർഹിക്കുന്ന പെരുന്നാളാണല്ലോ ഉയിർപ്പ് പെരുന്നാൾ. ആ പെരുന്നാൾ ദിനം പള്ളിയിൽ ആരാധനയിൽ സംബന്ധിക്കുന്നവർ എത്ര പേരുണ്ടാകും? ഈ പ്രധാനപെരുന്നാൾ വേണ്ടവണ്ണം ആഘോഷിക്കാതെ പരിശുദ്ധന്മാരുടെ പെരുന്നാളുകൾ പൊടിപൂരമായി, ആർഭാടമായി നടത്തുന്ന പ്രവണത വളർന്നുവരുന്നു.

**ഒന്നാമത്,** മാതാവിന്റേയോ മറ്റ് പരിശുദ്ധരുടെയോ പെരുന്നാളുകൾ ആഘോഷിക്കുമ്പോൾ കമാനങ്ങളും തോരണങ്ങളും ഫ്ളെക്സും പോസ്റ്ററുകളും ഒരു ചെറുപുസ്തകം പോലെ തോന്നിക്കുന്ന വർണപ്പകിട്ടാർന്ന നോട്ടീസുകളും ഒക്കെ ലോപമില്ലാതെ ഇറക്കുന്നു. എന്നാൽ യേശുക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്ന് ആലേഖനം ചെയ്ത ഒരു ചെറുലേഖയെങ്കിലും എതെങ്കിലും പള്ളിയിൽനിന്ന് പ്രസിദ്ധീകരിക്കാറുണ്ടോ? കർത്താവിനുവേണ്ടി ഒരു കമാനമെങ്കിലും സ്ഥാപിച്ചു കണ്ടിട്ടുണ്ടോ?

**രണ്ടാമത്,** വർധിച്ചു വരുന്ന പെരുന്നാളുകളുടെ എണ്ണമാണ്. ഏതാനും പതിറ്റാണ്ടു മുമ്പുവരെ ഒരു പള്ളിക്ക് ഒരു പ്രധാനപെരുന്നാൾ മാത്രമാണ് ഉണ്ടായിരുന്നത്. അതുതന്നെ കഴിവതും ലളിതമായും അനാർഭാടമായും നടത്തുന്ന രീതിയാണ് നിലനിന്നിരുന്നത്. പ്രായേണ ദരിദ്രരായിരുന്ന നമ്മുടെ മുൻതലമുറക്കാർക്ക് ഒരു പെരുന്നാൾതന്നെ നടത്തുന്നത് ചുമക്കാവുന്നതിലധികമുള്ള ഭാരമായിരുന്നു. അക്കാലമെല്ലാം മാറി. ഇന്ന് പെരുന്നാളുകളുടെ ഘോഷയാത്രയായി. ഓരോ മാസവും ഒരോ പെരുന്നാൾ എന്ന രീതിയിലേക്ക് കാര്യങ്ങൾ മാറി. ഒരോ പരിശുദ്ധന്റെയും പെരുന്നാൾ ആഘോഷമാക്കേണ്ടത് അതാതു വർഷം ഭരിക്കുന്ന കമ്മറ്റിയുടെ അഭിമാനപ്രശ്നമായിരിക്കുന്നു. ഓരോ പരിശുദ്ധനെഓരോരുത്തർ 'സ്പോൺസർ' ചെയ്യുന്ന തലം വരെ എത്തിനിൽക്കുന്നു, നമ്മുടെ ഭക്തി.

കുറെ തോട്ടംതൊഴിലാളികളും ചെറുകിട കർഷകരും മാത്രമുള്ള മലയോര മേഖലയിലെ ഒരു പള്ളി. മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിലുള്ള ആ പള്ളിയിൽ ആണ്ടിലൊരിക്കൽ മാർത്തോമ്മായുടെ പെരുന്നാൾ പിരിവെടുത്ത് നടത്തിവന്നിരുന്നു. വളരെ ഭക്തിപൂർവവും അനാർഭാടവുമായിരുന്നു പെരുന്നാൾ. എന്നാൽ അടുത്ത കാലത്ത് മറ്റു പരിശുദ്ധരുടെ പേരിലും പെരുന്നാൾ ആരംഭിച്ചു. *'ചെമ്പെടുപ്പ്'* റാസയും നടത്തുന്നു. മോറാനായ പെരുന്നാളുകൾ (കർത്താവിനടുത്ത പെരുന്നാളുകൾ) വേണ്ടവണ്ണം കൊണ്ടാടാതെ കർത്താവിന്റെ പിന്നടികളിൽ നടന്ന പരിശുദ്ധന്മാരുടെ പെരുന്നാളുകൾ ആർഭാടമായി കൊണ്ടാടുന്നതിൽ പൊരുത്തക്കേടില്ലേ?

**മൂന്നാമത്,** പരിശുദ്ധന്മാരുടെ പേരിൽ നടത്തുന്ന ചില ആചാരങ്ങളാണ്. ദേശവ്യത്യാസമനുസരിച്ച് ചില ആചാരങ്ങളിൽ വ്യത്യാസങ്ങളുണ്ട് എന്ന് നാം സമ്മതിക്കുമ്പോൾതന്നെ അടുത്തയിടെയായി വർധിച്ചുവരുന്ന ചില (ദുർ) ആചാരങ്ങൾ നമ്മുടെ മൗലിക വിശ്വാസത്തെത്തന്നെ ഇല്ലാതെയാക്കുന്നതാണ്. പരിശുദ്ധന്മാർ എല്ലാം വിരൽചൂണ്ടുന്നത് യേശുക്രിസ്തു എന്ന ഏക മധ്യസ്ഥനിലേക്ക് ആണെന്നിരിക്കെ, കർത്താവിൽ നിന്ന് നമ്മെ അകറ്റുന്ന നവീനആചാരങ്ങളും ശിലാവണക്കങ്ങൾ പോലെയുള്ള രീതികളും പ്രോത്സാഹിപ്പിക്കരുത്.

ലിയണാഡോ ഡാവിഞ്ചി അന്ത്യ അത്താഴത്തിന്റെ

## കർത്താവിനേക്കാൾ വലിയ മാതാവോ?

കന്യാസ്ത്രീ അമ്മ ദൈവത്തെ പ്രസവിച്ചവളാണെന്നും സകല മനുഷ്യരെക്കാളും ഉൽകൃഷ്ടമായ സ്ഥാനം അവൾക്കുണ്ടെന്നും അവളുടെ മധ്യസ്ഥതാസഹായം വിശ്വാസികൾക്ക് അപരിത്യാജ്യമാണെന്നും എല്ലാ ഓർത്തഡോക്സ് സഭകളും റോമാസഭയും പഠിപ്പിക്കുന്നു. എന്നാൽ അമലോത്ഭവവാദം ഓർത്തഡോക്സ് സഭകൾ സ്വീകരിക്കുന്നില്ലെങ്കിലും മാതാവിന്റെ ജനനപ്പെരുന്നാളും മാർ യോഹന്നാൻ മാംദാനയുടെ ജനനപെരുന്നാളും ഓർത്തഡോക്സ് സഭ കലണ്ടറിൽ മുമ്പിനാലേയുണ്ട്. എന്നാൽ മേരിഭക്തി എന്ന പേരിൽ ഉള്ള ഭക്ത്യാനുഷ്ഠാനങ്ങൾ വളർന്നുവന്ന്, സഭയോ പിതാക്കന്മാരൊ പഠിപ്പിച്ചിട്ടില്ലാത്തതും ഭാവനയിൽപോലും ചിന്തിക്കാത്തതുമായ രീതിയിൽ ഇത്തിൾക്കണ്ണി കണക്കെ വികസിച്ചു വന്നിട്ടുണ്ട്. സഭ അങ്ങനെ പഠിപ്പിക്കുന്നില്ലെങ്കിലും, ഇന്നത്തെ മലങ്കര സുറിയാനി സഭയിലെ ജനങ്ങളിൽ നല്ലൊരു പങ്കിനെ പുറമേനിന്നു വേറൊരാൾ ദർശിക്കുന്നതായാൽ അയാൾക്ക് തെറ്റിദ്ധാരണയോ തെറ്റാധാരണയോ ഉണ്ടാകുംവിധം മേരിഭക്തിയുടെ അനുഷ്ഠാനങ്ങൾ രൂപംകൊണ്ടു വരുന്നുണ്ട്.

*ഭാഗ്യ. യൂഹാനോൻ*
*മാർ സേവേറിയോസ്*
*(സഞ്ചരിക്കുന്ന ചൂണ്ടുപലക)*

ചിത്രം മുഴുമിപ്പിച്ചപ്പോൾ കലാകാരനായ ഒരു സുഹൃത്തിനെ വിളിച്ചു കാണിച്ച് അഭിപ്രായമാരാഞ്ഞു. യേശുക്രിസ്തുവിന്റെ കയ്യിലിരിക്കുന്ന കാസാ എത്രയോ സുന്ദരമായിരിക്കുന്നു എന്ന് സുഹൃത്ത് അഭിപ്രായപ്പെട്ടപ്പോൾ ഡാവിഞ്ചി ഉടൻ ചെയ്തത് ബ്രഷ് എടുത്ത് ആ കാസ മായിച്ചുകളയുകയാണ്. യേശുക്രിസ്തുവിൽനിന്ന് നോട്ടം മാറ്റുന്നതൊന്നും ഈ ചിത്രത്തിൽ വേണ്ട എന്നാണ് അദ്ദേഹം പറഞ്ഞത്. പിന്നീട് അത്രതന്നെ ആകർഷകമല്ലാത്ത രീതിയിൽ കാസാ വരച്ചു ചേർക്കുകയും ചെയ്തു. അതുല്യ മധ്യസ്ഥനായ യേശുക്രിസ്തുവിലേക്കുള്ള നമ്മുടെ നോട്ടത്തെ മറയ്ക്കുന്ന പരിശുദ്ധന്മാരെയല്ല സഭയ്ക്കു വേണ്ടത്. വിശ്വാസത്തിന്റെ നായകനും പൂർത്തിവരുത്തുന്നവനുമായ യേശുവിലേക്ക് (എബ്രായ 12:2) നമ്മുടെ നോട്ടത്തെ എത്തിക്കുവാൻ സഹായിക്കുന്ന തരത്തിലായിരിക്കണം പരിശുദ്ധന്മാരുടെ സ്ഥാനവും മാനവും.

**നാലാമത്,** ആരാധനയിൽ പരിശുദ്ധന്മാർക്ക് നൽകുന്ന സ്ഥാനം സംബന്ധിച്ചാണ്. സ്ഥാനത്തും അസ്ഥാനത്തും പരിശുദ്ധന്മാരോടുള്ള മധ്യസ്ഥത ആരാധനയ്ക്കിടയ്ക്കും കണ്ടുതുടങ്ങിയിരിക്കുന്നു. പലതും അവസരോചിതമാണോ അല്ലയോ എന്ന് നോക്കാതെയാണ് പകർത്തുന്നത്. വി. കുർബാനയുടെ ഒരുക്കശുശ്രൂഷയിലും വി. കുർബാനയിലും ഉള്ള അതിപ്രധാനമായ മധ്യസ്ഥപ്രാർത്ഥനകളെ എല്ലാം അവഗണിച്ച് തിരി കത്തിച്ചുപിടിച്ചുകൊണ്ട് ദൈവമാതാവിനോടുള്ള മധ്യസ്ഥത വി. കുർബാനയുടെ ഭാഗമല്ല; ഭാഗമാക്കാനും പാടില്ല. സ്വർഗീയരഹസ്യവും കൂദാശകളുടെ കൂദാശയുമായ തിരുശരീരരക്തങ്ങളുടെ ആഘോഷത്തോടനുബന്ധിച്ച് മാതാവിനോടുള്ള മധ്യസ്ഥതയുടെ ഈ ക്രമം നടത്താൻ പാടില്ലാത്തതാണ്. ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും മധ്യസ്ഥതയെ ഉറപ്പിച്ചുകൊണ്ട് നാം ചൊല്ലുന്ന കുക്കിലിയോൻതന്നെ ധാരാളം. കുക്കിലിയോനുകളിൽപോലും ഏറ്റവും പ്രധാനമായിട്ടുള്ളത് ത്രിത്വ സ്തുതിയായ *"ശുബ്ഹോലാബോ"* ആണ് എന്നതും നാം ഓർക്കണം. പരിശുദ്ധന്മാരെക്കാൾ സ്ഥാനം പിതൃപുത്ര പരിശുദ്ധാത്മവാം ദൈവത്തിനാണ് എന്നും സ്തുതി എപ്പോഴും അവിടേക്കാണെന്നും ഇതു നമ്മെ പഠിപ്പിക്കുന്നു.

> **ഏതാനും പതിറ്റാണ്ടു മുമ്പുവരെ ഒരു പള്ളിക്ക് ഒരു പ്രധാനപെരുന്നാൾ മാത്രമാണ് ഉണ്ടായിരുന്നത്. അതുതന്നെ കഴിവതും ലളിതമായും അനാർഭാടമായും നടത്തുന്ന രീതിയാണ് നിലനിന്നിരുന്നത്.**

മധ്യസ്ഥപ്രാർത്ഥന വി. കുർബാനയേക്കാൾ പ്രാധാന്യമുള്ള ഏതോ ശുശ്രൂഷയായി കരുതുന്നതിന് ചില രീതികൾ കാരണമാവുന്നു. അപ്രധാനമായ ഏതോ കാര്യമാണ് ഇതുവരെ നടന്നത്, എന്നാൽ മെഴുകുതിരി കത്തിച്ചുപിടിച്ച് ഇപ്പോൾ നടക്കുന്നത് അതിലും പ്രാധാന്യമുള്ളത് എന്നുള്ള പ്രതീതി ഇത് ഉളവാക്കുന്നു. അനുഗ്രഹങ്ങളും സമാധാനവും ബലിയും സ്തോത്രവുമാകുന്ന വി. കുർബാനയുടെ പ്രാധാന്യത്തെ കുറയ്ക്കുന്ന ഇത്തരം കൂട്ടിച്ചേർക്കലുകൾ ഒന്നുംതന്നെ കുർബാനമധ്യേ പാടില്ലാത്തതാണ്. 1970-കളിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് മധ്യസ്ഥ പ്രാർത്ഥനകൾ വി. കുർബ്ബാനമധ്യേ നടത്താൻ പാടില്ല എന്ന് തീരുമാനമെടുത്തിട്ടുള്ളതാണ്. സലാമീനിലെ എപ്പിസ്കോപ്പാ ആയിരുന്ന വിശുദ്ധ എപ്പിപ്പാനിയോസ് (A.D. 403 ) പറയുന്നത് ശ്രദ്ധേയമാണ്: *"കന്യക മറിയാം ആദരിക്കപ്പെടണം, കർത്താവ് ആരാധിക്കപ്പെടണം"*. ആയതിനാൽ, കർത്താവിനെ ആരാധിക്കുന്ന വി. കുർബാനയിൽ പരിശുദ്ധൻമാരെ ആരാധിക്കുന്ന രീതി നിരുത്സാഹപ്പെടുത്തണം.

**അഞ്ചാമത്,** പരിശുദ്ധന്മാരുടെ ഓർമ്മ പരോക്ഷമായെങ്കിലും ഒരു വരുമാനമാർഗമായി ചിലയിടങ്ങളിൽ കാണുന്നുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. പരിശുദ്ധന്മാരുടെ ഓർമയും മധ്യസ്ഥതയും നടത്തുമ്പോൾ നമ്മുടെ ബോധവും വിചാരവും ഏതിനാണ് ഊന്നൽ നൽകേണ്ടത്? കൂടാതെ, വേളാങ്കണ്ണി, മണർകാട്, കല്ലൂപ്പാറ എന്നിവിടങ്ങളിലെല്ലാം ഉള്ള മാതാവ് ഒരാൾതന്നെയാണെന്ന് നാം മനസിലാക്കണം. എടത്വായിലെയും പുതുപ്പള്ളിയിലെയും ചന്ദനപ്പള്ളിയിലെയും ഗീവർഗീസ് സഹദാ ഒരു കുഗ്രാമത്തിലെ പള്ളിയിൽ ഉള്ള ഗീവർഗീസ് സഹദാ തന്നെയാണ്. (വിശുദ്ധരുടെ കബറിടങ്ങൾക്കും തിരുശേഷിപ്പ് ഇടങ്ങൾക്കും പ്രത്യേക സ്ഥാനവും വിശുദ്ധിയും ഉണ്ട് എന്ന വസ്തുത വിസ്മരിച്ചു കൊണ്ടല്ല ഇത് എഴുതുന്നത്)

**ആറാമത്,** പെരുന്നാളുകളും മറ്റും ഉണ്ടാക്കുന്ന സാമൂഹ്യ/ പരിസ്ഥിതി പ്രശ്നങ്ങൾ. ഈയിടെ, ഒരു വിശുദ്ധയുടെ നാമത്തിൽ നടത്തിയ പദയാത്രമൂലം ട്രാഫിക്ക് കുരുക്കിൽപ്പെട്ട്, വേദിയിൽ എത്താൻ വൈകിയ വിവരം ഒരു പ്രശസ്ത പ്രാസംഗികൻ പറഞ്ഞത് ഇത്തരുണത്തിൽ ഓർത്തുപോകുന്നു. പരിശുദ്ധന്മാരുടെ നാമത്തിൽ നടത്തുന്ന പദയാത്ര, പ്രധാനറോഡുകളിലൂടെയുള്ള പ്രദക്ഷിണം ഇവയൊക്കെ സാമാന്യ ജനത്തിന് ഉണ്ടാക്കുന്ന ബുദ്ധിമുട്ടുകൾ ചില്ലറയല്ല. പരിശുദ്ധന്മാരുടെ കബറിടങ്ങളിലേക്കും അവർ താമസിച്ചിരുന്ന ഇടങ്ങളിലേക്കുമൊക്കെ തീർത്ഥയാത്ര നടത്തുന്നത് നല്ലതുതന്നെ. എന്നാൽ അത് ഓരോ പള്ളിയുടെയും ശക്തിപ്രകടനമായോ ഭക്തിപ്രകടനമായോ ആക്കിത്തീർക്കുമ്പോൾ നമ്മുടെ വിശ്വാസത്തെ ദുർബലപ്പെടുത്തുകയല്ലേ ചെയ്യുന്നത്?

ഇതോടോപ്പം ചിന്തിക്കേണ്ടതാണ് ഓരോ ഉത്സവത്തിനും പെരുന്നാളിനും കവലതോറും സ്ഥാപിക്കുന്ന ഫ്ളെക്സ് ബോർഡുകളും പ്ലാസ്റ്റിക്ക് ഉല്പന്നങ്ങളും. നമ്മുടെ പരിസ്ഥിതിക്ക് എത്രമാത്രം ദോഷങ്ങൾ നാം ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു എന്നത്. ശബ്ദഘോഷവും ശബ്ദമലീനികരണവും രോഗികൾ, വിദ്യാർഥികൾ ഉൾപ്പെടെ പൊതുജനത്തിന് അലോരസം സൃഷ്ടിക്കാത്ത വിധമായിരിക്കണം പെരുന്നാളുകൾ.

ഈ വിധത്തിൽ പരിശുദ്ധന്മാരുടെ മധ്യസ്ഥതയും ഓർമയും തുച്ഛീകരിക്കുന്ന രീതികൾ അവലംബിക്കുന്ന പ്രവണത പ്രോൽസാഹിപ്പിക്കരുത്. പ്രകടനപരതയും ആൾക്കൂട്ടഭക്തിയും സാമ്പത്തിക നേട്ടങ്ങളുമല്ല പരിശുദ്ധന്മാരുടെ ഓർമയുടെ അന്തഃസത്ത. ക്രിസ്തുവിനെഅനുസരിക്കുകയും അനുഗമിക്കുകയും അനുകരിക്കുകയും ചെയ്ത വിശ്വാസ വീരന്മാരാണവർ. അവർ സത്യദൈവത്തെ നമുക്ക് കാട്ടിത്തന്നവരാണ്. അവരുടെ ഉദാത്തമായ ജീവിതമാതൃക പിൻപറ്റുവാനാണ് നാം ശ്രമിക്കേണ്ടത്. ദൈവമാകുന്ന സൂര്യന്റെ പ്രകാശം പ്രതിഫലിപ്പിക്കുന്ന ചില്ലുചിത്രങ്ങളാണ് പരിശുദ്ധർ. **പ്രകാശം ദൈവത്തിൽ നിന്നു വരുന്നു. പരിശുദ്ധന്മാർ അത് പ്രതിഫലിപ്പിക്കുന്നു.**




*(മലങ്കര സഭയുടെ മനുഷ്യവിഭവശേഷി ശാക്തീകരണ വിഭാഗം ഡെപ്യൂട്ടി സെക്രട്ടറിയും കോട്ടയം ചെറിയപള്ളി വികാരിയുമാണ് ലേഖകൻ)*



# Why I Opt for Church Unity

■ Fr. K.K.John

This time, I erroneously envisioned, "hope against hope", that Patriarch Aprem Karim II will take some steps towards unity in the Church. I personally knew him for a long time (until I opted unity in 2002) and realised that he has no genuine interest in the unity of Malankara Church. This I wrote in my letter of greetings when he ascended the throne. Yet, like many members in both camps, I had a faint hope that, since many persons/leaders change their perspectives and policies after reaching high positions, his elevation as Patriarch may change too, and that, he would look at the Church scenario in a different angle to resolve the factional hitch that has rendered untold miseries to generations stalling the progress on all fronts. If his claim as "Supreme Head" is true, why does he consider the Orthodox Church as his enemy? They do accept the Spiritual leadership of the Patriarch of Antioch and recite/remember his name in all liturgies. But, unfortunately, like his predecessors, he is not satisfied with what the Supreme Court and the Church Constitution offer; he wants to have direct control over all temporal and spiritual matters. It is at best a hallucination, because the so-called Patriarch faction also does not confer him that unbridled power, although they claim otherwise in order to merely gain people's sympathy. Example: Thomas I opposes the Patriarch's presence in Malankara.

All my hopes and prayers for unity and peace have been shattered with his recent visit. He came to Kerala as a State guest, I heard. Both the warring sides belong to the State. The State is maintained by the tax revenue from the State's population, which includes both the above sections. Therefore, it is imperative that the government uses the State exchequer only for the common good, not for the parochial interests of any particular group of citizens. In this sense, the State Government has failed and is liable to answer to the public. On the other hand, the visitor, whoever he might be, should exercise utmost restraint, strictly in accordance with the law of the land, respecting the decisions of the apex court of the land. Acting as the spokesperson of any particular group, making inflammatory public utterances, speaking against the SC verdict, encouraging revolt, demeaning one or the other party, etc. are provocative actions and a challenge to the nation's law and order. Can he criticize the laws of the country he now lives in, in the same way? It was his duty to advise his followers to obey the law of the land and ensure peace and social harmony. He not only failed to do so, but also denigrated his own position. In fact, he himself is the loser. Had he spoken of unity and peace in the Church he would have been the largest beneficiary, gaining the respect of the whole Church and the general public and his name would have gone down in history as a "peace maker".

I have specifically noticed a few points in his speech at Manjinikara: He says, *'Peace and harmony in the Church shall come not through courts but by reconciliations, mutual discussions and love.'* Is the judicial system then needed at all? What had taken place in the numorous courts and finally in the SC from 1975 until now? Of course, there was no love but only hate underlying all these litigations. Now the Patriarch has further fortified the hate message.

When the supreme Court verdict was delivered,, the unsuspecting believers thought that unity was at hand. If one impartially searches the chronicle of events that took place after 1975, it is not difficult to realise that Mor Dionysius of Ankamaly was the sole progenitor of all the unnecessary legal battle and unpleasantness that followed. The then Patriarch miserably failed to discipline him lest he would create problems to the Patriarch. His apprehension was not out of place as he would have been under serious threats. So, the Patriarch became a tool in the hands of Dionysius by elevating him as the 'Catholicos of India' - an uncanonical position never before heard in the history of Christendom. This was a 'medal of honor' for his subversive, unchristian and divisive endeavors! The great dichotomy is that although the Patriarch of Antioch is the leader of a minuscule minority in his native land and thoroughly insignificant under the heavy-handed Muslim rulers, he thinks and acts big when it comes to Malankara affairs. The elevation of Mar Dionysius as Thomas I was a blanket permission to carry on with the latter's disruptive agenda. He even described Thomas I as "Burdono of Malankara." By doing so, he was defiling the name of a great defender of Faith. That title does not befit the life style of Thomas I.

Genuine faithful from both camps had hoped that the Present Patriarch, being educated and young, will rise above the pettiness of sustaining a faction and help

unity. That belief is now axed at the root. He declared, *'even if there is only one member who wants to stay obedient to Antioch, I will be with him/her.'* The Patriarch is well aware of the deep love for servitude among his Malankara followers. He is exploiting it. I never imagined that a Patriarch will stoop to this low.

The Patriarch by his latest pronouncements has endorsed the criminal/violent acts against the courts and the rule of law. When a new "Church" with a new Constitution was floated in 2002 with the blessings, may be under duress, of the then Patriarch, the Patriarch knew fully well, that naming the faction "Jacobite" was thoroughly against the doctrines of his own Church. Both factions in Malankara are Jacobites in a colloquial sense but the Church of Antioch abhor that name. But foreseeing future benefits the then Patriarch kept quiet.

Another aspect the Patriarch forgot, or pretended to be unaware of, is that after the SC verdict of 1995, many ecclesiastical leaders of other Churches like , RC, Marthoma, etc. as well as political and lay leaders initiated efforts to reconcile both the parties all of which ended in fiasco because of the non-cooperation of Thomas I. The Patriarch says, *"We invited them for discussions many times and through the mediation of the Coptic Church at Cairo, but they did not respond. We want peace through love and discussion assuring fairness and dignity for the believers, the Patriarch and the bishops."* The Patriarch must come to grip with prevailing facts at the moment. He is contradicting his faction's own position. They were the ones who rejected the offer of solution through discussions, stoutly declaring in the Supreme Court that, *"We trust the Court, no other mediation is acceptable."* How then is the Patriarch's claim valid?

"We will not submit to any authority," the Patriarch says. This is a blatant cry for war against the legal system of India. All genuine citizens must denounce it with deserving contempt. No one should challenge or oppose the law of the land, and whoever does so must face the consequences. The Patriarch said, *"If you lose your churches because of the court verdict, go and make new ones, with the same fervor of your forefathers who were faithful to Antioch. I know there are lakhs and even crores of faithful who are ready to die for Antioch,"* (exaggerated). This is what the Patriarch has done to perpetuate the division.

Aprem Karim II Patriarch is no better than his predecessors who exploited the faithful's Antiochian sentiments and divided the Church for their own benefits. A century ago, there was only one Malankara Church. Now, because of the magnanimity of his predecessors, we have the 'Independent Knanaya Church', (Knanaya community was an integral part of Malankara Church until 1910. The Patriarch raised a Knanaya Diocese, but it continued to be a part of Malankara Church until 1975. When Catholicos Mathews I initiated the 1064 church case, Mor Clemis of Knanaya Diocese influenced the Patriarch to declare it independent and he succeeded. He also tried his best to declare Thomas of Kana a saint. He even taught that *"orupolingum Mor Thoma Sleeho"* is not about Apostle St. Thomas but about Thomas of Kana!) Then we have the *'Simhasana churches,'* under the direct jurisdiction of the Patriarch and the 'Evangelical Gospel Assn of the East' (Paurasthya Suvishesha Samajam).

Personally, I am for unity envisaged in the SC verdict, because both sides agreed to it at first. The faithful in both camps are related by marriage and blood and social bonds. They are one community with the same faith, practices and doctrines and must stay together. In the united Church of my dream the Patriarch of Antioch is the Spiritual head, but he has no place in the Church's internal affairs. Catholicos of the East is the Spiritual and temporal head and is equal in all respects with the Patriarch according to Hudaya canon and traditions. What is the difficulty to the Patriarch and the other leaders in accepting this canonical arrangement? May be, positions of some bishops would be in quandary, some might fear, yet there is no need to fear the worst, if serving the Lord is the motive. If unity takes place as per the SC verdict, there is room for adjustments. My earnest desire is that the Supreme Court verdict should be accepted as the will of God for unity in our ancient Church.

.

**About the Author**

***Fr.K.K.John (72), hailing from Vazhamuttom, Pathanamthitta was a member of Mar Ignatius Jacobite Church, Vazhamuttom, East. After graduation, he moved to Bangalore in 1969 and was actively involved in the formation of St.Mary's Orthodox Church (now called Jacobite St.Mary's Cathedral). In 1986, migrated to USA and was associated with the Syrian Orthodox Church in USA where he became a deacon. In 1995 he was ordained a priest under the same Church by H.G. Zachariah Mar Nicholovas. Subsequently, both of them returned to the mother Church, the Malankara Orthodox Syrian Church (The Indian Orthodox Church). He was a parish priest at the St.Thomas Orthodox Syrian Church of India, Philadelphia until his retirement in 2018. He is now settled at Philadelphia with wife Amminikutty. They have a daughter (Susan Kurian) and a son, who is also a priest, Fr. Geevarghese John.***

***Fr.K.K.John has authored several books :***

***1. Christian Righteousness - An Orthodox Perspective (2 volumes) 2. Christian Righteousness - A family Perspective 3. Why I Opted for Unity 4. Holy Land Pilgrimage 5. "Ghar Vapasi" - Konsa Ghar?***

***He is also a regular writer and commentator on Church matters in periodicals and the social media.***



# സ്വത്വപ്രതിസന്ധി മറികടക്കാനും സ്വയം മഹത്വവൽക്കരിക്കാനും ഒരു സമ്മേളനമോ ?

■ ഡോ. എം. കുര്യൻ തോമസ്

സ്വയം മഹത്വവൽക്കരിക്കുക എന്നത് ഇന്ത്യയൊട്ടാകെ കാണുന്ന ഒരു പ്രതിഭാസമാണ്. മലയാളികൾ പരക്കെ - വിശിഷ്യാ നസ്രാണികൾ - ഇതിന്റെ ആശാന്മാരുമാണ്. ഇതിന്റെ ഒരു വകഭേദത്തിനെയാണ് സംസ്കൃതവൽക്കരണം (Sanskritisation) എന്നു സാമൂഹ്യ ശാസ്ത്രജ്ഞന്മാർ വിവക്ഷിക്കുന്നത്. നസ്രാണിയുടെ നമ്പൂതിരിപാരമ്പര്യവും സമീപകാലത്ത് ഉയർന്നുവരുന്ന യഹൂദ ഉത്ഭവകഥയുമൊക്കെ ഇത്തരം സംസ്കൃതവൽക്കരണ ത്വരയുടെ ഉൽപ്പന്നങ്ങളാണ്. അത്തരമൊരു സംസ്കൃതവൽക്കരണ ശ്രമമാണ് 2109 സെപ്റ്റംബർ 1-ന് കുറവിലങ്ങാട് ചേരുന്നതായി വിളംബരം ചെയ്ത *'നസ്രാണി സംഗമം'*.

**കേരളത്തിലെ നസ്രാണിപാരമ്പര്യമുള്ള എല്ലാവരുടെയും സംഗമം എന്ന് അവകാശപ്പെടുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ കുറവിലങ്ങാട് യോഗത്തിന്റെ സൂത്രധാരകരും ഫലകാംക്ഷികളും സിറോ-മലബാർ റോമൻ കത്തോലിക്കാ വിഭാഗമാണ്. കൂടുതൽ കൃത്യമായി പറഞ്ഞാൽ, ആ വിഭാഗത്തിനുള്ളിലെ *കൽദായ വാദികൾ* എന്നറിയപ്പെടുന്ന, മുഖ്യമായും ചങ്ങനാശ്ശേരി അതിരൂപതയിൽ പെട്ടവർ. യോഗത്തിന്റെ യഥാർത്ഥ ലക്ഷ്യം, തങ്ങളുടെ രൂക്ഷമായ സ്വത്വപ്രതിസന്ധി മറച്ചുവയ്ക്കലും സ്വയം മഹത്വവൽക്കരിച്ച് എന്തൊക്കെയോ നേടിയെടുക്കാമെന്ന വ്യാമോഹവും മാത്രമാണ്.**

2019 മെയ് 1-ന് പാലാ ബിഷപ്പ് മാർ ജോസഫ് കല്ലറങ്ങാട്ട് അയച്ച സർക്കുലർ വരികൾക്കിടയിൽ വായിച്ചാൽ മതി നസ്രാണി സംഗമത്തിന്റെ യഥാർത്ഥ ഉദ്ദേശ്യവും ലക്ഷ്യവും മനസിലാക്കാൻ. മെയ് 19-ന് പള്ളികളിലും മഠങ്ങളിലും വായിക്കണമെന്ന നിർദേശത്തോടെ അയച്ച ദീർഘമായ ലേഖനത്തിൽ കുറവിലങ്ങാടിന്റെ പൈതൃകം അവകാശപ്പടുന്ന, അവിടെ ജനിച്ചുവളർന്നവരുടെയും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ കുടിയേറിയവരുടെയും സംഗമം എന്ന് യോഗത്തെ വിശേഷിപ്പിക്കുന്നു. വിചിത്രമായ കുറെ നവ ചരിത്രങ്ങളും അദ്ദേഹം ഇതിൽ വിവരിക്കുന്നുണ്ട്. അവയെ ഇപ്രകാരം സംഗ്രഹിക്കാം.

1. മട്ടാഞ്ചേരിയിലും പാലയൂരും കുടിയിരുന്ന യഹൂദർ യേശുക്രിസ്തുവിന്റെ കാലത്ത് കുറവിലങ്ങാട്ട് എത്തിയിരുന്നു.

2. ക്രിസ്തുവിന്റെ കഷ്ടാനുഭവ സമയത്തും പെന്തിക്കോസ്തിയുടെ സമയത്തും യെരുശലേമിൽ ഉണ്ടായിരുന്ന ഇവരിൽ പലരും ക്രിസ്തുമതം സ്വീകരിച്ചു.

3. ക്രിസ്തുവർഷം 105-ൽ വി. ദൈവമാതാവിന്റെ നാമത്തിൽ കുറവിലങ്ങാട്ട് പള്ളി സ്ഥാപിച്ചു. ഇത് ദൈവമാതാവിന്റെ നാമത്തിലുള്ള ലോകത്തിലെ ആദ്യത്തെ പള്ളിയാണ്.

4. ഇന്ത്യാക്കാരനായ ആദ്യ മെത്രാൻ പറമ്പിൽ ചാണ്ടിയാണ്.

ഇതിനൊക്കെ രേഖാപിൻബലം ഉണ്ടെന്നും അദ്ദേഹം അവകാശപ്പെടുന്നു.

ചരിത്രരേഖകളും ചരിത്രസ്മാരകങ്ങളും പടച്ചുണ്ടാക്കുന്നതിൽ റോമൻ കത്തോലിക്കാ സഭയുടെ പാടവം ചില്ലറയല്ല. പക്ഷേ, പണ്ഡിതനെന്നു ജനം കരുതിയിരുന്ന മാർ കല്ലറങ്ങാട്ടിന്റെ ഈ കണ്ടെത്തലുകൾ കടന്നകൈയായിപ്പോയി എന്നു പറയാതിരിക്കാൻ തരമില്ല.

ഓരോന്നായി പരിശോധിക്കാം. യേശുക്രിസ്തുവിന്റെ കാലത്തോ അതിനു മുമ്പോതന്നെ യഹൂദന്മാർ കേരളത്തിലെത്തി എന്ന് ചിന്തിക്കുന്നതിൽ അസാംഗത്യമൊന്നുമില്ല. ദക്ഷിണേന്ത്യൻ, വിശിഷ്യാ കേരള തുറമുഖങ്ങളിലെ, വ്യാപാര സാധ്യതകൾ അതിനുള്ള ചാലകശക്തിയുമാണ്. എന്നാൽ, കേരളത്തിൽ അവശേഷിക്കുന്ന ഏക യഹൂദ ആവാസഭൂമിയായ മട്ടാഞ്ചേരി രൂപമെടുക്കുന്നത് 1345-ൽ പെരിയാറ്റിൽ ഉണ്ടായ ശക്തമായ വെള്ളപ്പൊക്കം മൂലമാണ്. അതിന്റെ ഫലമായി കൊടുങ്ങല്ലൂർ അഴിമുഖം അടഞ്ഞു, അവിടുത്തെ വ്യാപാരവും തകർന്നു. ഇതേ വെള്ളപ്പൊക്കം പുതുതായി തുറന്ന കൊച്ചി അഴിമുഖത്തേക്ക് കൊടുങ്ങല്ലൂരെ അന്തർദേശീയ വ്യാപാരം പറിച്ചുനടാൻ നിർബന്ധിതമായി. അതേത്തുടർന്നാണ് മട്ടാഞ്ചേരി പ്രസക്തമാകുന്നതും അവിടെ യഹൂദസാന്നിധ്യം ഉണ്ടാകുന്നതും!

പാലയൂരിന്റെ കാര്യവും സംശയാസ്പദമാണ്. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതായി ഇന്നു ചിലർ അവകാശപ്പെടുന്ന *പാലയൂർ* സഭയുടെ ആസ്ഥാനം ഇതാണെന്നു സമ്മതിക്കാത്തവർ അനേകരുണ്ട്. പാലയൂർ പള്ളി തന്നെ ആർത്താറ്റ്-കുന്നംകുളം പള്ളിയുടെ കുരിശുപള്ളിയാണന്നും അവർ ചൂണ്ടിക്കാട്ടുന്നു. പതിനാറാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ ജേക്കബ് ഫെനീഷ്യോ എന്ന ജസ്യൂട്ട് പുരോഹിതൻ പാലയൂർ പള്ളി പൊളിച്ചുപണിയുമ്പോൾ അത് കുറിയാക്കോസ് സഹദായുടെ നാമത്തിലുള്ള തുലോം ചെറുതായ ഒരു പള്ളിയായിരുന്നു.

ഇനി പാലയൂർ മഹത്വവൽക്കരണത്തിൽ ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്ന *യൂദക്കുന്ന്* എന്തെന്നു പരിശോധിക്കാം. പാലയൂർ പള്ളിച്ചരിത്രത്തിലല്ലാതെ പ്രാദേശിക സ്ഥലനാമ ചരിത്രത്തിൽ *യൂദക്കുന്ന്, യൂദക്കുളം* എന്നീ സ്ഥാനങ്ങൾ ഒരിക്കലും ഇടംപിടിച്ചിട്ടില്ല. ക്രിസ്തുവർഷം 1750-നടുത്ത് എസക്കിയേൽ റാബി എന്നൊരു ധനികനായ യഹൂദ വ്യാപാരി കൊച്ചിയിൽ താമസിച്ചിരുന്നു. പാലയൂരിൽ അദ്ദേഹത്തിനുണ്ടായിരുന്ന അതിവിശാലമായ ഒരു തെങ്ങിൻതോപ്പിന്റെ സംരക്ഷണത്തിനായി ഏഴ് യഹൂദരെ അദ്ദേഹം അവിടെ താമസിപ്പിച്ചിരുന്നു. (യഹൂദന്മാരുടെ ശാബത്പരമായ ആവശ്യത്തിന് ഏഴ് പുരുഷന്മാർ ആവശ്യമുണ്ട്). ഈ സ്ഥലം മാത്രമാണ് പാലയൂരിൽ യഹൂദ സാന്നിധ്യം ഉണ്ടായിരുന്നതായി ചരിത്രത്തിൽ രേഖപ്പെടുത്തപ്പെട്ട ഒരേയൊരിടം. സമീപകാലത്ത് റോമൻ കത്തോലിക്കർ ആ സ്ഥാനത്ത് ഒരു കപ്പേള സ്ഥാപിച്ചു. താമസിയാതെ അവിടം *യൂദക്കുന്ന്* ആയി അടയാളപ്പെടുത്താനും തുടങ്ങി.

പെന്തിക്കോസ്തിയുടെ സമയത്ത് കേരളത്തിൽ അധിവസിച്ചിരുന്ന യഹൂദരിൽ ചിലർ യെരുശലേമിലുണ്ടായിരുന്നിരിക്കാനും അവരിൽ ചിലർ ക്രിസ്തുമാർഗത്തിൽ ആകൃഷ്ടരാവാനുമുള്ള സാധ്യത തള്ളിക്കളയാനാവില്ല. പക്ഷേ അവരാണ് കുറവിലങ്ങാട്ട് ക്രിസ്തുമാർഗം പ്രചരിപ്പി

ച്ചതെന്ന പരോക്ഷ പരാമർശം അംഗീകരിച്ചാൽ, ... *മാർത്തോമ്മാ ക്രിസ്ത്യാനികളായ നമ്മുടെ വിശ്വാസ പൈതൃകം നമ്മുടെ പിതാവായ, ഭാരതത്തിന്റെ അപ്പോസ്തോലൻ, ക്രിസ്തു ശിഷ്യനായ വി. തോമ്മാ ശ്ലീഹായിൽനിന്നും ലഭിച്ചതാണ്...* എന്ന മാർ കല്ലറങ്ങാട്ടിന്റെ സർക്കുലറിലെ പ്രാരംഭവചനത്തിനു വിരുദ്ധമാകും! ഈ പ്രാരംഭ വാചകമാകട്ടെ, ബനഡിക്ട് പതിനാറാമൻ മാർപ്പാപ്പായുടെ *തിരുവചനത്തിനും* എം.ജി.എസ്. നാരായണന്റെ താൽപ്പര്യങ്ങൾക്കും പ്രതിലോമവും!

അടുത്തതായി, കുറവിലങ്ങാട് പള്ളിയുടെ കാലനിർണയമാണ്. പള്ളികളുടെ സ്ഥാപനകാലം പുറകോട്ടു മാറ്റുന്ന പ്രവണത സമീപകാലത്ത് കേരളത്തിൽ വർധിച്ചു വരികയാണ്. മണർകാട് പള്ളിയുടെ സ്ഥാപനം ചിലർ അഞ്ച് ശതവർഷം പുറകോട്ടു മാറ്റിയതും പിറവം മർത്തമറിയം പള്ളിയുടെ സ്ഥാപനവർഷം *ക്രിസ്തുവർഷം രണ്ട്* എന്നു തട്ടിവിടുന്നതും ഇതിന്റെ വർത്തമാനകാല ഉദാഹരണങ്ങളാണ്. കുറവിലങ്ങാട് പള്ളിസ്ഥാപനം ക്രിസ്തുവർഷം 105-ൽ എന്നത് മാർ കല്ലറങ്ങാട്ടിന് എവിടെനിന്നു ലഭിച്ചു എന്നറിയാൻ താൽപ്പര്യമുണ്ട്. കാരണം, അത്തരമൊരു കാലഗണന ഇതഃപര്യന്തം ഈ ലേഖകന്റെ ശ്രദ്ധയിൽ പെട്ടിട്ടില്ല. മറിച്ചുള്ളവ ഉണ്ടുതാനും.

കുറവിലങ്ങാട് സ്വദേശിയും അറിയപ്പെടുന്ന ഗ്രന്ഥകാരനുമായ ഷെവലിയാർ വി. സി. ജോർജ് 1973-ൽ രചിച്ച ഗ്രന്ഥമാണ് ***കുറവിലങ്ങാട് മർത്തമറിയം പള്ളിയും മലങ്കര നസ്രാണികളും.*** മാർ കല്ലറങ്ങാട്ട് സൂചിപ്പിക്കുന്ന ദൈവമാതാവുമായി ബന്ധപ്പെട്ട ഐതിഹ്യമുപയോഗിച്ച് കുറവിലങ്ങാട് പള്ളിസ്ഥാപനവർഷമായി അദ്ദേഹം കണക്കാക്കുന്നത് ക്രിസ്തു വർഷം 345 ആണ് (പേജുകൾ 19 - 22). ഇത് ക്രിസ്തു വർഷമല്ല, കൊല്ലവർഷം 345 ആണെന്ന് പിന്നാലെ പ്രതിപാദിക്കാം. കുറവിലങ്ങാടുപള്ളിയുമായി ബന്ധപ്പെട്ട രേഖകൾ പരിശോധിച്ചാണ് ഗ്രന്ഥരചനനിർവഹിച്ചതെന്ന് ഗ്രന്ഥകാരൻ അവകാശപ്പെടുന്ന ഈ കൃതിക്ക് അഭിനന്ദനം രേഖപ്പെടുത്തിയിരിക്കുന്നത് മാർ കല്ലറങ്ങാട്ടിന്റെ മുൻഗാമിയും പാലാ രൂപതയുടെ മെത്രാനുമായിരുന്ന മാർ സെബാസ്റ്റ്യൻ വയലിൽ ആണ്. ക്രിസ്തുവർഷം 105 ആണ് സ്ഥാപകവർഷം എന്നു നിർണയിക്കാൻ 1973-നു ശേഷം എന്തു പുതിയ തെളിവാണ് മാർ കല്ലറങ്ങാട്ടിന്റെ കൈവശമെത്തിയത് എന്നറിയാൻ താൽപര്യമുണ്ട്.

*സഭ* എന്ന വിശാലമായ അർത്ഥത്തിലും പള്ളി എന്ന പദം പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യംവരെയും ഉപയോഗിച്ചിരുന്നു. ഈ അർത്ഥത്തിൽ, *മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളി* എന്നതിന് *പ്രാദേശിക സഭ* എന്നു മാത്രമാണ് അർത്ഥമാക്കേണ്ടത്. അവയാകട്ടെ, കേരളത്തിലെ മാത്രമല്ല, ദക്ഷിണേന്ത്യയിലെ അന്തർദേശീയ തുറമുഖങ്ങളിൽ ഒതുങ്ങിനിന്നു. അതിനു വ്യക്തമായ നരവംശ - ഭൂമിശാസ്ത്രപരമായ കാരണങ്ങൾ ഉണ്ട്. അവിടെനിന്നും ഉൾനാടുകളിലേക്കു സാവധാനം നടന്ന വ്യാപനത്തിനും വ്യക്തമായ ഒരു മാതൃക (Pattern) ഉണ്ട്. അതിന്റെ അടിസ്ഥാനമാകട്ടെ, സാമ്പത്തിക - രാഷ്ട്രീയ കാരണങ്ങളും.

ഒരു വർത്തകസമൂഹമെന്ന രീതിയിലാണ് ആദിമ കേരള ക്രൈസ്തവർ വേരുറപ്പിച്ചത്. അതാകട്ടെ, മുകളിൽ പറഞ്ഞ അന്തർദേശീയ തുറമുഖങ്ങളിലും. രാഷ്ട്രീയമായ പിന്തുണയോ പീഡയോ അനുഭവിക്കാത്ത ഈ സമൂഹത്തിന് ദ്രുത വികസനമോ പാലായനങ്ങളോ ഉണ്ടായില്ല. ആദ്യ സഹസ്രാബ്ദത്തിൽ ക്രിസ്തുമാർഗക്കാർ കേരളത്തിന്റെ ഉൾനാടുകളിലേക്ക് വ്യാപിച്ചത് മതഭേദം കൊണ്ടല്ല, മറിച്ച് തികച്ചും സാമ്പത്തികമായ കാരണങ്ങളാലായിരുന്നു. മലനാട്ടിൽ വിളയുന്ന കുരുമുളകുപോലുള്ള സുഗന്ധവിളകളുടെ കയറ്റുമതിയായിരുന്നു കേരളീയ തുറമുഖങ്ങളിലെ വ്യാപാരത്തിന്റെ അസ്ഥിവാരം. ഈ വിളകളെ തുറമുഖങ്ങളിലെത്തിക്കുന്ന ചെട്ടി കുലങ്ങളിൽ ചിലതിന്റെ ക്രിസ്തുമാർഗ പ്രവേശനമോ, തുറമുഖങ്ങളിലെ ക്രിസ്തുമാർഗം സ്വീകരിച്ച ചെട്ടി കുലങ്ങളുടെ കിഴക്കോട്ടുള്ള വ്യപാരവികസനമോ ആണ് കേരളത്തിന്റെ ഉൾനാടുകളിലേക്കുള്ള ക്രിസ്തുമാർഗ പ്രചരണത്തിനുള്ള അടിസ്ഥാനകാരണം. അതാകട്ടെ, പരമ്പരാഗതമായ ജല-കര വ്യാപാര പാതകളുടെ ഓരംപിടിച്ചു മാത്രവും.

ഇതൊരു ഊഹാപോഹമൊന്നുമല്ല. മാർത്തോമ്മൻ പാരമ്പര്യമുള്ള തുറമുഖ നഗരസഭകളായ മുസിരിസ്, നിരണം, കൊല്ലം എന്നിവിടങ്ങളിൽനിന്നും കിഴക്കോട്ടു പോകുന്ന, വ്യക്തമായും തെളിയിക്കാവുന്ന, വ്യാപാര പാതകളിലൂടെയാണ് നസ്രാണി ആവാസഭൂമികൾ വികസിച്ചത്. കുടിയേറ്റം - അങ്ങാടി - പള്ളി എന്ന ക്രമത്തിലാണ് നസ്രാണി കേന്ദ്രങ്ങൾ എപ്പോഴും വികസിച്ചിട്ടുള്ളത്. ഉദാഹരണത്തിന്, നിരണത്തുനിന്നു ചെങ്ങന്നൂരും കൊല്ലത്തുനിന്നു കുണ്ടറ, കൊട്ടാരക്കര എന്നിവയും സ്ഥാപിക്കപ്പെട്ടത് നൂറ്റാണ്ടുകളിലൂടെയാണ്. ഇവ വ്യക്തമായും വ്യാപാര പാതകളിലുമാണ്. ഇത്തരം വ്യാപനത്തിന്റെ അടിസ്ഥാനകാരണം വിശ്വാസമൊന്നുമല്ല; മറിച്ച്, വികസിക്കുന്ന വ്യാപാരമേഖലയും സാമ്പത്തികഭദ്രതയുമാണ്. കുറവിലങ്ങാടിന് അത്തരം മേന്മകളൊന്നുമില്ല; അത് പുരാതനകാലത്തെ അറിയപ്പെടുന്ന വാണിജ്യ ഇടനാഴിയിലുമല്ല.

ക്രിസ്തുവർഷം പത്താം ശതകത്തിനു ശേഷം പുതിയ നസ്രാണി അങ്ങാടികളുടെ സ്ഥാപനം ത്വരിതഗതിയിലായി. കുലശേഖര സാമ്രാജ്യത്തിന്റെ പതനവും നാട്ടുരാജ്യങ്ങളുടെ ആവിർഭാവവുമായിരുന്നു കാരണം. നാട്ടുരാജാക്കന്മാർ പരമാവധി ചുങ്കം ലഭ്യമാക്കാൻ തങ്ങളുടെ രാജ്യത്തെ വ്യാപാരം മത്സരബുദ്ധിയോടെ പ്രോൽസാഹിപ്പിച്ചു. അപ്പോഴേക്കും നമ്പൂതിരികേന്ദ്രീകൃത സാമൂഹികവ്യവസ്ഥിതി ഉറച്ചതിനാൽ, വ്യാപാരം കുലധർമമായ ജാതികൾക്കു മാത്രമായിരുന്നു വാണിജ്യപ്രവർത്തികളിൽ ഏർപ്പെടുവാൻ സാധ്യമായിരുന്നത്. കുന്നംകുളത്തിനു തെക്ക് വൈശ്യജാതി നസ്രാണികൾ മാത്രവും. സ്വാഭാവികമായും നാട്ടുരാജക്കന്മാർ നസ്രാണി കുടിയേറ്റത്തെ പ്രോൽസാഹിപ്പിച്ചു. അങ്ങാടിയും പള്ളിയും വെച്ചു കുടിയിരിക്കാൻ പ്രേരിപ്പിച്ചു.

ഇവിടെയാണ് കുറവിലങ്ങാട് പ്രസക്തമാകുന്നത്. തെക്കുംകൂറിന്റെ ആസ്ഥാനങ്ങളിലൊന്നായിരുന്നു കടുത്തുരുത്തി. കുറവിലങ്ങാടാകട്ടെ അവിടെനിന്നും ഏതാനും കിലോമീറ്ററുകൾക്കുള്ളിലും. ആദ്യകാലത്ത് ഒരു നമ്പൂതിരി സങ്കേതമായിരുന്ന കടുത്തുരുത്തിയിൽ വിവിധ ജാതികൾ ഇടപഴകുന്ന ഒരു അങ്ങാടി സ്ഥാപിക്കുക പ്രായേണ അസാധ്യമായിരുന്നു. സ്വാഭാവികമായും കുടിയേറിയ നസ്രാണികൾ സമീപസ്ഥലമായ കുറവിലങ്ങാട്ടും പരിസരങ്ങളിലും ആവാസമുറപ്പിച്ചിരിക്കാം. കടുത്തുരുത്തി വലിയപള്ളിക്ക് അഞ്ചാം നൂറ്റാണ്ടുവരെ പഴക്കം ചിലർ അവകാശപ്പെടുന്നു എന്ന വസ്തുത അവഗണിച്ചുകൊണ്ടല്ല ഈ പരാമർശം നടത്തുന്നത്; അതിനുള്ള സാധ്യത വിരളമായിരുന്നതിനാലാണ്.

ഷെവലിയാർ വി. സി. ജോർജ് പ്രതിപാദിക്കുന്ന 345 എന്ന കുറവിലങ്ങാടുപള്ളിയുടെ സ്ഥാപനവർഷം കൊല്ലവർഷമാണന്നു മുകളിൽ പറയാനുള്ള കാരണം ഇതാണ്. ക്രിസ്തുവർഷം 1170 (825+345= 1170) ചരിത്രയാഥാർത്ഥ്യങ്ങളുമായി പൊരുത്തപ്പെടുന്നുണ്ട്. മാത്രമല്ല, പോർട്ടുഗീസ് കാലഘട്ടത്തിൽ മാത്രമെത്തിയ റോമൻ കാലഗണനയിൽ (ജൂലിയൻ/ ഗ്രീഗോറിയൻ) അതിനു മുമ്പുള്ള ഒരു ചരിത്രവസ്തുത രേഖപ്പെടുത്തി എന്നത് യുക്തിക്കു നിരക്കുന്നതല്ല.

നസ്രാണിചരിത്രത്തിൽ പകലോമറ്റം കുടുംബത്തിനുള്ള സ്ഥാനം അദ്വിതീയമാണ്. 1816-ൽ മാർത്തോമ്മാ എട്ടാമൻ

കാലം ചെയ്യുന്നതുവരെ നൂറ്റാണ്ടുകളോളം നസ്രാണികളുടെ *ജാതിക്കുതലവന്മാർ* ആ കുടുംബത്തിൽനിന്നുള്ളവരായിരുന്നു. ഒരു കാലത്ത് അവരുടെ തറവാട് കുറവിലങ്ങാട് ആയിരുന്നു എന്നതും സംശയരഹിതമാണ്. പക്ഷേ, അർക്കദിയാക്കോന്മാരുടെ ആസ്ഥാനം അങ്കമാലി ആയിരുന്നു. മഹാനായ മാർത്തോമ്മാ ഒന്നാമനോടുള്ള പക തീർക്കുവാൻ ബിഷപ്പ് ജോസഫ് സെബസ്ത്യാനി അങ്കമാലിയിലെ അദ്ദേഹത്തിന്റെ അരമന കൈവശപ്പെടുത്തി കത്തിച്ചുകളഞ്ഞതോടെയാണ് ആ ആസ്ഥാനം ഇല്ലാതായത്. പിന്നീട് നിരണം, കണ്ടനാട്, ചെങ്ങന്നൂർ, കോട്ടയം പഴയസെമിനാരി ഒക്കെയായിരുന്നു *ജാതിക്കുതലവന്മാരു*ടെ ആസ്ഥാനങ്ങൾ. ഇതു വ്യക്തമാക്കുന്നത് മലങ്കരസഭാ ഭരണചരിത്രത്തിൽ കുറവിലങ്ങാടിന് ഒരു സവിശേഷ സ്ഥാനവും ഇല്ലെന്നുതന്നെ.

മാർ കല്ലറങ്ങാട്ടിന്റെ അടുത്ത വാദം ഇന്ത്യാക്കാരനായ ആദ്യ മെത്രാൻ പറമ്പിൽ ചാണ്ടിയാണെന്നാണ്. ചാണ്ടിയെ മെത്രാനാക്കിയ സാഹചര്യം മനസ്സിലാക്കണം. 1663–ൽ പോർട്ടുഗീസുകാരെ തോൽപ്പിച്ച് ഡച്ചുകാർ കൊച്ചിക്കോട്ട പിടിച്ചു. മാർത്തോമ്മാ ഒന്നാമനെ വേട്ടയാടാൻ പ്രത്യേകം നിയുക്തനായ ബിഷപ്പ് ജോസഫ് സെബസ്ത്യാനിയോട് പത്തു ദിവസത്തിനുള്ളിൽ നാടുവിടാൻ അവർ കല്പിച്ചു. തങ്കക്കാശുവെച്ച കൊഴുക്കട്ടയും മറ്റും നൽകി സ്വാധീനിച്ച് റോമൻ കത്തോലിക്കരാക്കിയ ഒരുപിടി നസ്രാണികൾക്ക് നാഥനില്ലാതാവുന്ന അവസ്ഥയിൽ കടുത്തുരുത്തിക്കാരൻ കടവിൽ ചാണ്ടി എന്ന ക്നാനായ കത്തനാർവഴി കുറവിലങ്ങാട് പറമ്പിൽ ചാണ്ടി കത്തനാരെ സ്വാധീനിച്ചു മെത്രാനാക്കി. പറമ്പിൽ ചാണ്ടിയുടെ പകലോമറ്റം പാരമ്പര്യം മുതലാക്കാമെന്നും സെബസ്ത്യാനി കരുതിക്കാണണം. ഏതായാലും, പിൽക്കാലത്ത് നസ്രാണികളിൽ ഒരു വിഭാഗത്തെ റോമൻ കത്തോലിക്കരാക്കാൻ ഈ നടപടിമൂലം സാധിച്ചു എന്നതു സത്യമാണ്.

പറമ്പിൽ ചാണ്ടിയെ *മിർ ജാഫർ* എന്നു ചിലർ വിശേഷിപ്പിക്കുന്നുണ്ട്. ഇന്ത്യാ ചരിത്രത്തിൽ ചതിയുടെ പര്യായമാണ് മിർ ജാഫർ. ഈ കച്ചവടത്തിൽ പറമ്പിൽ ചാണ്ടിക്കു നഷ്ടം മാത്രമാണ് ഉണ്ടായത്. താൻ പിൻഗാമിയായി കണ്ട കുഞ്ഞുവർക്കി കത്തനാരോ വേറൊരു നസ്രാണിയോ അദ്ദേഹത്തിന്റെ പിൻഗാമിയായില്ല. അതിലും ഉപരി, സ്വന്തം അനന്തരവൻ കുഞ്ഞുവർക്കി കത്തനാർക്കു താൻ കൊടുത്ത അർക്കദിയാക്കോൻ സ്ഥാനം പോലും റോം അംഗീകരിച്ചില്ല.

മഹാനായ മാർ തോമാ ഒന്നാമൻ മെത്രാനായി തിരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ടത് 1653–ൽ ആയിരിക്കെ അതിനു പത്ത് വർഷത്തിനു ശേഷം 1663–ൽ വാഴിക്കപ്പെട്ട പറമ്പിൽ ചാണ്ടി എപ്രകാരം പ്രഥമ തദ്ദേശീയ മെത്രാനാകും? പന്ത്രണ്ടു പട്ടക്കാർ കൂടി മാത്രം നടത്തിയ 1653–ലെ മെത്രാൻ വാഴ്ച സാധുവല്ലെന്നും 1665–ൽ യെരുശലേമിലെ സുറിയാനി മെത്രാനായ മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് ക്രമപ്പെടുത്തിയപ്പോൾ മാത്രമാണ് മാർത്തോമ്മാ ഒന്നാമൻ സാധുവായ മേല്പട്ടക്കാരനായത് എന്നും ദുർബലമായ ഒരു എതിർവാദം കത്തോലിക്കർ ഉയർത്തിയിരുന്നു. പക്ഷേ, റോമൻ കത്തോലിക്കാ സഭയുടെ ഔദ്യോഗിക നിലപാടനുസരിച്ച് ഈ വാദത്തിനു നിലനിൽപ്പില്ല. അതിനു വ്യക്തമായ ഉദാഹരണം മുമ്പിലുണ്ട്.

1967–ൽ മെത്രാനായ മലബാർ സ്വതന്ത്ര സുറിയാനിസഭയുടെ (തൊഴിയൂർ) പൗലൂസ് മാർ പീലക്സിനോസ് 1977–ൽ സിറോ–മലങ്കര കത്തോലിക്കാ സഭയിൽ ചേർന്നു. തൊഴിയൂർ സഭയുടെ പട്ടം ഒരു കാനോനിക സഭയും അംഗീകരിക്കത്തതിനാൽ ശെമ്മാശപട്ടം മുതൽ മെത്രാൻ പട്ടം വരെ മുഴുവൻ സ്ഥാനങ്ങളും വീണ്ടും കൊടുത്താണ് അദ്ദേഹത്ത റോമാ സഭയിൽ ചേർത്തത്. പക്ഷേ, റോമൻ കത്തോലിക്കാ സഭയുടെ ഔദ്യോഗിക രേഖകൾ പ്രകാരം അദ്ദേഹം 1967 മുതൽ മെത്രാനാണ്! (http://www.gcatholic.org/hierarchy/data/bishops-AS.htm#3509) ഇത് അംഗീകൃതമാണങ്കിൽ 1653 മുതൽ മാർത്തോമ്മാ ഒന്നാമൻ മെത്രാനാണ്. അപ്രകാരം ആദ്യത്തെ നസ്രാണി മെത്രാനും അദ്ദേഹം തന്നെയാണ്.

റോമിന്റെ ആത്യന്തിക ലക്ഷ്യം ലത്തീൻവൽക്കരണമാണങ്കിലും പൗരസ്ത്യ സഭകളിൽനിന്നും റോമൻ കത്തോലിക്കാ സഭയിലേക്കു ചേർന്ന വിഭാഗങ്ങൾക്ക് ഉപരിപ്ലവമായെങ്കിലും തങ്ങളുടെ പഴയ സംസ്കാരം അനുവർത്തിക്കാൻ അനുവാദം നൽകും. അവർ *വരത്തർ* (Uniates) എന്നു വിശേഷിപ്പിക്കപ്പെടുന്ന രണ്ടാം തരം റോമൻ കത്തോലിക്കർ ആയിരിക്കുമെന്നു മാത്രം. ഇത് ഒരു അജമോഷണ തന്ത്രമാണ്. പക്ഷേ, സിറോ–മലബാർ വിഭാഗത്തിന് അതുണ്ടായില്ല. പതിനാറാം നൂറ്റാണ്ടിലെ റോമൻ കത്തോലിക്കാ സഹവാസവും പിന്നീടുള്ള അരനൂറ്റാണ്ട് അടിമത്തവും നസ്രാണിത്വത്തിന്റെ അടിവേരിളക്കാൻ തുടങ്ങിയിരുന്നു. എന്നാൽ, 1653–ലെ കൂനൻ കുരിശു സത്യത്തിൽ ഉറച്ചുനിന്ന നസ്രാണികൾ തദ്ദേശീയ മെത്രാന്മാരുടെ കീഴിൽ തങ്ങളുടെ സ്വത്വം സംരക്ഷിക്കുന്നതിൽ വിജയിച്ചു. അതിനിടയിൽ പൗരസ്ത്യ സുറിയാനി പാരമ്പര്യം പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിനു വഴിമാറി എന്നു മാത്രം.

പക്ഷേ, 1663–ൽ *ചാണ്ടി മാർഗത്തിൽ* ചേർന്ന് സത്യലംഘനം നടത്തിയവർക്ക് ഈ സൗഭാഗ്യം ലഭിച്ചില്ല. തുടർന്ന് മൂന്നര നൂറ്റാണ്ടിലെ റോമൻ കത്തോലിക്കാ ഭരണം, അവരുടെ തദ്ദേശീയവും പൗരസ്ത്യവുമായ അംശങ്ങൾ ഏതാണ്ട് പൂർണമായും ഇല്ലാതാക്കി. ഈ സാഹചര്യത്തിലാണ് പുതിയൊരു സ്വത്വം സൃഷ്ടിക്കാൻ അവരിൽ ഒരു വിഭാഗം ഇപ്പോൾ മുന്നിട്ടിറങ്ങിയിരിക്കുന്നത്. തങ്ങളുടെ സ്വത്വം *കൽദായമാ*ണ് എന്നു പ്രഖ്യാപിച്ച് അത് *പുനഃസ്ഥാപിക്കാൻ* ഉള്ള ശ്രമങ്ങൾ ഏതാനും ദശകങ്ങൾ മുമ്പ് ആരംഭിച്ചു. പടിപടിയായി നടത്തിവരുന്ന ഈ പ്രക്രിയയുടെ ഭാഗമായാണ് മാർ കല്ലറങ്ങാട്ട് കറുത്ത കുപ്പായവും ആർച്ച് മാണ്ഡ്രിയേറ്റ് തൊപ്പിയും കൈയിൽ സ്ലീബായും ആയി പൊതുവേദികളിൽ പ്രത്യക്ഷപ്പെടുന്നത്. ഈ പ്രക്രിയകൾക്കെതിരെ അതിശകത്മായ പ്രതിഷേധവും നിലവിലുണ്ട്.



മാർ ജോസഫ് കല്ലറങ്ങാട്ട്

ഈ പ്രക്രിയയിലെ അടുത്ത ലക്ഷ്യം എറണാകുളം – അങ്കമാലി മേജർ ആർച്ചുബിഷപ്പിനെ *പാത്രിയർക്കീസ്* ആയി അവരോധിക്കുക എന്നതാണ്. എന്നു മാത്രമല്ല, കേരളത്തിലെ എല്ലാ സഭകളിലെ മെത്രാന്മാരേക്കാളും ഉന്നതസ്ഥാനിയാണ് അദ്ദേഹം എന്നും സ്ഥാപിക്കണം. *ബാവാ* എന്ന് അദ്ദേഹത്തെ സംബോധനചെയ്യുന്നതും നസ്രാണികളുടെ ജാതിക്കുതലവനുമാത്രം അർഹതപ്പെട്ടതായ *ഇന്ത്യയൊക്കെയുടെയും വാതിൽ (തറവോദ് കോൽഹിന്ദോ)* എന്ന പദവി ചിലർ ചാർത്തിക്കൊടുക്കുന്നതും ഈ ലക്ഷ്യത്തോടെയാണ്.

→ 42



# ഇലക്ട്രോണിക് ഗാഡ്ജറ്റുകളും യുവതയും

ജിജി ജോൺസൺ

## ആമുഖം

2010-15 കാലഘട്ടത്തിൽ അമേരിക്കയിലെ San Diego University-യിലെ സൈക്കോളജി പ്രൊഫസറായ Jean Twenge എന്ന ഗവേഷകന്റെ നേതൃത്വത്തിൽ ഒരു കൂട്ടം ഗവേഷകർ 13 മുതൽ 18 വരെ പ്രായമുള്ള മുന്നൂറോളം കൗമാരക്കാർക്കിടയിൽ 'ഇലക്ട്രോണിക് ഉപകരണങ്ങളുടെ അമിത ഉപയോഗവും മാനസികാരോഗ്യവും' എന്ന വിഷയത്തെ അധികരിച്ച് നടത്തിയ ഗവേഷണഫലം കാണിക്കുന്നത്, പ്രതിദിനം 5 മണിക്കൂറിൽ കൂടുതൽ ഇത്തരം ഉപകരണങ്ങളിൽ മുഴുകുന്നവരിൽ 71% പേരും ആത്മഹത്യാപ്രവണത കാണിക്കുന്നു എന്നാണ്. 2012 നുശേഷം സ്മാർട്ട് ഫോൺ വ്യാപകമായതോടുകൂടി കൗമാരക്കാരുടെ ഇടയിൽ വിഷാദരോഗവും ഏകാന്തതയും വർധിക്കുന്നതായും കാണിക്കുന്നു (Journal of Clinical Psychological Science, Nov. 2017).

ഇന്ന് അവിടെ മാത്രമല്ല, ഈ കൊച്ചുകേരളത്തിലെ കുടുംബങ്ങളെയും ഭരിക്കുന്നത് ഇലക്ട്രോണിക് ഗാഡ്ജറ്റുകളാണ് എന്നത് സത്യമാണ്. പണ്ട്, ജോലികഴിഞ്ഞ് വീട്ടിലെത്തുന്ന അച്ഛനും അമ്മയും മക്കളോടൊത്തിരുന്ന് ഭക്ഷണം കഴിക്കുകയും വിശേഷങ്ങൾ പങ്കുവയ്ക്കുകയുമാണ് ചെയ്തിരുന്നതെങ്കിൽ ഇന്ന് ഓരോരുത്തരും കമ്പ്യൂട്ടർ/ലാപ്ടോപ് /സ്മാർട്ട്ഫോൺ തുടങ്ങിയ ഉപകരണങ്ങളുമായി തങ്ങളുടെ ലോകത്തിലേക്ക് മാറുന്ന കാഴ്ച സാധാരണമാകുന്നു. അതുകൊണ്ടു നഷ്ടമാകുന്നത്, കുടുംബാംഗങ്ങൾ തമ്മിലുള്ള ഊഷ്മളമായ സ്നേഹകൂട്ടായ്മയാണ്. ഇതിന്റെ ദൂഷ്യഫലങ്ങൾ ഏറ്റവുമധികം ബാധിക്കുന്നത് നമ്മുടെ കുഞ്ഞുങ്ങളെയും അതുവഴി സമൂഹത്തിന്റെ ഭാവിയെയുമാണ്.

വിവരസാങ്കേതികവിദ്യ കുതിച്ചുയർന്ന് നിത്യജീവിതം തന്നെ യന്ത്രവത്കൃതമാക്കിയിരിക്കുന്ന ഈ കാലഘട്ടത്തിൽ റേഷൻ വാങ്ങണമെങ്കിൽപ്പോലും ഇന്റർനെറ്റ് സഹായം കൂടിയേ തീരൂ. ദിവസക്കൂലിക്കായി പണിയുന്ന തൊഴിലുറപ്പുകാർക്ക് വേതനം ലഭിക്കണമെങ്കിലും ഇന്റർനെറ്റ് വേണം. അതുകൊണ്ട് ഇലക്ട്രോണിക് ഗാഡ്ജറ്റുകൾ വിദ്യാസമ്പന്നന്റെ മാത്രമല്ല, എല്ലാവരുടെയും നിത്യോപയോഗത്തിന്റെ ഭാഗമായിത്തീർന്നിരിക്കുന്നു. ഏതൊരു കണ്ടുപിടിത്തത്തിനും ധാരാളം ഉപയോഗങ്ങൾ ഉണ്ടെങ്കിലും അവയുടെ ദുരുപയോഗങ്ങൾ നാശത്തിലേക്കാണ് വഴിതെളിക്കുന്നത്. മറ്റു കണ്ടുപിടുത്തങ്ങളെക്കാൾ ഈ ഗാഡ്ജറ്റുകളുടെ പ്രത്യേകത, കൊച്ചുകുഞ്ഞുങ്ങൾതൊട്ട് വാർധക്യത്തിലുള്ളവർക്കുവരെ ഇവ വ്യക്തിപരമായി കൈകാര്യം ചെയ്യാമെന്നതും സ്വകാര്യമായ ഉപയോഗം പലപ്പോഴും അമിതമായിപ്പോകാൻ കാരണമാകുന്നു എന്നതുമാണ്. എന്തിനും ഏതിനും 'ഗൂഗിൾ'നെ ആശ്രയിക്കുന്ന സ്ഥിതിവിശേഷം നമുക്ക് കാണാവുന്നതാണ്. അറിവിന്റെ മേഖലയ്ക്ക് ഇന്ന് അതിർവരമ്പുകളില്ല. ഈ കുതിച്ചുചാട്ടം ഏറെ ആശങ്കയും അപകടവും ഉണ്ടാക്കുന്നതാണെങ്കിലും അവയുടെ മുമ്പിൽ പകച്ചുനിൽക്കാതെ ശരിയായ രീതിയിൽ കൈകാര്യം ചെയ്യാനുള്ള പരിശീലനം നേടേണ്ടത് ആവശ്യമാണ്. ആധുനിക മാധ്യമങ്ങളും ഉപകരണങ്ങളും കൈകാര്യം ചെയ്യുന്നത്



കൂടുതലും ചെറുപ്പക്കാരാണല്ലോ. അതുകൊണ്ടുതന്നെ അവർ കർമനിരതരാകേണ്ട പ്രായത്തിൽ ഇവയുടെ ദുരുപയോഗവും ഇവയുണ്ടാക്കുന്ന ഭവിഷ്യത്തുകളും അവരുടെ ആരോഗ്യത്തെ മാത്രമല്ല, സമൂഹത്തിന്റെ ഭാവിയെയും ബാധിക്കും.

### ഇലക്ട്രോണിക് ഗാഡ്ജറ്റുകളുടെ ഉപയോഗവും വെല്ലുവിളികളും

ലോകത്തിന്റെ ഏതു കോണിലിരുന്നും ആശയവിനിമയം നടത്തുന്നതുമുതൽ തൊഴിൽമേഖലയെ വളരെയധികം എളുപ്പമാക്കുന്നരീതിയിലുള്ള വിപ്ലവകരമായ മാറ്റങ്ങളാണ് ഇവ സൃഷ്ടിച്ചിരിക്കുന്നത്. ഇതുമാത്രമല്ല, E-mail. Text Messages, Phone Services, Video Chatting തുടങ്ങി ആശയവിനിമയം വളരെ സജീവമാകുന്നു. ബാങ്കിടപാടുകൾക്ക് ഇന്ന് ബാങ്കിൽ പോകണ്ട, നെറ്റ് ബാങ്കിംഗ് ഉണ്ടല്ലോ. വായനയ്ക്ക് ലൈബ്രറിയിൽ പോകണ്ട, ഇ-ബുക്സ് ലഭ്യമാണ്. സാധനങ്ങൾ വാങ്ങാൻ കടയിൽ പോകണ്ട, ഓൺലൈൻ ഷോപ്പിംഗ് വഴി എന്തും പടിവാതിൽക്കലെത്തും. അടുക്കളയിൽ പാചകം ചെയ്തു ബുദ്ധിമുട്ടേണ്ട, ഒരു ഫോൺകോൾ മതി Swiggy, Zomatto മുതലായവ ഭക്ഷണം തീൻമേശയിലെത്തിക്കും. ഇത്തരത്തിലുള്ള വിപണിമാത്രമല്ല, വിനോദങ്ങളും ഇവയിലൂടെയായി. എന്തിന്, വഴിയറിയാതെ വരുമ്പോൾ വഴികാട്ടിയായും ഈ ഗാഡ്ജറ്റുകൾ നമ്മോടൊപ്പമുണ്ട്. WhatsApp, FB, Instagram തുടങ്ങിയ സമൂഹമാധ്യമങ്ങൾ നൽകുന്ന സ്വാതന്ത്ര്യം ചിന്തയ്ക്കതീതമാണ്. കാരണം, സ്വതന്ത്രമായി അഭിപ്രായങ്ങൾ പ്രകടിപ്പിക്കാനും ആശയങ്ങൾ സംവേദനം ചെയ്യാനും സാധിക്കുന്നത് നിസ്സാരമല്ല. ലോകത്തെവിടെയായാലും പലതരത്തിലുള്ള കൂട്ടായ്മകൾ ഉണ്ടാക്കുവാനും നേരിൽക്കണ്ട് സംവദിക്കാനും എല്ലാം സാധിക്കുന്നത് ഇവയുടെ കണ്ടുപിടുത്തംകൊണ്ടുതന്നെയാണ്. മനസ്സിലുള്ളതെന്തും നടപ്പാക്കാൻ വിരൽത്തുമ്പ് ഒന്നമർത്തിയാൽ മതി.

ഇത്തരത്തിലുള്ള സ്വർഗതുല്യമായ ഗുണങ്ങൾ നമുക്ക് സമ്മാനിക്കുമ്പോൾത്തന്നെ അവ സൃഷ്ടിക്കുന്ന അപകടകരമായ വസ്തുതകളും കണക്കിലെടുത്തേ പറ്റൂ. ആശയവിനിമയരംഗത്തുണ്ടായ സാങ്കേതികമാറ്റങ്ങളും ഇലക്ട്രോണിക് ഉപകരണങ്ങളുടെ കണ്ടുപിടിത്തങ്ങളും വളരെ കുറഞ്ഞനാളുകൾക്കുള്ളിൽ ഉണ്ടായതും അതിവേഗം മുന്നേറിക്കൊണ്ടിരിക്കുന്നതുമാകയാൽ ഇവ ജീവിതത്തിൽ സൃഷ്ടിക്കുന്ന പ്രത്യാഘാതങ്ങളെക്കുറിച്ച് അന്വേഷണങ്ങളും പഠനങ്ങളും നടന്നുവരുന്നതേയുള്ളൂ. അനുഭവിച്ചാണ് പല വെല്ലുവിളികളും നാം തിരിച്ചറിയുന്നത്.

അഞ്ചുകൊല്ലങ്ങൾക്കുമുമ്പ് കൗമാരക്കാരനായ ഒരു കുട്ടി കൗൺസലിങ്ങിന് വന്നപ്പോൾ പറഞ്ഞ പ്രശ്നം, അവൻ പഠനാവശ്യങ്ങൾക്കായി ഇന്റർനെറ്റ് കഫേയിൽ പോയി ആവശ്യമുള്ള മെറ്റീരിയൽ ഡൗൺലോഡ് ചെയ്യുമായിരുന്നു. എന്നാൽ അവിടെ ഓപ്പണായി കിടന്ന ചില മെസ്സേജുകളിൽ സെക്സിനെക്കുറിച്ച് അറിയാനുള്ള കൗമാരക്കാരന്റെ ആകാംക്ഷകൊണ്ട് അതിൽ കയറാൻ തുടങ്ങി. പിന്നീട് പഠനാവശ്യത്തിനല്ലാതെ സ്ഥിരം ആ വഴി പോകാൻ തുടങ്ങി. പിന്നീട് അവനത് ഒഴിച്ചുകൂടാൻ പറ്റാത്തതായിത്തീരുകയും പഠനം പിന്നാക്കം പോകുകയും ചെയ്തപ്പോൾ കുറ്റബോധം തോന്നിത്തുടങ്ങിയാണ് കൗൺസിലിംഗിന് വന്നത്. എന്നാൽ, ഇന്ന് കഥ ആകെ മാറി. ഇന്നത്തെ ഭൂരിഭാഗം കുട്ടികൾക്കും സ്വന്തമായി സ്മാർട്ട്ഫോൺ ഉണ്ട്. മാതാപിതാക്കളോ ബന്ധുക്കളോ 'ഗിഫ്റ്റ്' കൊടുക്കുന്നതോ സ്വന്തമായി വാങ്ങുന്നതോ ആകാം. സാമ്പത്തികമായി പിന്നാക്കം നിൽക്കുന്ന വിദ്യാർത്ഥികൾ ഒഴിവുവേളകളിൽ പുറത്ത് പലതരത്തിലുള്ള ജോലികളിൽ ഏർപ്പെടുകയും കിട്ടുന്നവരുമാനത്തിൽ ആദ്യംതന്നെ സ്മാർട്ട്ഫോൺ സ്വന്തമാക്കുകയും ചെയ്യുന്നു. ഒഴിവുസമയങ്ങളിൽ കൂട്ടംകൂടി മൊബൈലുമായിരിക്കുന്നത് സ്ഥിരം കാഴ്ചയാണ്. മാതാപിതാക്കൾക്ക് പലപ്പോഴും അതിന്റെമേൽ ഒരു നിയന്ത്രണവും ഉണ്ടാകുന്നില്ല. പട്ടണത്തിലായാലും ഗ്രാമത്തിലായാലും സാമ്പത്തികമായി മുന്നാക്കമായാലും പിന്നാക്കമായാലും ഇവയുടെ ലഭ്യത ഏതാണ്ട് ഒരുപോലെയാണ്. എന്നാൽ ശരിയാംവണ്ണം ഇവ ഉപയോഗിക്കാനുള്ള പ്രാവീണ്യം ഇല്ലാത്തതാണ് ഇന്നത്തെ ഏറ്റവും വലിയ വെല്ലുവിളി. മുതിർന്നവരെ സംബന്ധിച്ചിടത്തോളം ഇവയെല്ലാം ഒരു വിസ്മയംപോലെയാണ്. ഇന്നത്തെ കുട്ടികൾ ജനിച്ചുവീഴുന്നതുതന്നെ ഇവ കൈകാര്യം ചെയ്യാനുള്ള പ്രാവീണ്യം നേടിക്കൊണ്ടാണ്. എന്നാൽ, ആരോഗ്യപരമായി ഇവ എത്രത്തോളം ആവാം എന്ന് അവർക്കറിയാതെ പോകുന്നു. അതുകൊണ്ട് ഇലക്ട്രോണിക് ഗാഡ്ജറ്റുകൾ ഒരുതരം ലഹരിയായി അവർ അനുഭവിക്കുകയാണ്. ഇതൊരു ആസക്തിരോഗം തന്നെയാണ് സൃഷ്ടിക്കുന്നതെന്ന് തിരിച്ചറിയേണ്ടതുണ്ട്.

### ഇലക്ട്രോണിക് ഗാഡ്ജറ്റുകളും ആസക്തിയും

ഒരിക്കൽ മാതാപിതാക്കൾ പത്താംക്ലാസിൽ പഠിക്കുന്ന തങ്ങളുടെ മകളെ കൗൺസലിങ്ങിനായി കൊണ്ടുവന്നത് അപകടമായ പ്രേമം ആരോപിച്ചാണ്. പയ്യനോടുള്ള ബന്ധം വിച്ഛേദിക്കുവാൻ ഫോണുകളെല്ലാം പൂട്ടിവച്ചു. അത് അവളെ രോഷാകുലയാക്കുകയും വീട്ടുപകരണങ്ങൾ തല്ലിപ്പൊട്ടിക്കുന്നതിലേക്കുവരെ എത്തുകയും ചെയ്തു. ഇതിന്റെ യഥാർത്ഥ കാരണം അവൾക്ക് ഫോൺ ലഭ്യമല്ലാതായതായിരുന്നു എന്നതാണ്. അവൾ സെൽ ഫോണിന് അഡിക്ഷനായതാണെന്ന് തിരിച്ചറിഞ്ഞതുകൊണ്ട് ആശുപത്രിയിലേക്ക് പറഞ്ഞുവിട്ട് അവിടെ അഡ്മിറ്റ് ചെയ്ത് ചികിത്സിച്ചതുവഴിയാണ് ശമനം വന്നത്. മദ്യവും മയക്കുമരുന്നും സംബന്ധിച്ച ആസക്തിയെക്കുറിച്ച് പരിമിതമായ അറിവുള്ളവരാണ് പലരും. എന്നാൽ ഇലക്ട്രോണിക് ഗാഡ്ജറ്റുകൾ ആസക്തിരോഗം സൃഷ്ടിക്കുന്നു എന്ന അറിവ് വ്യാപകമായി വരുന്നതേയുള്ളൂ.



### നിങ്ങൾക്ക് ഈ രോഗമുണ്ടോ എന്ന് എങ്ങനെ തിരിച്ചറിയാം?

നിങ്ങൾ മണിക്കൂറുകളോളം ഓൺലൈൻ കമ്പ്യൂട്ടർ/സ്മാർട്ട്ഫോൺ ഗെയിം കളിക്കുന്നുണ്ടോ? ആവശ്യമില്ലെങ്കിലും ഓൺലൈൻ ഷോപ്പിംഗ് ഒരു ഹരമായിത്തീരുന്നുണ്ടോ? തുടരെത്തുടരെ WhatsApp, FB, Instagram തുടങ്ങിയവ പരിശോധിക്കുവാനുള്ള വെമ്പൽ ഉണ്ടാകുന്നുണ്ടോ? അമിതമായ കമ്പ്യൂട്ടർ/സ്മാർട്ട്ഫോൺ ഉപയോഗംകൊണ്ട് ദിനചര്യകൾപോലും മറന്നുപോകുന്നത് മറ്റുള്ള ആരെങ്കിലും നിങ്ങളെ ഓർമ്മപ്പെടുത്താറുണ്ടോ? സ്വയം പരിശോധനയിൽ ഇവയെല്ലാം ഉണ്ടെന്ന് കണ്ടാൽ തീർച്ചയായും നിങ്ങൾ ഇന്റർനെറ്റ് ആസക്തിരോഗത്തിലേക്ക് നീങ്ങുന്നതായി മനസ്സിലാക്കാം. ഇന്നത്തെ ഡിജിറ്റൽ യുഗത്തിൽ ഇ-മെയിൽ, ഓൺലൈൻ ഷോപ്പിംഗ്, സോഷ്യൽ മീഡിയ, ബ്ലോഗിംഗ് തുടങ്ങിയവ ഒഴിച്ചുകൂടാനാവാത്തതായിത്തീർന്നിട്ടുണ്ട്. എന്നാൽ അമിതമായ ഉപയോഗം ക്രമേണ മദ്യം, മയക്കുമരുന്ന് തുടങ്ങിയവ ഉപയോഗിക്കുമ്പോഴുണ്ടാകുന്ന ആസക്തിരോഗംപോലുള്ളവയിലേക്കുതന്നെ നയിക്കപ്പെടുന്നുവെന്ന് നാം മനസ്സിലാക്കേണ്ടതാണ്. ചില പഠനങ്ങൾ സൂചിപ്പിക്കുന്നത് ആസക്തിമൂലമുണ്ടാകുന്ന ഉദ്ദീപനങ്ങൾ തലച്ചോറിന്റെ ഘടനയെത്തന്നെ ദോഷമായി ബാധിക്കുന്നു എന്നാണ്. കൃത്യമായി പറഞ്ഞാൽ, ശ്രദ്ധ കേന്ദ്രീകരിക്കാൻ സഹായിക്കുന്ന, വികാരാംശങ്ങൾ ഓർത്തെടുക്കാൻ സഹായിക്കുന്ന, ചിട്ടയായും ക്രമമായും ഓരോന്നും ചെയ്യാൻ സഹായിക്കുന്ന, മുൻഗണനാക്രമത്തിൽ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കാൻ കഴിയുന്ന തലച്ചോറിന്റെ കലകളെ (Gray and White matter in the region of prefrontal brain) ആണ് ഇത്തരം ആസക്തിരോഗങ്ങൾ ബാധിക്കുന്നത്. ആസക്തിമൂലം ഉണ്ടാകുന്ന ഉദ്ദീപനം തലച്ചോറിൽ രാസമാറ്റങ്ങളുണ്ടാക്കുകയും (Dopamine, Serotonin തുടങ്ങിയവ) കൂടുതൽ ആനന്ദകരമായ അവസ്ഥയിലേക്ക് എത്തിക്കുകയും ചെയ്യുന്നു. വീണ്ടും വീണ്ടും ഉദ്ദീപനം കൊടുക്കുന്ന പ്രവൃത്തിയിലേർപ്പെടാനും കൂടുതൽ ആനന്ദം അന്വേഷിക്കാനും കാരണമാകുന്നു. ഈ പ്രവർത്തനം ഇവയോടുള്ള ആശ്രയബോധം (Dependency) വളർത്തുന്നു. ഉദാ: ഗെയിം കളിക്കുമ്പോൾ അല്ലെങ്കിൽ ഓൺലൈൻ ഷോപ്പിംഗ് ചെയ്യുമ്പോൾ തലച്ചോറിലുണ്ടാകുന്ന ഉദ്ദീപനങ്ങൾ അവ വീണ്ടും വീണ്ടും ചെയ്യാൻ പ്രേരിപ്പിക്കുന്നു. ഇത്തരം ഘടനാപരമായ മാറ്റങ്ങൾ പിന്നീട് പെരുമാറ്റവൈകല്യത്തിലേക്ക് എത്തിക്കുന്നു. സാമൂഹികമായി ഉൾവലിഞ്ഞുനിൽക്കുന്നവർ (Shy People) മറ്റുള്ളവരുമായി ബന്ധങ്ങൾ മെച്ചപ്പെടുത്താൻ ഇത്തരം കളികളിൽ ഏർപ്പെടുന്നുണ്ട്. കാരണം, പ്രത്യക്ഷമായി ആരെയും കാണുന്നില്ലല്ലോ. വിഷാദവും ഉത്കണ്ഠയുമുള്ളവർ അവരുടെ ശൂന്യത നികത്താനായി ഇത്തരം ആസക്തിയിലേക്ക് നയിക്കപ്പെടാം.

### എന്തൊക്ക പ്രവർത്തനങ്ങളാണ് ആസക്തിയുണ്ടാക്കുന്നത്?

ഗെയിംസ്: സാധാരണയായി കൗമാരക്കാരും യുവജനങ്ങളും ഏർപ്പെടുന്ന വിവിധതരം ഇന്റർനെറ്റ് ഗെയിമുകൾ ലോക്കൽ ഏരിയ നെറ്റ്‌വർക്കിംഗ് (LAN) വഴി മറ്റുള്ള കളിക്കാരുമായി സമ്പർക്കം പുലർത്തിയാണ് കളിക്കുന്നത്. കൂടുതലും വാഹനങ്ങൾ, യുദ്ധോപകരണങ്ങൾ തുടങ്ങിയ ഹരംകൊള്ളിക്കുന്ന വസ്തുക്കളുമായി ലോകത്തിന്റെ ഏതു കോണിലിരുന്നും ആരുമായും കളികളിലേർപ്പെടാം. സാധാരണയായി നമ്മുടെ സാമൂഹിക നിയമങ്ങളൊന്നും ഇത്തരം ഗെയിമുകൾക്ക് ബാധകമല്ല. ഉദാ: മത്സരയോട്ടത്തിൽ നിലവിലുള്ള വാഹനനിയമങ്ങൾക്ക് വിരുദ്ധമായി മുന്നിലുള്ള ആളെ ഏതുവിധേനയും ഇടിച്ചിട്ട് മുന്നേറിപ്പോകുമ്പോൾ പിന്നീട് അതൊരു ശീലമായിത്തീരുകയും നിരത്തിൽ ഇറങ്ങുമ്പോൾ അറിയാതെതന്നെ അപ്രകാരം വാഹനങ്ങൾ ഓടിക്കാൻ ശ്രമിക്കുകയും അങ്ങനെ വലിയ അപകടങ്ങൾ ക്ഷണിച്ചുവരുത്തുകയും ചെയ്യുന്നു. ഇന്ന് പ്രചാരത്തിലുള്ള ഗെയിം ആയ PUBG (Player Unknown's Battle Ground) സമ്മാനിക്കുന്നതും നിഷേധാത്മകമായ സന്ദേശമാണ്. അതിജീവനം അഥവാ സർവൈവൽ എന്നത് ആശയമാക്കിയിരിക്കുന്ന *ബാറ്റിൽ റോയൽ* വിഭാഗത്തിലുള്ള ഗെയിമുകളിൽ കളിക്കാർ തമ്മിൽ പോരാടുകയും ഒടുവിൽ അതിജീവിക്കുന്നവർ വിജയികളാകുകയും ചെയ്യുന്നു. ഒരന്തവുമില്ലാതെ ഈ കളിയിൽ ഏർപ്പെടുന്നതുവഴി പലതരത്തിലുള്ള അപകടങ്ങളിലേക്കാണ് ഇവർ നയിക്കപ്പെടുന്നത്. ഉറക്കം നഷ്ടപ്പെടുത്തി മണിക്കൂറുകളോളം ഫോണിന്റെ ചെറിയ സ്ക്രീനിൽ നോക്കിയിരുന്ന് കളിക്കുന്നതുകൊണ്ടുതന്നെ വിവിധ ആരോഗ്യപ്രശ്നങ്ങൾ ഉണ്ടാകുന്നു. സാമൂഹികമായുള്ള ബന്ധം കുറയുകയും ചുറ്റുപാടും നടക്കുന്ന സംഭവങ്ങൾ അവരെ ബാധിക്കാതാവുകയും ചെയ്യുന്നു. സാമൂഹികമായി ദർശനം നഷ്ടപ്പെടുന്നുവെന്നു മാത്രമല്ല എല്ലാത്തിനെയും ആക്രമിച്ച് കീഴടക്കണം എന്ന നിലയിലേക്ക് മനസ്സ് മാറുകയും ചെയ്യുന്നു. സമൂഹ-രാഷ്ട്ര നിർമാണത്തിന് ആവശ്യമായ ഊർജ്ജമാണ് ഇത്തരത്തിൽ നഷ്ടപ്പെടുത്തുന്നത്.




ഇന്നത്തെ യുവജനങ്ങൾ പലതരത്തിലുള്ള അറിവുകളും ശേഖരിക്കുന്നത് ഇന്റർനെറ്റ് വഴിയാണ്. പലപ്പോഴും അബദ്ധങ്ങൾ പറ്റാറുണ്ട്. ഈയിടെ, ദാമ്പത്യജീവിതത്തിലെ അസ്വാരസ്യങ്ങളുമായാണ് അഭ്യസ്ഥവിദ്യരായ യുവ നവദമ്പതികൾ വന്നത്. അവിടെ വില്ലനായത് ഭർത്താവിന്റെ pornographic addiction ആണ്. അശ്ലീല വീഡിയോ സ്ഥിരമായി കാണുകയും അവയിൽ കാണുന്നതാണ് യഥാർത്ഥ ലൈംഗികമായ അറിവ് എന്ന് തെറ്റിദ്ധരിച്ച് അപ്രകാരമെല്ലാം ചെയ്യാൻ ഭാര്യയെ നിർബന്ധിക്കുകയും ചെയ്തതാണ് വിനയായത്. ആകാംക്ഷയും കൂട്ടുകാരുടെ പ്രേരണയുമാണ് അദ്ദേഹത്തെ വികലമായ ലൈംഗികതയിലേക്ക് നയിച്ചത്.

സമൂഹമാധ്യമങ്ങളിൽ കൂടുതൽ സമയം ചിലവഴിക്കുന്നതും പലരുമായി ബന്ധം സ്ഥാപിക്കുന്നതും ധാരാളം ബന്ധങ്ങളുണ്ടെന്ന് തോന്നിപ്പിക്കുന്നുവെങ്കിലും യഥാർത്ഥത്തിൽ അങ്ങനെ സംഭവിക്കുന്നില്ല. പലരും സെൽഫ് പ്രൊജക്ഷന് വേണ്ടിയാണ് കൂടുതൽ സമയം ഉപയോഗിക്കുന്നത്. സ്വകാര്യമായിത്തീരേണ്ടതുപോലും പരസ്യമായി അപ്‌ലോഡ് ചെയ്ത് ഹരംകൊള്ളുന്നത് ഒരുതരം മാനസികപ്രശ്നം തന്നെയാണ്. പല സോഷ്യൽമീഡിയ കൂട്ടായ്മകളും സാമൂഹ്യവിരുദ്ധപ്രവർത്തനത്തിനും ഉപയോഗിക്കുന്നു എന്നതും ശ്രദ്ധിക്കേണ്ടവയാണ്.

### എങ്ങനെ പ്രതിരോധിക്കാം

ഇന്നൊരു 'ടെക്കി' ആകാതെ ജീവിക്കാൻ സാധ്യമല്ലാത്തതുകൊണ്ട് ഏറ്റവും പ്രയോജനകരമാകുന്നരീതിയിൽ ആധുനിക കണ്ടുപിടുത്തങ്ങളെയും യുവതലമുറയെയും നയിക്കാമെന്ന് ചിന്തിക്കുകയും കാര്യക്ഷമമായ പ്രവർത്തനങ്ങൾ ആവിഷ്കരിക്കുകയും ചെയ്യേണ്ടതുണ്ട്. ഇതിൽ കുടുംബത്തിനും അവർ ഏർപ്പെടുന്ന വിവിധ പ്രസ്ഥാനങ്ങൾക്കും ഇടവകകൾക്കുമെല്ലാം ഉത്തരവാദിത്തമുണ്ട്. പരിഹാര മാർഗങ്ങൾ രണ്ടുതരത്തിലുണ്ട്. 1. ആസക്തിരോഗത്തിലേക്ക് നയിക്കപ്പെടാതെ പ്രതിരോധിക്കുക. 2. ആസക്തിരോഗം ബാധിച്ചവരെ അതിൽനിന്ന് രക്ഷപ്പെടുത്തുക

### ചികിത്സാമാർഗങ്ങൾ

ഇലക്ട്രോണിക് ഗാഡ്ജറ്റുകളുടെ ആസക്തിരോഗത്തിന് അടിമയായിട്ടുള്ളവർക്ക് മറ്റ് ആസക്തിരോഗങ്ങൾക്കുള്ള ചികിത്സാമാർഗങ്ങൾതന്നെയാണ് നിർദേശിക്കുന്നത്. അതിനായി മനഃശാസ്ത്രജ്ഞരുടെയും മനോരോഗവിദഗ്ദ്ധരുടെയും സേവനം ആവശ്യമാണ്. അവർ നിർദേശിക്കുന്ന മാർഗങ്ങൾ സ്വീകരിച്ച് ചികിത്സക്ക് വിധേയമാക്കിയാൽ മാത്രമേ ഈ അപകടത്തിൽനിന്ന് വീണ്ടെടുക്കാൻ സാധിക്കുകയുള്ളൂ. പ്രധാനമായും Cognitive Behavioral Therapy, Motivational Interview തുടങ്ങിയ മാർഗങ്ങളാണ് സ്വീകരിക്കുന്നത്. ഇതുവഴി കൂടുതലായും ഇവയുടെ ആസക്തി ഉളവാക്കുന്ന വസ്തുക്കളുടെ ഉപയോഗം കുറച്ച് അകപ്പെട്ടിരിക്കുന്ന അയഥാർത്ഥലോകത്തിൽനിന്ന് യഥാർത്ഥലോകത്തിലേക്ക് (Real Life) കൊണ്ടുവരികയും സമൂഹവുമായുള്ള ബന്ധത്തിൽകൂടി കൂടുതൽ കാര്യക്ഷമമായുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടുത്തുകയും ചെയ്യുന്നു. അതിനായി പ്രതിദിനപരിപാടി ആവിഷ്കരിക്കുക, സമയക്രമങ്ങൾ ഉണ്ടാക്കുക, സമയം പ്രയോജനകരമായ പ്രവർത്തനത്തിന് ഉപയോഗിക്കുക, മനസ്സിലുള്ള മിഥ്യാധാരണകളെ മാറ്റിയെടുക്കുക എന്നിവയാണ് ചെയ്യുന്നത്. ഇന്ന് ടെക്നോളജിയുമായി ബന്ധപ്പെട്ട് വരുന്ന ആസക്തിരോഗങ്ങൾക്കായി പ്രത്യേകം ക്ലിനിക്കുകൾ പല സ്ഥലത്തും ആരംഭിച്ചിട്ടുണ്ട്. രണ്ടുവർഷത്തിനുമുമ്പ് ബാംഗ്ലൂർ NIMHANS-ൽ ആരംഭിച്ച 'SHUT' (Service for Healthy Use of Technology), അടുത്തനാളിലായി കളമശ്ശേരിയിലുള്ള Rajagiri College of Social Science ൽ ആരംഭിച്ച 'HUT' (Healthy Use of Technology) അവയിൽ ചിലതാണ്.

### പ്രതിരോധമാർഗങ്ങൾ

കുടുംബം: കൗമാരക്കാരും യുവജനങ്ങളുമാണ് ഇന്ന് ആസക്തിയിലേക്ക് പോകുന്നതെങ്കിലും പ്രതിരോധം ഏറ്റവും ചെറുപ്രായത്തിൽത്തന്നെ ആരംഭിക്കണം. മാതാപിതാക്കൾക്ക് ഇതിൽ വലിയ പങ്കാണുള്ളത്. ഇന്നത്തെ കൊച്ചുകുട്ടികൾ മേൽപ്പറഞ്ഞ ഉപകരണങ്ങളെല്ലാം അനായാസം കൈകാര്യം ചെയ്യുന്നുണ്ട്. കടുത്ത ആരോഗ്യപ്രശ്നങ്ങളാണ് ഇവ സൃഷ്ടിക്കുന്നതെന്ന് പഠനങ്ങൾ കാണിക്കുന്നു. പ്രത്യേകിച്ച് ഇവയിൽ നിന്നുള്ള റേഡിയേഷൻ ഗുരുതരപ്രശ്നങ്ങളാണ് ഉണ്ടാക്കുന്നത്. അതുകൊണ്ട് കൊച്ചുകുട്ടികൾക്ക് സ്മാർട്ട്ഫോൺ ഉപയോഗിക്കാൻ കൊടുക്കാതിരിക്കുന്നതാണ് നല്ലത്. സ്കൂളിൽ പഠിക്കുന്ന കുട്ടികൾക്ക് പഠനാവശ്യങ്ങൾക്ക് ഇന്റർനെറ്റ് സേവനം ആവശ്യമായി വന്നേക്കാം. എന്നാൽ അവർ അത് ദുരുപയോഗം ചെയ്യുന്നുണ്ടോ എന്ന് മാതാപിതാക്കളും അധ്യാപകരും ശ്രദ്ധിക്കേണ്ടതാണ്. ഇത്തരം ഉപകരണങ്ങളിൽനിന്ന് അകറ്റിനിർത്തുകയോ നിരോധിക്കുകയോ അല്ല മറിച്ച്, സൃഷ്ടിപരമായ രീതിയിൽ ഉപയോഗിക്കാൻ അവരെ പ്രാപ്തരാക്കുകയാണ് വേണ്ടത്. കൂടാതെ, പുറത്തുള്ള കായികമായ കളികൾക്ക് കൂടുതൽ സ്ഥാനം കൊടുക്കണം. ഭവനത്തിൽ മാതാപിതാക്കളും കുട്ടികളും ഒരുമിച്ചുള്ള കൂട്ടായ്മയ്ക്ക് ഏറെ പ്രാധാന്യമുണ്ട്.

.

→ 32



# മഹാനായ ഒന്നാം മാർത്തോമാ

■ അഡ്വ. ഡോ. പി.സി. മാത്യു പുലിക്കോട്ടിൽ

മലങ്കരസഭയുടെ ആപൽക്കാലത്ത് അസാമാന്യമായ ധൈര്യത്തോടെ നേതൃത്വം നൽകിയ മഹാനായിരുന്നു ഒന്നാം മാർ തോമാ. സഭാചരിത്രകാരന്മാർ എല്ലാവരും ഒന്നാം മാർതോമാ മെത്രാനെ അത്യധികം പുകഴ്ത്തി എഴുതിയിരിക്കുന്നതു കാണാം. പ്രസിദ്ധ സഭാചരിത്രകാരനായ Z.M. പാറേട്ട് അദ്ദേഹത്തിന്റെ വിഖ്യാത ഗ്രന്ഥമായ *'മലങ്കര നസ്രാണികൾ'* രണ്ടാം വാല്യത്തിൽ എഴുതിയിരിക്കുന്നത് ഇപ്രകാരമാണ്:

*"പറങ്കികളുടെയും റോമാ സഭയുടെയും പിടിയിൽ ഞെരിഞ്ഞു തകർന്നുകൊണ്ടിരുന്ന മലങ്കര നസ്രാണികളെ മോചിപ്പിക്കുന്നതിനു പ്രത്യേകം സൃഷ്ടിച്ചു നിയോഗിക്കപ്പെട്ട ഒരു മഹാത്ഭുതം തന്നെയായിരുന്നു മാർതോമാ ഒന്നാമൻ. അദ്ദേഹത്തിന്റെ ധൈര്യവും മതപ്രേമവും ജാതിസ്നേഹവും ശാരീരികവും മാനസികവുമായ കഷ്ടപ്പാടുകൾ സഹിക്കുന്നതിനുള്ള അസാധാരണമായ കഴിവും ആണ് മലങ്കര നസ്രാണി സമുദായത്തെ നാശത്തിൽ നിന്ന് അന്ന് രക്ഷിച്ചത്. മാർ തോമാ അവതരിക്കുകയും തൻകാര്യം മറന്ന് ശരീരത്തെയും മനസ്സിനെയും ആത്മാവിനെയും സ്വസമുദായത്തിനു വേണ്ടി അടിയറവെക്കുകയും ചെയ്തില്ലായിരുന്നു എങ്കിൽ, മലങ്കര നസ്രാണി സമുദായത്തിന്റെ ഒരു തരിപോലും ഇന്നു കാണുകയില്ലായിരുന്നു. 'പുത്തൻ കൂറുകാർ' എന്ന പേരു തെറ്റായി വന്നുകൂടിയ സാക്ഷാൽ മലങ്കര നസ്രാണികളും അനർഹമായി 'പഴയ കൂറുകാർ' എന്നു പേരുകിട്ടിയ ഇന്നത്തെ റോമാ സുറിയാനിക്കാരും എല്ലാം തുപ്പായികളോ തൊപ്പിക്കാരോ മറ്റോ ആയ അസ്സൽ ലത്തീൻകാരായിരിക്കുമായിരുന്നു. മാർതോമാ ശ്ലീഹാ സ്വന്തം രക്തം കൊണ്ടുനനച്ചു വളർത്തിയ മലങ്കര സഭ, റോമാ സഭയുടെ ഒരു പരിശിഷ്ടമോ, ഉച്ഛിഷ്ടമോ ആയി 'ശോഭിക്കുകയും' ചെയ്യുമായിരുന്നു".*

## അല്പം പൂർവകാല ചരിത്രം

പുരാതനകാലത്ത് മലങ്കര സഭയെ ഭരിച്ചുവന്നത് ***അർക്കദിയാക്കോൻ***മാർ ആയിരുന്നു. മലങ്കര നസ്രാണികളുടെ അനിഷേധ്യ നേതാവായിരുന്നു അർക്കദിയാക്കോൻ. ആർച്ച് ഡീക്കൻ അഥവാ ശെമ്മാശ്ശന്മാരിൽ പ്രധാനി എന്ന ഇംഗ്ലീഷ് വാക്കിന്റെ മൂലരൂപമാണ് അർക്കദിയാക്കോൻ എന്ന ഗ്രീക്ക് പദം. സുറിയാനിയിലും ഇത് ഉപയോഗിച്ചു വരുന്നു. അർക്കദിയാക്കോൻ മലങ്കര സഭയിൽ ഭരണപരമായ ഒരു പരമോന്നത സ്ഥാനിയായിത്തീർന്നു. അക്കാലത്ത് കശ്ശീശന്മാർ തന്നെ ആർച്ച് ഡീക്കൻമാരായി നിയമിക്കപ്പെടും. സ്വദേശീയരായ മെത്രാൻമാർ മലങ്കരയിൽ ഇല്ലാതിരുന്ന കാലമായിരുന്നു അത്. എ.ഡി. 1665-നടുത്ത കാലഘട്ടത്തിൽ മലങ്കരസഭയെ ഭരിച്ചിരുന്നത് അർക്കദിയാക്കോൻ എന്ന വൈദികസ്ഥാനിയായിരുന്നു. വിദേശത്തുനിന്ന് വല്ലപ്പോഴും മലങ്കരയിൽ വന്നെത്തിയിരുന്ന മെത്രാൻമാർ മലങ്കരസഭയിലെ ആത്മീയകാര്യങ്ങളിൽ മാത്രം ശ്രദ്ധിച്ചു പോന്നു. സഭാഭരണ കാര്യങ്ങളിൽ അവർ ഇടപെട്ടിരുന്നില്ല. അർക്കദിയാക്കോൻമാരാണ് ആ ചുമതലകൾ നിർവഹിച്ചു വന്നിരുന്നത്. അർക്കദിയാക്കോൻമാരെ തിരഞ്ഞെടുത്തിരുന്നത് പകലോമറ്റം തറവാട്ടിൽ നിന്നുമായിരുന്നു. 4-ാം നൂറ്റാണ്ടു മുതൽ 17-ാം നൂറ്റാണ്ടുവരെ അർക്കദിയാക്കോൻമാർ മലങ്കരസഭാഭരണം നടത്തി വന്നതായി വിശ്വസിക്കപ്പെടുന്നു.

പറങ്കികളുടെ നേതൃത്വത്തിൽ റോമൻ കത്തോലിക്കാ സഭയുടെ തേർവാഴ്ച മലങ്കരയിൽ ആരംഭിച്ചപ്പോൾ റോമൻ വിശ്വാസത്തിൽ ചേരാതെ നിന്ന വിശ്വാസികൾക്ക് നേതൃത്വം കൊടുത്തത് അർക്കദിയാക്കോൻമാരായിരുന്നു. മലങ്കര സഭയിലെ ജനങ്ങളെ ബലമായി റോമൻ കത്തോലിക്കാ വിശ്വാസത്തിൽ ചേർക്കാൻ 1599-ൽ മെനെസിസ് എന്ന പറങ്കി മെത്രാൻ വിളിച്ചുകൂട്ടിയ ഉദയംപേരൂർ സുന്നഹദോസ് നടന്ന കാലത്ത് മലങ്കരസഭയുടെ നേതൃത്വം ഗീവർഗ്ഗീസ് അർക്കദിയാക്കോ നായിരുന്നു വഹിച്ചിരുന്നത്. അദ്ദേഹം 1640 ജൂലൈ 25-ന് ചരമമടഞ്ഞതിനെതുടർന്ന് അനന്തിരവൻ പറമ്പിൽ തോമസ് അർക്കദിയാക്കോനായി സ്ഥാനമേറ്റു.

## മാർതോമാ മെത്രാൻമാർ

1653 മുതൽ 1817 വരെ മാർതോമാ എന്ന നാമധേയത്തിൽ ഒൻപതു മെത്രാൻമാർ മലങ്കര സുറിയാനി സഭയെ ഭരിച്ചിരുന്നു. ഇവരുടെ ഭരണകാലം 1653-ലെ ***കൂനൻ കുരിശു സത്യ പ്രതിജ്ഞ***യോടെ ആരംഭിച്ചു. പകലോമറ്റം പള്ളിവടക്കേടത്ത് തോമാ കത്തനാർ അർക്കദിയാക്കോൻ ആയിരിക്കുമ്പോഴാണ് കൂനൻകുരിശു പ്രതിജ്ഞ നടക്കുന്നത്. ഒരു വശത്ത് അർക്കദിയാക്കോനെകൂടാതെ സ്വയമേ ഭരിക്കണമെന്നുള്ള പോർത്തുഗീസ് മിഷനറിമാരുടെ മോഹവും മറുവശത്ത് പരമ്പരാഗതമായി അർക്കദിയാക്കോന് ലഭിച്ചിരുന്ന അധികാര അവകാശങ്ങൾ പരിരക്ഷിക്കണമെന്നുള്ള തോമാ കത്തനാരുടെ ദൃഢനിശ്ചയവും തമ്മിൽ ഏറ്റുമുട്ടിയതുമൂലം ഇരുവരും പിണക്കത്തിൽ കഴിയുകയായിരുന്നു. തന്നിമിത്തം 1648-49 കാലഘട്ടത്തിൽ അർക്കദിയാക്കോൻ കോപ്റ്റിക്, അന്ത്യോഖ്യാ, ബാബിലോൺ എന്നിവിടങ്ങളിലെ പാത്രിയർക്കീസന്മാരോട് മലങ്കരയിലേക്ക് ഒരു മെത്രാനെ അയച്ച് സഹായിക്കണമെന്ന് അപേക്ഷിച്ചു.

സിറിയൻ സഭാമെത്രാൻ എന്നു കരുതപ്പെടുന്ന മാർ അഹത്തള്ളായുടെ ആഗമനത്തോടു കൂടിയാണ് കൂനൻ കുരിശു സംഭവം നടക്കുന്നത്. മാർ അഹത്തള്ളായെ പോർച്ചുഗീസുകാർ കൊച്ചി കായലിൽ കെട്ടിത്താഴ്ത്തി കൊന്നു എന്നൊരു ശ്രുതി മലങ്കരയിൽ പരന്നു. ഇതിൽ പ്രകോപിതരായ മലങ്കര നസ്രാണികൾ മട്ടാഞ്ചേരി പള്ളി പരിസരത്ത് ഒത്തുകൂടി റോമൻ കത്തോലിക്കാ സഭയുമായുള്ള സകല ബന്ധത്തെയും ഉപേക്ഷിക്കുന്നതായും തങ്ങളുടെ പൂർവികമായ മാർ തോമാ മാർഗത്തിലേക്കു മടങ്ങുന്നതായും പ്രഖ്യാപിച്ചു.

ഈ സംഭവം നടന്നത് 1653 ജനുവരി 3-ന് ആയിരുന്നു. സത്യപ്രതിജ്ഞയെത്തുടർന്ന് സമുദായം മുഴുവനായി

അർക്കദിയാക്കോൻ തോമാ കത്തനാരെ നേതാവായും ഭരണകർത്താവുമായും അംഗീകരിക്കുകയും ഭരണ സഹായത്തിന് വൈദികരായ കുറുവിലങ്ങാട് പറമ്പിൽ ചാണ്ടി കത്തനാർ, കല്ലിശ്ശേരിൽ ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർ, അകപ്പറമ്പ് വേങ്ങൂർ ഗീവർഗ്ഗീസ് കത്തനാർ, കടുത്തുരുത്തി കടവിൽ ചാണ്ടി കത്തനാർ എന്നിവർ ചേർന്ന കമ്മറ്റിയെ നിയമിക്കുകയും ചെയ്തു. പിന്നീട് മെയ് 22-ന് ആലങ്ങാട് ചേർന്ന യോഗത്തിൽ പന്ത്രണ്ട് പട്ടക്കാർ ചേർന്ന് തോമസ് അർക്കദിയാക്കോനെ എപ്പിസ്കോപ്പാ സ്ഥാനത്ത് *'മാർ തോമാ'* എന്ന പേരിൽ മെത്രാനായി അവരോധിച്ചു.

### ആ പന്ത്രണ്ട് പട്ടക്കാർ ആരെല്ലാം?

കൂനൻ കുരിശു സത്യത്തിനു ശേഷം പന്ത്രണ്ട് വൈദികർ ചേർന്ന് കൈവെപ്പു നടത്തി തോമാ അർക്കദിയാക്കോനെമെത്രാനായി വാഴിച്ചു എന്ന് എല്ലാ സഭാചരിത്രഗ്രന്ഥങ്ങളിലും പറയുന്നുണ്ട്. എന്നാൽ ആ പന്ത്രണ്ട് വൈദികരുടെ പേരുകൾ എവിടെയും രേഖപ്പെടുത്തി കണ്ടിട്ടില്ല. ഏതെങ്കിലും പടിയോലയിൽ ആ പേരുകൾ രേഖപ്പെടുത്തിയിട്ടുണ്ടാവും എന്ന് ചിന്തിച്ചിരുന്നു.

കാലടി ശ്രീ ശങ്കരാചാര്യ സംസ്കൃത സർവകലാശാലയിൽ ഈ ലേഖകൻ Ph.D-ക്ക് പടിയോലകളെക്കുറിച്ച് ഗവേഷണം നടത്തിവന്ന അവസരത്തിൽ 1632, 1645 എന്നീ കൊല്ലങ്ങളിൽ മലങ്കരയിൽ അർക്കദിയാക്കോന്റെ നേതൃത്വത്തിൽ എഴുതപ്പെട്ട രണ്ടു അതിപുരാതന പടിയോലകൾ ശ്രദ്ധയിൽപ്പെട്ടു. ആ രണ്ട് പടിയോലകളെക്കുറിച്ചുള്ള രേഖകൾ കേരളത്തിൽ ഉണ്ടായിരുന്നില്ല. അവ ചരിത്രകാരൻമാർക്ക് ഇറ്റലിയിലെ മിലാൻ പട്ടണത്തിലെ അംബ്രോസിയൻ ലൈബ്രറിയിൽ നിന്നാണ് കണ്ടുകിട്ടിയത്. ഇവ *'മിലാൻ രേഖകൾ'* എന്ന പേരിലാണ് അറിയപ്പെടുന്നത്. ആ രണ്ട് പടിയോലകളും എഴുതപ്പെട്ടിട്ടുള്ളത് പഴയ മലയാളം ലിപികളിലാണ്. വളരെ പഴയകാലത്തെ മലയാളഭാഷ ആയതിനാൽ ചില വാക്കുകളുടെ അർഥം മനസ്സിലാക്കാൻ പ്രയാസമാണ്. പടിയോലകളുടെ പകർപ്പാണ് മിലാൻ രേഖയിൽ കാണുന്നത്. അതിൽ ഒരു പടിയോല 1645-ൽ മാർത്തോമാ നസ്രാണികൾ അർക്കദിയാക്കോന്റെ നേതൃത്വത്തിൽ എഴുതി ഇന്ത്യയിലെ പോർച്ചുഗീസ് വൈസ്രോയിക്ക് സമർപ്പിച്ചതാണ്. മഹാനായ ഒന്നാം മാർത്തോമാ, തോമാ അർക്കദിയാക്കോനായി കഴിഞ്ഞിരുന്ന കാലത്ത് അദ്ദേഹത്തിന്റെ നേതൃത്വത്തിലാണ് ആ പടിയോല എഴുതപ്പെട്ടത്. മാർത്തോമാ ക്രിസ്ത്യാനികളെ ഭരിച്ചുകൊണ്ടിരുന്ന പോർച്ചുഗീസ് ആർച്ച് ബിഷപ്പ് ഗാർസ്യയ്ക്കും ഈശോസഭാവൈദികർക്കും എതിരെ ഗുരുതരമായ ആരോപണങ്ങളാണ് ആ പടിയോലയിൽ ഉന്നയിക്കുന്നത്. എട്ടു വർഷങ്ങൾക്കു ശേഷം കൂനൻ കുരിശു സത്യത്തിൽ (1653 ജനുവരി 3) കലാശിച്ച ഈശോസഭാ വിരോധത്തിന്റെ ശക്തി ഈ പടിയോലയിൽ ഉടനീളം പ്രകടമാകുന്നുണ്ട്. ആ പടിയോലയിൽ തോമാ അർക്കദിയാക്കോൻ സുറിയാനി നന്നായി അറിയുന്ന പന്ത്രണ്ട് പട്ടക്കാരുടെ പേര് എടുത്തു പറയുന്നുണ്ട്. പടിയോലയിൽ പന്ത്രണ്ടു വൈദികരുടെ പേര് എടുത്തു പറയണമെങ്കിൽ ആ പന്ത്രണ്ട് പട്ടക്കാർ തോമാ അർക്കദിയാക്കോന് ഏറ്റവും അടുത്തവരായിരിക്കുമെന്ന് കരുതാവുന്നതാണ്. മലങ്കര സഭയെ അതിയായി സ്നേഹിക്കുന്നവരും തോമാ അർക്കദിയാക്കോനെ അങ്ങേയറ്റം ആദരിക്കുന്നവരും ആയിരുന്നിരിക്കണം, ആ പന്ത്രണ്ടു വൈദികർ. അങ്ങനെ നോക്കുമ്പോൾ, കൂനൻകുരിശു സത്യത്തിനുശേഷം തോമാ അർക്കദിയാക്കോനെ മെത്രാൻ സ്ഥാനത്തേക്ക് ഉയർത്താൻ കൈവെപ്പ് നടത്തിയവരും അവർതന്നെ ആയിരിക്കുമെന്ന് ന്യായമായി കരുതാം. വൈസ്രോയിക്ക് പടിയോല എഴുതി ബോധിപ്പിച്ച് എട്ടു വർഷം കഴിഞ്ഞാണ് കൂനൻ കുരിശ് സത്യം. അപ്പോഴേക്കും മേൽപറഞ്ഞ പന്ത്രണ്ടു വൈദികരിൽ ആരെങ്കിലും മരണപ്പെട്ടു കാണുമോ എന്ന് അറിയുന്നില്ല. എന്നാലും ആ പന്ത്രണ്ട്



മഹാനായ മാർത്തോമാ ഒന്നാമന്റെ ഇലച്ചായ ചിത്രം, അദ്ദേഹത്തെ കബറടക്കിയിരിക്കുന്ന അങ്കമാലി മർത്തമറിയം പള്ളിയുടെ വി. മദ്ബഹായിലെ തെക്കെ ഭിത്തിയിൽ. ഗവേഷകനും ചരിത്രകാരനുമായ ഡോ. എം. കുര്യൻ തോമസ് ക്യാമറയിൽ പകർത്തിയത് (2004).

പേരിൽ ഭൂരിപക്ഷവും മാർ തോമാ മെത്രാന്റെ തലയിൽ കൈവെയ്ക്കാൻ ഉണ്ടായിരുന്നിരിക്കണം. 1645-ലെ പടിയോല എവിടെ വെച്ചാണ് എഴുതിയതെന്ന് രേഖയിൽ പറയുന്നില്ല. തോമ അർക്കദിയാക്കോന്റെ നേതൃത്വത്തിൽ എഴുതിയതായതുകൊണ്ട് അർക്കദിയാക്കോന്റെ ആസ്ഥാനമായ അങ്കമാലി അരമനയിൽ വെച്ച് എഴുതിയതാവാമെന്ന് കരുതാം.

**ആ പന്ത്രണ്ടു വൈദികരുടെ പേരുകൾ ഇങ്ങനെ:**

1. കൊച്ചാക്കൊ കത്തനാർ 2. കല്ലൂർക്കാട്ടുക്കാരൻ ഇട്ടിത്തൊമ്മൻ കത്തനാർ 3. കല്ലാച്ചേരിൽ യൌസേപ്പ് കത്തനാർ 4. കടത്തുരുത്തിയിൽ കടവിൽ ചാണ്ടി കത്തനാർ
5. കിഴക്കെ ദിക്കിൽ തൊടുപുഴക്കാരൻ മാത്തുള്ള കത്തനാർ
6. എടപ്പള്ളിയിൽ ഇരിക്കുന്ന കുഞ്ഞാണ്ടി കത്തനാർ
7. ആലങ്ങാട്ടുകാരൻ മെനാച്ചേരിൽ കത്തനാർ 8.അങ്കമാലിക്കാരൻ വെങ്ങു കത്തനാർ 9. പറൂക്കാരൻ കുരിയതു കത്തനാർ 10.പള്ളിപ്പുറത്തുകാരൻ ഇട്ടുമാണി കത്തനാർ 11. ആലങ്ങാട്ടുകാരൻ ഇതാളി കത്തനാർ 12. കടവിൽ ചാണ്ടി കത്തനാർ

ഇങ്ങനെ പന്ത്രണ്ട് വൈദികരുടെ പേരുകളാണ് എഴുതിയിട്ടുള്ളത്. ഇതെല്ലാംവെച്ചു നോക്കുമ്പോൾ ഒന്നാം മാർ തോമായെ വാഴിക്കാൻ തലയിൽ കൈവെച്ചവർ ഈ പന്ത്രണ്ട് വൈദികരായിരിക്കാം എന്നുകരുതാം.

### പോർച്ചുഗീസുകാർ മാർ തോമ ഒന്നാമനെ വേട്ടയാടുന്നു

മലങ്കര സഭ, റോമായുടെ അധീനത്വത്തിൽ നിന്നു സ്വയം വിമുക്തമായതിൽ അസ്ഥാളിച്ച റോമൻ മിഷണറിമാർ മാർ തോമാ ഒന്നാമനെ നിർവീര്യനാക്കുന്നതിനും മലങ്കരസഭയെ വീണ്ടും റോമിന് വിധേയമാക്കുന്നതിനും കഠിനപ്രയത്നം തുടങ്ങി. പ്രധാനമായും അവർ ഉന്നയിച്ച ആരോപണം മാർ തോമായുടെ സ്ഥാനാരോഹണം ന്യൂനതയുള്ളതാകുന്നു എന്നതാണ്. 1661-ൽ മാർതോമായെയും ഇട്ടിത്തൊമ്മൻ കത്തനാരെയും ബന്ധനസ്ഥരാക്കി വധിക്കുവാനുള്ള ഗൂഢാലോചന നടന്നു.

നാട്ടുരാജാക്കന്മാരുടെ സഹായത്തോടെ മാർതോമായെ പിടിക്കുവാൻ കർമ്മലീത്താക്കാരുടെ ബിഷപ്പ് ജോസഫ് സെബാസ്റ്റിയാനി ഓരോ പള്ളിയിലും കയറി അന്വേഷണം തുടങ്ങി. മാർതോമായെ പിടിച്ചു പോർച്ചുഗീസുകാരെ ഏൽപ്പിക്കാത്തപക്ഷം വലിയ പിഴ ശിക്ഷ കല്പിക്കുന്നതാണെന്നു ഭയപ്പെടുത്തി മുളന്തുരുത്തി, കണ്ടനാട് എന്നീ പള്ളി ഇടവകക്കാർക്ക് കൊച്ചി രാജാവ് കല്പനകൊടുത്തു. മാർതോമാ ഒരു പള്ളിയിൽ അഭയം പ്രാപിച്ചിരിക്കുന്ന വിവരം അറിഞ്ഞ് ആയുധധാരികളായ ഭടന്മാരോടു കൂടി ജോസഫ് സെബാസ്റ്റിയാനി അവിടെ എത്തി. ഒടുവിൽ മാർതോമായെയും അദ്ദേഹത്തിന്റെ വിശ്വസ്ത ഉപദേഷ്ടാവും സന്തതസഹചാരിയും ആയിരുന്ന ഇട്ടിത്തൊമ്മൻ കത്തനാരേയും ബന്ധനസ്ഥരാക്കി. അവരെ പോർച്ചുഗീസ് അധികാരികളെ ഏല്പിക്കുന്നതിനായി താൽക്കാലികമായി കൊച്ചി രാജാവിന്റെ ഒരു പഴയ കൊട്ടാരത്തിൽ തടവിൽ പാർപ്പിച്ചു. തടവിൽ കിടക്കുന്ന മാർ തോമായെയും ഇട്ടിതൊമ്മൻ കത്തനാരെയും സന്ദർശിക്കുന്നതിനും അവസാനയാത്ര പറയുന്നതിനുമായി മുളന്തുരുത്തിക്കാരായ രണ്ടു വൃദ്ധൻമാർ യാദൃശ്ചികമായി അവിടെ വന്നുചേർന്നു. തടവിൽ കിടക്കുന്ന മെത്രാനെയും കത്തനാരെയും രക്ഷപ്പെടുത്തുന്നതിനു വേണ്ടി സ്വന്തം ജീവൻ പണയപ്പെടുത്താൻ പോലും അവർ തയ്യാറായിരുന്നു. അവർ പരസ്പരം വേഷം മാറി, സാക്ഷാൽ മെത്രാനും കത്തനാരും അത്മായ വേഷധാരികളായി പുറത്തു കടക്കുകയും ചെയ്തു. തടവിൽനിന്ന് രക്ഷപ്പെട്ട മാർതോമായും ഇട്ടിത്തൊമ്മൻ കത്തനാരും പോർച്ചുഗീസുകാരെ ഭയന്ന് ഉൾനാടുകളിലെ മലമ്പ്രദേശങ്ങളിൽ അഭയം പ്രാപിച്ചു. അവരുടെ രക്ഷപ്പെടലിൽ അരിശം മൂത്ത ബിഷപ്പ് ജോസഫ് സെബാസ്റ്റിയാനി മുളന്തുരുത്തി പള്ളിയിൽ വന്ന് മാർ തോമാ മെത്രാന്റെ സകല സ്വത്തുക്കളും കൈവശപ്പെടുത്തി. അവയിൽ ചില വിലപിടിച്ച സ്വർണാഭരണങ്ങൾ സ്നേഹിതനായ കൊച്ചി രാജാവിന് സമ്മാനിച്ചു. പുസ്തകങ്ങൾ, വിശുദ്ധ തൈലം, കാപ്പ, കുപ്പായങ്ങൾ, അംശവസ്ത്രങ്ങൾ, പല്ലക്ക് മുതലായവ അഗ്നിക്ക് ഇരയാക്കി. മാർതോമായെ കൈയിൽ കിട്ടിയിരുന്നുവെങ്കിൽ അതേവിധത്തിൽത്തന്നെ ദഹിപ്പിക്കാമായിരുന്നു എന്ന് പറങ്കിമെത്രാൻ പറഞ്ഞുവത്രെ! അതിന് സാധിച്ചില്ലല്ലൊ എന്ന് ഓർത്ത് ബിഷപ്പ് ദുഃഖിച്ചു. മാർ തോമായുടെ പല്ലക്ക് കത്തിക്കുന്നതു കണ്ട ജനങ്ങൾ പറഞ്ഞു: *"മെത്രാനിരുന്ന തണ്ടിനോട് ഇങ്ങിനെയെങ്കിൽ മെത്രാനോട് എങ്ങിനെ ആകുമായിരുന്നു"*; അത് ഒരു പഴമൊഴിയായി ഇന്നും ജനങ്ങൾ പറഞ്ഞുവരുന്നു.

റോമാക്കാരല്ലാത്ത വിദേശ മതപുരോഹിതന്മാർ കേരളത്തിൽ പ്രവേശിക്കാതിരിക്കാൻ പറങ്കികൾ സദാ ശ്രദ്ധിച്ചുകൊണ്ടിരുന്നു. ക്രമേണ, മലങ്കര സഭയെ ഒന്നര നൂറ്റാണ്ടോളമായി അതിക്രൂരമായി വേട്ടയാടിക്കൊണ്ടിരുന്ന പറങ്കികളുടെ അധികാരം കേരളത്തിൽ അസ്തമിച്ചു. 1663-ൽ പോർച്ചുഗീസുകാരിൽനിന്ന് കൊച്ചീകോട്ട ഡച്ചുകാർ പിടിച്ചെടുക്കുകയും ജസ്യൂട്ട്, കർമ്മലീത്താ റോമൻ മിഷനറിമാർ ഉടനെ രാജ്യം വിടണമെന്ന് ഉത്തരവാകുകയും ചെയ്തു. അങ്ങനെ പോർച്ചുഗീസുകാരുടെ ഉപദ്രവം കേരളക്കരയിൽ നിന്ന് ഒഴിവായി.

മലങ്കരയിലെ സുറിയാനിക്കാരുടെ അപേക്ഷപ്രകാരം യരുശലേമിൽ നിന്ന് അബ്ദുൾ ജലീദ് മാർ ഗ്രിഗോറിയോസ് കേരളത്തിലേക്ക് പുറപ്പെട്ടു. പോർച്ചുഗീസുകാരെ ഭയന്ന് പൊന്നാനി തുറമുഖത്തെത്തിയ അദ്ദേഹം കുന്നംകുളം ചിറളയം പള്ളിമേടയിൽ അഭയം തേടി. വിവരം അങ്കമാലിയിൽ ഉണ്ടായിരുന്ന മാർതോമാ മെത്രാനെ അറിയിച്ചു. മേൽപ്പട്ടസ്ഥാനപൂർത്തീകരണത്തിന് വിദേശത്തുനിന്ന് പൗരസ്ത്യ മേൽപ്പട്ടക്കാർ വരുമെന്ന ആശയിൽ കഴിയുകയായിരുന്ന മാർതോമാ മെത്രാൻ ചിറളയം പള്ളിമേടയിൽ നിന്ന് മാർ ഗ്രിഗോറിയോസിനെ അങ്കമാലിയിലെ അർക്കദിയാക്കോൻമാരുടെ അരമനയിലേക്ക് കൂട്ടിക്കൊണ്ടു പോയി.

### ഒന്നാം മാർതോമായുടെ മേൽപ്പട്ടസ്ഥാനപൂർത്തീകരണം എവിടെ നടത്തി ?

ഒന്നാം മാർതോമാ മെത്രാന്റെ മേൽപ്പട്ടസ്ഥാനപൂർത്തീകരണം എവിടെ വെച്ചാണ് നടത്തിയതെന്ന് സഭാചരിത്രഗ്രന്ഥങ്ങളിലൊന്നും പറഞ്ഞു കാണുന്നില്ല. ***'നിരണം ഗ്രന്ഥവരി'***, ഇട്ടൂപ്പ് റൈറ്ററുടെ ***'സഭാചരിത്രം'***, ഇ.എം.ഫിലിപ്പിന്റെ ***'മാർതോമാ ശ്ലീഹായുടെ ഇന്ത്യൻ സഭ'***, തുടങ്ങിയ ഗ്രന്ഥങ്ങളിലൊന്നും അതിനെപ്പറ്റി സൂചനയില്ല. പാറേട്ടിന്റെ ***'മലങ്കര നസ്രാണികൾ'*** രണ്ടാം വാല്യത്തിൽപോലും ഇതിനെപ്പറ്റി പറയുന്നില്ല. എന്നാൽ ചരിത്രപ്രസിദ്ധമായ നിരണം പള്ളിയിൽ വെച്ചാണ് മാർ ഗ്രിഗോറിയോസ് ഒന്നാം മാർ തോമായുടെ മേൽപ്പട്ടസ്ഥാനപൂർത്തീകരണം നിർവഹിച്ചതെന്ന് വിശ്വസിക്കണം. വിശുദ്ധ തോമാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട നിരണം പള്ളിയുടെ ചരിത്രം എഴുതുവാൻ ഈ ലേഖകൻ നിരണത്ത് പോയി ഒട്ടേറെ വിവരങ്ങൾ ശേഖരിക്കുകണ്ടായി. നിരണത്തെ പുരാതനമായ ഇലഞ്ഞിക്കൽ കുടുംബത്തിന്റെ കുടുംബചരിത്രം രേഖപ്പെടുത്തിയ കൈയെഴുത്തുഗ്രന്ഥം പരിശോധിക്കുവാൻ അവസരം കിട്ടി. മാർ തോമായെ നിരണം വലിയപള്ളിയിൽ വച്ച് വാഴിക്കുമ്പോൾ ഇലഞ്ഞിക്കൽ കുടുംബനാഥൻ ചടങ്ങുകളുടെ ക്രമീകരണത്തിന് പ്രധാനപങ്കുവഹിച്ചു എന്ന് അതിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഒന്നാം മാർതോമായുടെ മേൽപട്ടസ്ഥാനപൂർത്തീകരണം മലങ്കരയിലെ വേറെ ഏതെങ്കിലും പള്ളിയിൽവെച്ച് മാർ ഗ്രിഗോറിയോസ് നിർവഹിച്ചതായി സൂചനയില്ല. പന്ത്രണ്ട് വൈദികർ കൂടിച്ചേർന്ന് അദ്ദേഹത്തിന് മെത്രാൻ പട്ടം കൊടുത്തത് 1653 മെയ് 22-ാം തീയതി ആലങ്ങാട് പള്ളിയിൽവെച്ചാണ്. പിന്നീട്, പന്ത്രണ്ടു വർഷം കഴിഞ്ഞാണ് മേൽപ്പട്ടസ്ഥാന പൂർത്തീകരണം നടക്കുന്നത്. ആ പന്ത്രണ്ട് വർഷത്തിനുള്ളിൽ റോമൻ കത്തോലിക്കാ സഭയുടെ അതിപ്രസരം മൂലം ഇടപ്പള്ളി, അങ്കമാലി, ആലങ്ങാട്, കാഞ്ഞൂർ മുതലായ പ്രദേശങ്ങളിൽ ഒന്നാം മാർതോമാ മെത്രാന്റെ സ്വാധീനം ഗണ്യമായി കുറഞ്ഞു. ആലങ്ങാട് പള്ളി റോമൻ കത്തോലിക്കരുടെ കൈവശത്തിലായി. ഇടപ്പള്ളി പള്ളിയും അങ്കമാലി കിഴക്കെ പള്ളിയും നടുവിലെ പള്ളിയും അവരുടെതായി. അങ്കമാലി പടിഞ്ഞാറെ പള്ളി ഒരുവിധം പിടിച്ചു നിന്നു. ഉദയംപേരൂർ സുന്നഹദോസിനു ശേഷം പറങ്കികളുടെ നീരസത്തിനും ശത്രുതയ്ക്കും പാത്രമായ ധീരനായ ഗീവർഗീസ് അർക്കദിയാക്കോൻ കബറടങ്ങിയിരിക്കുന്നത് ഈ പള്ളിയിലാണ്. റോമൻ കത്തോലിക്കർക്ക് സ്വാധീനമുള്ള പ്രദേശത്തുവെച്ച് ഒന്നാം മാർതോമാ മെത്രാന്റെ മേൽപട്ടസ്ഥാനപൂർത്തീകരണശുശ്രൂഷ നടത്തുന്നത് അപകടകരമായിരിക്കും എന്ന് അന്നുള്ള സഭാനേതാക്കന്മാർ കരുതിയിരിക്കണം. റോമാക്കാർക്ക് അന്നത്തെ ചുറ്റുപാടിൽ സഹിക്കാനും പൊറുക്കാനും വയ്യാത്ത കാര്യ

മായിരുന്നു മാർത്തോമാ മെത്രാന്റെ മേൽപ്പട്ടസ്ഥാനനിറവ്. ഒന്നാം മാർതോമാ "വൃഥാ മെത്രാനാ"ണെന്നും ശരിയായ ശ്ലൈഹിക കൈവെപ്പോ നൽവരങ്ങളോ അദ്ദേഹത്തിന് ലഭിച്ചിട്ടില്ലെന്നും കൂനൻ കുരിശു സത്യത്തിനു ശേഷം പന്ത്രണ്ടു പട്ടക്കാർ ചേർന്ന് അദ്ദേഹത്തിനു നൽകിയ മേൽപ്പട്ട സ്ഥാനം സാധുവല്ലെന്നും റോമൻ കത്തോലിക്കർ കൊട്ടിഘോഷിച്ചു നടന്ന കാലമായിരുന്നു അത്. ഒരു തുറുപ്പുചീട്ട് എന്നപോലെ ഇക്കാര്യം അവതരിപ്പിച്ചായിരുന്നു അവർ റോമാ സഭയിലേക്ക് ആളുകളെ ചാക്കിട്ട് പിടിച്ചിരുന്നത്. യരുശലേമിൽനിന്നുള്ള മാർ ഗ്രിഗോറിയോസ് വന്ന് മാർതോമാ ഒന്നാമനെ വാഴിക്കുന്നതോടു കൂടി റോമാക്കാരുടെ ആക്ഷേപത്തിന്റെ കുന്തമുന ഒടിയുമെന്നു കണ്ട അവർ വല്ല കടുംകൈയും ചെയ്തേക്കുമോ എന്ന് ഭയന്നാവും പൂർത്തീകരണശുശ്രൂഷ അങ്കമാലിയിൽ നിന്ന് സഭയുടെ ഉറപ്പുള്ള കോട്ടയായ നിരണത്തേക്ക് മാറ്റിയത്. എന്തായാലും മലങ്കരസഭയുടെ ചരിത്രത്തിൽ തങ്കലിപികളാൽ എഴുതപ്പെടേണ്ടതായ ആ സംഭവം ക്രിസ്തു ശിഷ്യനാൽ സ്ഥാപിതമായ നിരണം വലിയപള്ളിയിൽ വെച്ച് നടക്കാൻ ദൈവം സംഗതിയാക്കി.

ഒന്നാം മാർതോമാ മെത്രാൻ അന്ത്യകാലത്ത് തന്റെ അനന്തിരവനെ രണ്ടാം മാർതോമാ മെത്രാനായിട്ട് പേരും സ്ഥാനവും കൊടുത്ത് വാഴിച്ചു. കൊല്ലവർഷം 845 മേടം 12-ാം തീയതി (1673 ഏപ്രിൽ 22) വലിയ മാർതോമാ മെത്രാൻ കാലം ചെയ്തു. അങ്കമാലി ചെറിയപള്ളിയിൽ അടക്കപ്പെട്ടു. അങ്കമാലി പള്ളിയിൽ ഒന്നാം മാർത്തോമ മെത്രാൻ അന്ത്യവിശ്രമം കൊള്ളുന്ന സ്ഥലത്ത് കബറോ സ്മാരകങ്ങളോ ഒന്നുമില്ല. അങ്കമാലി പള്ളിയുടെ വടക്കുവശത്തുള്ള ചായ്പ്പിൽ, അമ്പാട്ടു മാർ കൂറിലോസിന്റെ കബറിടത്തിനു സമീപം ഭിത്തിയിൽ മലയാളത്തിൽ ഒന്നാം മാർതോമായുടെ അന്ത്യവിശ്രമസ്ഥാനത്തെപ്പറ്റി പറഞ്ഞിരിക്കുന്നു. അത് ഇപ്രകാരമാണ്: *"…. ഈ പിതാവിനെ കൂടാതെ (അമ്പാട്ട് മാർക്കൂറിലോസ്) പകലോമറ്റം തറവാട്ടിലെ ഗീവർഗ്ഗീസ് അർക്കദിയാക്കോനും മാർതോമാ ഒന്നാമൻ മെത്രാപ്പോലീത്തായും ഈ പള്ളിയിൽ കാലം ചെയ്ത് അടങ്ങിയിട്ടുണ്ട്. ഇവരുടെ അസ്ഥികൾ മദ്ബഹായുടെ തെക്കെ ചുമരിൽ നിക്ഷേപിച്ചിരിക്കുന്നു".*

മദ്ബഹായുടെ തെക്കെ ചുമരിൽ ഒരു ശിലാഫലകം കാണാം. അതിൽ കൽദായ സുറിയാനിയിൽ എഴുതിയിരിക്കുന്നത് വായിച്ച് മനസ്സിലാക്കാൻ പ്രയാസമാണ്. ഗീവർഗ്ഗീസ് അർക്കദിയാക്കോനെപ്പറ്റി എന്തോ ആണ് എഴുതിയിരിക്കുന്നതെന്നാണ് പണ്ഡിതൻമാരുടെ അഭിപ്രായം. Z.M.പാറേട്ട്, ***'മലങ്കര നസ്രാണികൾ'*** രണ്ടാം വാല്യം അവസാനിപ്പിക്കുന്നത് ഒന്നാം മാർതോമാ മെത്രാനെ അനുസ്മരിച്ചുകൊണ്ടാണ്: *"മലങ്കര നസ്രാണികളുടെ അത്യാപൽക്കാലത്ത് നേതൃത്വം നൽകിയ ആ മഹാന്റെ (ഒന്നാം മാർതോമായുടെ) ഓർമയ്ക്കായി ഒരു കൽക്കഷണം പോലും നാം സ്ഥാപിച്ചിട്ടില്ല. കൃതഘ്നതാപാരമ്യം എന്നല്ലാതെ എന്താണ് പറയേണ്ടതെന്ന് നിശ്ചയമില്ല".*

GM

*(റിട്ട. അധ്യാപകനും സഭാ ചരിത്രഗവേഷകനും ഗ്രന്ഥകാരനുമാണ് ലേഖകൻ. ചെറുകഥാ സമാഹാരങ്ങൾ, ചരിത്രഗ്രന്ഥങ്ങൾ, ജീവചരിത്രങ്ങൾ, ഗവേഷണ ഗ്രന്ഥങ്ങൾ, പുരാതന ദേവാലയങ്ങളെക്കുറിച്ചുള്ള രചനകൾ എന്നിങ്ങനെ വിവിധങ്ങളായ കൃതികൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ചരിത്രത്തിൽ ഗവേഷണം നടത്തി 76-ാം വയസ്സിൽ പി. എച്ച്. ഡി. നേടി. 2012-ൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിഭാ പുരസ്കാരവും 2013-ൽ സഭയുടെ **അത്മായ നേതൃസ്മൃതി** പുരസ്കാരവും ലഭിച്ചു.)*

## Monaye's Corner - *m.m.monaye*





# നാണം മറയ്ക്കാത്ത ആഡംബരങ്ങൾ

ഫാ.ഡോ.ഒ.തോമസ്

***ചോദ്യം :***

*മുൻകാലങ്ങളിൽ നമ്മുടെ നാട്ടിലെ വിവാഹങ്ങൾ നടന്നിരുന്നത് ലാളിത്യത്തിലും ആത്മീയ അന്തരീക്ഷത്തിലുമായിരുന്നു. ആഡംബര വിവാഹങ്ങൾ നമ്മുടെ സഭയിലും കണ്ടിരുന്നില്ല. എന്നാൽ പള്ളികളിലെ ഇപ്പോഴത്തെ വിവാഹങ്ങൾ വ്യക്തികളുടെ ഇമേജിന്റെയും പ്രതാപത്തിന്റെയും പ്രകടനങ്ങളായി മാറിയിരിക്കുന്നു. വിശുദ്ധമായ ദേവാലയങ്ങളുടെ ഉള്ളിൽ അനാവശ്യമായി കൊടിതോരണങ്ങൾപോലെ പൂക്കൾകൊണ്ട് അലങ്കരിക്കുന്നു. മണവാട്ടിമാർ ഹോളിവുഡ് താരങ്ങളെയും വെല്ലുന്ന രീതിയിൽ തോളുകൾ മറയ്ക്കാത്ത ഗൗണുകളിട്ട് പ്രത്യക്ഷപ്പെടുന്നു. വൈദിക മേൽപ്പട്ടക്കാരുടെ മുൻപിൽ അതിലോലമായ വസ്ത്രങ്ങൾ ധരിച്ച് നിൽക്കാൻ അവർക്ക് ഒട്ടുംതന്നെ ലജ്ജയില്ല. നമ്മുടെ പരമ്പരാഗത മൂല്യങ്ങൾ നമ്മുടെ സഭയിലെ അംഗങ്ങൾതന്നെ എന്തുകൊണ്ട് ഇങ്ങനെ ഇല്ലാതാക്കുന്നു? ഇക്കാര്യത്തിൽ സഭയ്ക്കും ഇടവകക്കാർക്കും ഒന്നു ചെയ്യാനില്ലേ ?*

*കെ.ജെ.ഫിലിപ്പ്, പത്തനാപുരം*

ഇപ്രകാരം ഒരു ചോദ്യം ഉന്നയിക്കാൻ ശ്രീ. ഫിലിപ്പ് തയ്യാറായതനെ പ്രത്യേകം അഭിനന്ദിക്കുന്നു. അനഭിലഷണീയമായ ഇത്തരം പ്രവണതകളെ ആരും ചോദ്യം ചെയ്യാത്തതുകൊണ്ട് എല്ലാവർക്കും ഇതൊക്കെ സ്വീകാര്യമാണ് എന്ന മട്ടിലാണ് കാര്യങ്ങൾ പൊയ്ക്കൊണ്ടിരിക്കുന്നത്. ധൈര്യമായി ഇത്തരം തിന്മപ്രവർത്തികളെ ചോദ്യം ചെയ്യേണ്ടിയിരിക്കുന്നു. അതേസമയം, ഉപരിപ്ലവമല്ലാതെ, ആഴത്തിൽ കാര്യങ്ങളെ വിശകലനം ചെയ്യാനും സാധിക്കണം.

സമൂഹത്തിലെ തിന്മകളോട് പോരാടുന്ന ഒരു ചരിത്രം നിർഭാഗ്യവശാൽ നമ്മുടെ സഭയ്ക്ക് ഉണ്ടായിരുന്നില്ല എന്നാണ് എന്റെ എളിയ അഭിപ്രായം. ലോകവും ചുറ്റുപാടുകളും പോകുന്നതിനനുസരിച്ച് മിക്കപ്പോഴും നാം പൊയ്ക്കൊണ്ടിരിക്കുന്നു. വ്യത്യസ്ഥമായി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തിട്ടുള്ള ചില വ്യക്തികൾ ഉണ്ടായിട്ടുണ്ടാവാം. എന്നാൽ അവരുടെ അഭിപ്രായങ്ങൾ വിശ്വാസസമൂഹത്തിന്റെ ശൈലിയെ കാര്യമായി സ്വാധീനിച്ചിട്ടില്ല.

കത്തിൽ സൂചിപ്പിട്ടുള്ളതുപോലെ മുൻകാലങ്ങളിൽ എല്ലാക്കാലത്തും മിതത്വം പാലിച്ചിരുന്നെങ്കിൽ അന്നത്തെ സാമൂഹ്യ അന്തരീക്ഷവും അങ്ങനെയായിരുന്നു. അതിനനുസരിച്ച് ലാളിത്യം പാലിച്ചിരുന്നു എന്നുമാത്രം. പ്രഫഷണൽ ബ്യൂട്ടീഷ്യന്മാരെക്കൊണ്ട് മണവാട്ടികളെ ഒരുക്കിത്തുടങ്ങിയപ്പോൾ പലരും അതിനെ രഹസ്യമായി കുറ്റം പറഞ്ഞു. എത്ര പാവപ്പെട്ടവരാണെങ്കിലും ഇന്ന് അപ്രകാരം ചെയ്തില്ലെങ്കിൽ അതിനെ മോശമായി കരുതുന്ന സമൂഹമാണ് ഇപ്പോഴുള്ളത്. കുറച്ചുനാൾമുമ്പ് മാർത്തോമാ സഭയിലെ ഒരു വൈദികന്റെ വിവാഹത്തിൽ പങ്കെടുത്തത് ഓർക്കുന്നു. മണവാട്ടി സാധാരണ വേഷത്തിൽ മാത്രമാണ് വിവാഹത്തിന് വന്നത്. ഇക്കാലത്ത് സാധാരണമായ യാതൊരു വേഷവിധാനവും ഒരുക്കവും ആഭരണങ്ങളൊന്നുമില്ലായിരുന്നു. എന്നാൽ അതിനെ ശ്ലാഘിക്കുന്നതിനു പകരം മോശമായിപ്പോയി എന്നു പ്രതികരിച്ചവരാണ് ഏറെപ്പേരും. ചുരുക്കത്തിൽ സമൂഹത്തിലെ പൊതുനിലവാരത്തിനനുസരിച്ച് നീങ്ങുന്ന ഒരു സുറിയാനി ക്രിസ്ത്യാനി സംസ്കാരമാണ് എന്നും നിലനിന്നിരുന്നത്. ഇന്ന് എന്തെല്ലാം കാര്യങ്ങൾ വിവാഹത്തോടുചേർന്ന് ആത്മീയതയ്ക്ക് നിരക്കാത്തതായി നടക്കുന്നു! പൊതുവിൽ ചെയ്യുന്ന കാര്യങ്ങൾ ശരിയാണെന്ന് ഏവരും ധരിച്ചുപോരുന്നു.

വിവാഹങ്ങൾക്ക് ആയിരക്കണക്കിന് ആളുകളെ വിളിച്ചുകൂട്ടേണ്ട ആവശ്യമുണ്ടോ? വിവാഹത്തേക്കാൾ ഗംഭീരമായി വിവാഹനിശ്ചയങ്ങൾ നടത്തപ്പെടേണ്ടതുണ്ടോ? വിവാഹസദ്യകൾക്ക് ഇത്രയും വിഭവസമൃദ്ധമായ വിരുന്നുകൾ ഒരുക്കി, ഉപയോഗിക്കുന്നതിലധികം ഭക്ഷ്യസാധനങ്ങൾ പാഴാക്കിക്കളയുന്നതിൽ കൊടിയ തിന്മ ഇല്ലേ? ആരാധനയിൽ വാടക ഗായകസംഘങ്ങളെ ഉൾപ്പെടുത്തി പരിപാടികൾ കൊഴുപ്പിക്കുന്നതിൽ എന്ത് ആത്മീയതയാണുള്ളത്? വലുപ്പം പ്രകടിപ്പിക്കാൻവേണ്ടി മാത്രം മേൽപ്പട്ടക്കാരനെയും ദശക്കണക്കിന് വൈദികരെയും സംബന്ധിപ്പിക്കണമെന്ന്



നിർബന്ധിപ്പിക്കുന്നതിലെ ദൈവികത എന്താണ്? പള്ളികളിൽ അനേകം വീഡിയോക്കാരും ഫോട്ടോഗ്രാഫർമാരും സെൽഫിക്കാരും ചേർന്ന് ആരാധനയുടെ അന്തരീക്ഷം മാറ്റി സിനിമാഷൂട്ടിംഗിനേക്കാൾ അധഃപതിപ്പിക്കുന്നതിൽ തെറ്റില്ലേ? സിനിമയിൽപോലും ഇത്രയും ക്യാമറാക്കാർ കാണുന്നില്ലല്ലൊ. ആഭരണം, വസ്ത്രം തുടങ്ങിയവയിലുള്ള ധൂർത്തിന്റെ കാര്യമെടുത്താൽ അതിനും അന്തമില്ല. ചുരുക്കത്തിൽ, വിവാഹം എന്നത് കൂദാശയല്ലാതെ ലൗകികമായ ഒരു ചടങ്ങായിത്തീർന്നിട്ട് നാളേറെയായി. ലൗകികതയുടെ അടുത്ത പടിയായി വന്നുചേർന്നതാണ് അർധനഗ്നത പ്രദർശിപ്പിക്കുന്ന ഗൗണും കൊടിതോരണങ്ങൾകൊണ്ട് അലങ്കരിക്കുന്ന പരിപാവന ദേവാലയങ്ങളും. ഇവിടെ ഗൗണിനെയും അലങ്കാരങ്ങളെയും മാത്രം മാറ്റി നിർത്തിയതുകൊണ്ട് കാര്യമില്ല. ഭൂമിയിൽ തല ചായ്ക്കാൻ ഇടമില്ലാതെ ജീവിച്ച്, കാരിരുമ്പാണികളാൽ തറയ്ക്കപ്പെട്ട്, അപരന്റെ കല്ലറയിൽ അക്കപ്പെട്ട ക്രിസ്തു നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമാണെന്ന വിശ്വാസത്തിൽ വ്യക്തിജീവിതവും സമൂഹജീവിതവും ക്രമപ്പെടുത്തുന്ന ഒരു ആത്മീയത ഉണ്ടാവുകയാണ് ആത്യന്തികമായ പരിഹാരമാർഗം. അത്തരമൊന്ന് ഉണ്ടായിവരാനുള്ള ഒരു സാഹചര്യവും ഇന്ന് കാണുന്നില്ല.

ആത്മീയതയുടെ മാതൃകകൾ പൗരോഹിത്യ ഗണങ്ങളിലും കാണപ്പെടേണ്ടതാണ്. അവിടെ നടക്കുന്നത് എന്താണ്? ജന്മദിനാഘോഷങ്ങളും പൗരോഹിത്യത്തിന്റെ വർഷാവർഷമുള്ള ആഘോഷങ്ങളും സുവനീറുകളും സൃഷ്ടിച്ച് ലോകത്തിന്റെ ശ്രദ്ധ പിടിച്ചുപറ്റാൻ ആവോളം ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഇതിനെയെല്ലാം ആത്മീയതകൊണ്ട് വെള്ളപൂശാൻ ശ്രമിക്കുകയാണ്. ഫ്രാൻസിസ് മാർപാപ്പാ ഇതിനെ വിശേഷിപ്പിച്ചത്, 'spiritual worldliness'(ആത്മീയ ലൗകികത്വം) എന്നാണ്. എല്ലാ സഭകളിലെയും ആത്മീയനേതൃത്വം വഹിക്കുന്നവർക്കെങ്കിലും ലാളിത്യം പരിശീലിക്കാൻ സാധിച്ചിരുന്നെങ്കിൽ അതിന്റെ അലകൾ സാധാരണക്കാരിൽ എത്തുമായിരുന്നു. നിർഭാഗ്യവശാൽ ആത്മീയതയുടെ പേരിൽ എന്തു ധൂർത്തും ആഡംബരവും ആകാം എന്ന മട്ടിലാണ് കാര്യങ്ങൾ പോകുന്നത്.

അമേരിക്കയിൽ, ഓർലാൻഡോ എന്ന സ്ഥലത്തിരുന്നാണ് ഈ കുറിപ്പെഴുതുന്നത്. അർധനഗ്നമായ വസ്ത്രധാരണം ഈ സമൂഹത്തിൽ അംഗീകൃതമായ ഒന്നാണ്. അതിനെ അർധനഗ്നമെന്ന് ആരും വിശേഷിപ്പിക്കുന്നുമില്ല. ഒരുപക്ഷേ, സമ്പത്തും പരിഷ്കാരവും വർധിച്ചാൽ ഇതൊക്കെ നമ്മുടെ നാട്ടിലും വരുമായിരിക്കും. ഏതായാലും അങ്ങനെയൊരു കാലം വരുന്നതിന് മുൻപെങ്കിലും കൂദാശകളിൽ പങ്കാളികളാകുന്ന മണവാട്ടികൾക്ക് നമ്മുടെ സംസ്കാരത്തിന് ചേരുന്ന ഒരു 'ഡ്രസ് കോഡ്' സഭ നിർദേശിക്കുന്നതിൽ തെറ്റില്ല. പരുമലപ്പള്ളിയിൽ വച്ച് വിവാഹം നടത്തുവാൻ ഉദ്ദേശിക്കുന്നവർക്ക് ഇപ്പോൾതന്നെ ആ നിർദേശം നൽകുന്നുണ്ട്. നിത്യവും ആരാധനയർപ്പിക്കുന്ന ദേവാലയത്തിൽ തോരണങ്ങളും പൂക്കളും കൊടിക്കൂറകളും കെട്ടിത്തൂക്കുന്ന വിലകുറഞ്ഞ അലങ്കാരങ്ങളും ഇടവകകളായിട്ട് നിരോധിച്ചാൽ ഏറെ നന്നായിരിക്കും. അതോടൊപ്പം വർധിച്ചുവരുന്ന ലൗകികതയും അനാത്മീയതയുമാണ് ശരിയായ രോഗമെന്ന് മനസ്സിലാക്കി അതിനെ ചികിത്സിക്കാനുള്ള കൃപാവരമാണ് സഭയ്ക്കും ഇടവകകൾക്കും ആത്മീയനേതൃത്വത്തിനും ആവശ്യമായിട്ടുള്ളത് എന്നതും മറന്നുകൂടാത്ത വസ്തുതയാണ്.

GM

*(കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി മുൻ പ്രിൻസിപ്പലും മുൻ സഭാ വൈദിക ട്രസ്റ്റിയുമാണ് ലേഖകൻ)*

26←

ഒരുമിച്ച് കളിക്കാനും ഭക്ഷണം കഴിക്കാനും വീട്ടുജോലികൾ ചെയ്യാനും ഒക്കെ തുടങ്ങുമ്പോൾ ശരീരവും മനസ്സും ആരോഗ്യമുള്ളതായിത്തീരുന്നു. എല്ലാറ്റിനുമുപരി, ഒരുമിച്ചുള്ള പ്രാർത്ഥന കുഞ്ഞുങ്ങൾ ദൈവാശ്രയത്തിൽ വളരാനും സുരക്ഷിതത്വബോധം ലഭിക്കുവാനും ഇടയാക്കുന്നു.

### ഇടവക തലത്തിൽ

യുവജനങ്ങളുടെ കൂട്ടായ്മ ഏറ്റവും ക്രിയാത്മകമാക്കേണ്ടതുണ്ട്. ഈ പ്രായത്തിൽ അവരുടെ ശരീരവും മനസ്സും ഏറ്റവും ഊർജ്ജസ്വലമാകുന്ന കാലമാണ്. സമൂഹ-രാഷ്ട്ര നിർമാണ പ്രക്രിയയിലേക്ക് അവരെ നയിക്കുവാനും അതിനുവേണ്ടിയുള്ള പ്രവർത്തനങ്ങൾ സജ്ജമാക്കേണ്ടതുമുണ്ട്. അതു സാധിക്കണമെങ്കിൽ സമൂഹത്തിന്റെ സ്പന്ദനം അറിയുകയും ചുറ്റുപാടുകളുമായി ബന്ധമുണ്ടാക്കുകയും അതുവഴി നാടിന്റെ ആവശ്യങ്ങൾക്കനുസരിച്ചുള്ള പ്രവർത്തനങ്ങൾ രൂപപ്പെടുത്തുകയും വേണം. സമൂഹമാധ്യമങ്ങൾ വഴി ഇത്തരം പ്രവർത്തനങ്ങൾ ഏകോപിക്കുവാനും ഇപ്പോൾ അവർ ഉപയോഗിക്കുന്ന ഗാഡ്ജറ്റുകൾതന്നെ ഉപകാരപ്രദമായ രീതിയിലേക്ക് വഴിതിരിച്ചുവിടാനും സാധിക്കേണ്ടതാണ്. ***'എന്റെ പാമ്പാക്കുട'*** എന്ന വാട്സ്ആപ്പ് കൂട്ടായ്മ ഇതിന് നല്ലൊരു ഉദാഹരണമാണ്. ചെറുപ്പക്കാരുടെ ഒരു സംഘമാണ് ഇതിലെ പങ്കാളികൾ. വിവിധങ്ങളായ പ്രവർത്തനങ്ങളിൽ ഇവർ ഏർപ്പെടുന്നു. പ്രധാനമായും സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്നവർക്ക് ഭവനനിർമാണം, ചികിത്സാസഹായം, നാടിന്റെ വികസനപ്രവർത്തനങ്ങൾ, പ്രളയംപോലുള്ള അപകടങ്ങളിൽ സഹായം എന്നിങ്ങനെ ഒട്ടനവധി പ്രവർത്തനങ്ങളാണ് രണ്ടുമൂന്നുവർഷംകൊണ്ട് അവർ കാഴ്ചവെച്ചത്. യുവജനങ്ങളാണ് സമൂഹത്തിന്റെ ഭാവി നിർണയിക്കുന്നത്. അവരുടെ മനസ്സും ശരീരവും ആരോഗ്യമുള്ളതും ഊർജ്ജസ്വലവുമാകേണ്ടതുണ്ട്. അവരിലെ ഊർജം സൃഷ്ടിപരമായ പ്രവർത്തനത്തിലേക്ക് തിരിച്ചുവിടാനും അതിനുള്ള അന്തരീക്ഷം സൃഷ്ടിച്ച് മാർഗനിർദേശങ്ങൾ കൊടുത്ത് ദൈവരാജ്യ കെട്ടുപണിക്കായി സജ്ജരാക്കാനും ഉള്ള ഉത്തരവാദിത്തം ഇടവകതലത്തിൽ ഒരുക്കേണ്ടതാണ്.

GM

*(കൗൺസലിങ് രംഗത്ത് സജീവമാണ് ലേഖിക. കണ്ടനാട് ഭദ്രാസനത്തിലെ പ്രീ-മാരിറ്റൽ കൗൺസലിങ് പ്രസ്ഥാനം നയിക്കുന്നു)*

**Food Vs Medicine**

*" Eat your food as Medicines. Otherwise, you have to eat medicines as your food"*.

Quoted by Steve Jobs while on his sick bed.
Steve Jobs( Steven Paul Jons),
American business magnate and co-founder, Chairman, CEO of Apple Inc., died in 2011 at the age of 56.

# അമേരിക്ക വേണ്ടാത്ത നസ്രാണി

വൈദികനായ പിതാവ് അങ്ങ് അമേരിക്കയിൽ. ഡിഗ്രി കഴിഞ്ഞ മകൻ മറ്റു കുടുംബാംഗങ്ങളോടൊപ്പം കോട്ടയം ജില്ലയിലെ അരീപ്പറമ്പിൽ. മകനെ അമേരിക്കയിൽ കൊണ്ടുപോയി ഉപരിപഠനം ചെയ്യിക്കാൻ പിതാവിന് ആഗ്രഹം. പലവട്ടം പറഞ്ഞിട്ടും മകന് ഒട്ടും താൽപര്യമില്ല. മൂന്നു പ്രാവശ്യം ടൂറിസ്റ്റായി അമേരിക്കയിലെത്തി, താമസിയാതെ മടങ്ങി. നിർബന്ധങ്ങൾ ഏറിയപ്പോൾ മകൻ ചെയ്തത് ബാവാ തിരുമേനിയെ ചെന്നുകണ്ട് കാര്യം അവതരിപ്പിക്കുക എന്നതായിരുന്നു. വലിയ തിരുമേനി പറഞ്ഞു: *"നീ അമേരിക്കയിൽ പോകണ്ടാ; നിനക്കുള്ളതെല്ലാം ഇവിടെ കിട്ടും"*. അങ്ങനെ ആ കടമ്പ കടന്നുകിട്ടിയ ചെറുപ്പക്കാരൻ, ഇവിടെയുള്ളതെല്ലാം തേടിപ്പിടിച്ചും വായിച്ചറിഞ്ഞും അനുഭവസമ്പത്തു നേടി. "വിവരം വയ്ക്കാൻ" അമേരിക്കയിൽത്തന്നെ പോകണമെന്നില്ലല്ലോ.

ഇമിഗ്രന്റ് വിസയിൽ അമേരിക്കയിൽ പോകാൻ കൂട്ടാക്കാത്ത ആ *"നിഷേധി"* വളർന്ന് ഡോ. എം.കുര്യൻ തോമസ് എന്ന സാമൂഹ്യ ചരിത്രകാരനും ഗവേഷകനും ഗ്രന്ഥകാരനും പരസ്യക്കമ്പനിയുടമയും ഡോക്കുമെന്ററി സംവിധായകനും പ്രഭാഷകനും ഒക്കെയായിത്തീർന്നു. ഒപ്പം, മലങ്കര സഭയുടെ തദ്ദേശീയ ക്രൈസ്തവ പൈതൃകം കണ്ടെത്തി പൊതുവേദിയിൽ സമർപ്പിക്കുന്നതിൽ വ്യാപൃതനായിരിക്കുന്ന ഒരു ഉത്തമ സഭാസ്നേഹിയും.



ഡോ. എം.കുര്യൻ തോമസ്

### ബാല്യം, വിദ്യാഭ്യാസം

കോട്ടയം ജില്ലയിലെ അരീപ്പറമ്പ് മേലേടത്ത് എം.റ്റി. കുര്യൻ കത്തനാരുടെയും മറിയാമ്മയുടെയും പുത്രനായി 1964 ഡിസംബർ 25-ന് ജനനം. സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം കോട്ടയം ബസേലിയോസ് കോളജ് (പ്രീ ഡിഗ്രി), സി. എം. എസ്.കോളജ് എന്നിവിടങ്ങളിൽ തുടർപഠനം. ഫിസിക്സിൽ ബി.എസ്.സി. കഴിഞ്ഞ് കോൽഹാപ്പൂർ ശിവാജി സർവകലാശാലയിൽ നിന്ന് എം.ബി.എ.യും തുടർന്ന്, അണ്ണാമല യൂണിവേഴ്സിറ്റിയിൽനിന്നും മാർക്കറ്റിങ് മാനേജ്മെന്റിൽ പി. ജി.ഡിപ്ലോമയും നേടി പരസ്യരംഗത്ത് പ്രവേശിച്ചു.

എം.ജി.സർവകലാശാല സ്കൂൾ ഓഫ് സോഷ്യൽ സയൻസസിന്റെ ഡയറക്ടർ ആയിരുന്ന ഡോ. രാജൻ ഗുരുക്കളെ 1999-ൽ കണ്ടുമുട്ടിയത് പഠനപാതയിലെ വഴിത്തിരിവായി. അവിടെ ഗവേഷണം നടത്താൻ അദ്ദേഹം പ്രോത്സാഹിപ്പിച്ചു. *പതിനെട്ടാം നൂറ്റാണ്ടിലെ കേരള ക്രൈസ്തവരുടെ സ്വത്വബോധം* എന്നതായിരുന്നു വിഷയം. പ്രശസ്ത ചരിത്രകാരൻ ഡോ. എം. ആർ. രാഘവ വാര്യരുടെ കീഴിലായിരുന്നു ഗവേഷണം. 2005-ൽ ഗവേഷണം പൂർത്തിയാക്കി. 2008-ൽ ഡോക്ടറേറ്റ് (Ph.D) ലഭിച്ചു. 2014-ൽ കേരള കൗൺസിൽ ഓഫ് ഹിസ്റ്റോറിക്കൽ റിസർച്ച് (KCHR)-ൽ നിന്നും ഫെലോഷിപ്പ് ലഭിച്ചു.

### പരസ്യലോകത്ത്

എഴുത്തും ഗ്രന്ഥരചനയുമൊക്കെ കാര്യമായിട്ടെടുക്കാൻ കുറെക്കാലം വേണ്ടിവന്നു. അതിനിടെ, പ്രൊഫഷണൽ പശ്ചാത്തലം അഡ്വർട്ടൈസിങ് ആയിരുന്നതുകൊണ്ട് പരസ്യലോകത്ത് ഒരുകൈ നോക്കാൻ തീരുമാനിച്ചു. 1989-90 കാലത്ത് സ്വന്തം പരസ്യ ഏജൻസി തുടങ്ങി. പിന്നീട് ടി.വി. പരസ്യത്തിലും ശ്രദ്ധചെലുത്തി. അക്കാലത്തെ ചില ടി.വി. പരസ്യങ്ങൾ പ്രസിദ്ധമായി. രണ്ടു പതിറ്റാണ്ടിലേറെ ഈ രംഗത്ത് തുടർന്നു. പിന്നീട് പരസ്യ ബിസിനസിൽ നിന്നും പിന്മാറി. ഇപ്പോൾ പൂർണ്ണമായും അക്ഷരങ്ങളുടെ ലോകത്ത്.

### എഴുത്തിന്റെ ലോകം

ബാല്യം മുതൽ വായന ഒരു ഹരമായിരുന്നു. എന്തും വായിക്കുന്ന ശീലമായിരുന്നു. 1985-നോടടുത്ത് പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുമായി (വട്ടക്കുന്നേൽ ബാവാ) അടുത്ത സമ്പർക്കം സ്ഥാപിച്ചു. ബാവാ തിരുമേനിയുടെ ലൈബ്രറിയിലുണ്ടായിരുന്ന പുസ്തകങ്ങളൊക്കെ വായിച്ചു തീർത്തു. ഡിഗ്രി പഠനകാലത്ത് ചില ലേഖനങ്ങളും ഹാസ്യരചനകളും മറ്റും നടത്തിയിരുന്നു. മലയാളം അധ്യാപകനായിരുന്ന കവി ഡോ. ചേരാവള്ളി ശശിയുടെ പ്രോൽസാഹനവും രചനാശീലത്തിനുള്ള ഉത്തേജനമായി. ***മനോരമ***യുടെയും ***ദീപിക***യുടെയും സൺഡേ സപ്ളിമെന്റുകളിൽ ലേഖനങ്ങളെഴുതി.

സഭാചരിത്രരചനയിലേക്ക് വഴിതിരിച്ചുവിട്ടത് പ. വട്ടക്കുന്നേൽ ബാവയാണ്. *വായിക്കുക, എഴുതുക, പ്രസിദ്ധീകരിക്കുക* എന്ന് മൂന്നു പ്രാവശ്യമായി ആണ് കല്പിച്ചത്. അപ്രകാരം എഴുതിയ സഭാസംബന്ധമായ ആദ്യ ലേഖനം ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 1906-ലെ

സഭാ പഞ്ചാംഗത്തെക്കുറിച്ചുള്ളതായിരുന്നു. സഭാമാസികയായ ***മലങ്കരസഭ***യിൽ 1989-ൽ അത് പ്രസിദ്ധീകരിച്ചു. പഴയസെമിനാരിയിലെ ആർക്കൈവ്സിന്റെ വാതിൽതുറന്നു നൽകിയും സഭാചരിത്രഗവേഷണത്തിൽ പ്രോത്സാഹനം നൽകിയും സെമിനാരി കുര്യൻ തോമസിനെ സഹായിച്ചു.

മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ ***നിരണം ഗ്രന്ഥവരി*** എഡിറ്റു ചെയ്ത് 2000-ൽ പ്രസിദ്ധീകരിച്ചു. ഇപ്പോൾ അതിന്റെ 3-ാം പതിപ്പ് NBS ആണ് പുറത്തിറക്കിയിരിക്കുന്നത്. പ.പരുമല തിരുമേനിയുടെ ***"ഊർശ്ലേം യാത്രാവിവരണം"*** എന്ന, 1895-ൽ പ്രസിദ്ധീകൃതമായതും മലയാളത്തിലെ-ആദ്യത്തെ ലക്ഷണമൊത്ത സഞ്ചാര സാഹിത്യവുമായ, ഗ്രന്ഥത്തിന്റെ ആദ്യപതിപ്പിന്റെ പുനഃപ്രസിദ്ധീകരണം (2002) നിർവഹിച്ച മുഖ്യ ശിൽപികളിലൊരാളും അനുബന്ധ ഭാഗമായി കുറിപ്പുകൾ തയ്യാറാക്കിയ കുര്യൻ തോമസാണ്. കാരുചിറ ഗീവർഗീസ് റമ്പാന്റെ ***"കൊളംബ് യാത്ര"***, ഒന്നാം കാതോലിക്കാ പ.ഗീവർഗീസ് പ്രഥമന്റെ ***"സഭാജീവിത നാൾവഴി"*** തുടങ്ങിയ ഗ്രന്ഥങ്ങൾക്കും അടിക്കുറിപ്പുകൾ തയാറാക്കി. കേരള സംസ്കാരത്തെപ്പറ്റി ഇരുന്നൂറോളം ഡോക്കുമെന്ററികൾ സംവിധാനം ചെയ്തു.

### കൃതികൾ

***നിരണം ഗ്രന്ഥവരി*** (2000), ***നസ്രാണി പഠനങ്ങൾ*** (2006), ***മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്*** (2008), ***കർമ്മശേഷിയുടെ കാതൽ*** (2008), ***പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്കാരങ്ങൾ*** (2011), ***The Indian Way of Christanity*** (2012), ***കായംകുളം ഫീലിപ്പോസ് റമ്പാൻ-വ്യക്തിയും സംഭാവനകളും*** (2012), ***കാതോലിക്കാ എന്നു ചൊല്ലി വാഴ്ത്തി ഞായം*** (2012), ***The Way of St.Thomas*** (2012), ***നസ്രാണി മാർഗം*** (2013), ***നസ്രാണി, സംസ്കാരം, ദേശീയത*** (2013), ***തോമയാർ കോവിൽ*** (2014), ***കുറിച്ചി ബാവായുടെ മൂന്നു പരദേശയാത്രകൾ*** (2015), ***പ. പാമ്പാടി തിരുമേനി-വിശുദ്ധിയുടെ വിരിക്കൂട്ടം*** (2015) ***അഞ്ചാം പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്*** (2015), ***ആബോ അലക്സിയോസ് - നദീതുല്യം ശാന്തം*** (2015), ***പരുമല മാർ ഗ്രീഗോറിയോസ്*** (2015), ***പാത്താമുട്ടം മാളികയിൽ എം.സി. കുറിയാക്കോസ് റമ്പാൻ: സ്മരണകൾ, രചനകൾ*** (2015) ***വട്ടക്കുന്നേൽ മാത്യൂസ് റാബോ കാതോലിക്കാ*** (അഞ്ചു വാല്യങ്ങൾ 2016), ***Eventual Annals of Nazranis*** (2016), ***ഒരാൾക്ക് എത്ര മെത്രാൻ വേണം?*** (2017), ***1686-ലെ ചെങ്ങന്നൂർ സുന്നഹദോസും മാർ ഈവാനിയോസും*** (2017), ***നസ്രാണി സംസ്കൃതി*** (2017), ***യോജിക്കേണ്ടും സമയമിതാ*** (2017), ***പുന്നത്ര മാർ ദീവന്നാസ്യോസ്*** (2017), ***ആത്മനിക്ഷേപം (2018), മാർ അത്താനാസ്യോസ്: വിശ്വസ്തനും കാര്യസ്ഥനും*** (2018), ***ജാതി, മതം, നസ്രാണി*** (2018). ***കുറിച്ചി ബാവായുടെ ജീവിത രേഖ*** (2019), ***കുറിച്ചി ബാവായുടെ കൃതികൾ I*** (2019), ***കുറിച്ചി ബാവായുടെ കൃതികൾ II*** (2019).

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ 2018-ൽ ആരംഭിച്ച സുപ്രധാനമായ ഒരു പ്രോജക്ടാണ് ***"പൈതൃകം - മലങ്കരസഭാ സാഹിതീ സരണി"***. ഈ പദ്ധതിയുടെ ലക്ഷ്യം സഭയുടെ പൂർവപിതാക്കന്മാരുടെ - മേല്പട്ടക്കാരും പട്ടക്കാരും, അവൈദികരും - കൃതികൾ കണ്ടെത്തി പുനഃപ്രസിദ്ധീകരിക്കുക എന്നതാണ്. ഡോ. കുര്യൻ തോമസ് ഈ പ്രോജക്ടിന്റെ കോഓർഡിനേറ്ററും ജനറൽ എഡിറ്ററുമാണ്. ഇക്കഴിഞ്ഞ 10 മാസങ്ങളിലായി 20 പുസ്തകങ്ങൾ ഇത്തരത്തിൽ പ്രസിദ്ധീകരിച്ചു. ഭാഗ്യസ്മരണാർഹനായ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി രചിച്ച ***"വി.കുമ്പസാരം"*** ആയിരുന്നു ആദ്യ ഗ്രന്ഥം.




***ജോർജിയൻ മിറർ സംഘടിപ്പിച്ച കലാ-സാഹിത്യ സമ്മേളനത്തോടൊപ്പം(2016) സഭയിലെ പ്രതിഭകളെ ആദരിക്കലും, 7-ാമത് ജോർജിയൻ മിറർ പ്രഭാഷണവും നടന്ന ചടങ്ങിൽ ഡോ.കുര്യൻ തോമസ് സംസാരിക്കുന്നു.***

സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ MOC പബ്ളിക്കേഷൻസാണ് പ്രസാധകർ. 2019 ഫെബ്രുവരിയിൽ പൂർത്തിയായ 21 ഭാഗങ്ങളുള്ള ഇസഡ്. എം. പാറേട്ടിന്റെ സമ്പൂർണ സഭാചരിത്ര കൃതികളുടെ എഡിറ്ററും ഡോ. കുര്യൻ തോമസ് ആയിരുന്നു. 2017-ൽ പ്രസിദ്ധീകരിച്ച പുതിയ പ്രൊമിയോൻ പുസ്തകത്തിൽ 30-ൽ അധികം പെരുനാളുകൾക്കുള്ള ഹൂത്തോമാകളും അദ്ദേഹം രചിച്ചിട്ടുണ്ട്.

ഒരു സഭാചരിത്രകാരനായി തന്നെ തരം തിരിക്കരുതെന്നാണ് ഡോ. കുര്യൻ തോമസിന്റെ അഭിപ്രായം. സാമൂഹ്യ ചരിത്രത്തിലാണ് താൽപര്യം. ***'ജോർജിയൻ മിററി'***ലൂടെ പ്രസിദ്ധീകരിച്ച *നസ്രാണി പഠനങ്ങൾ* എന്ന ലേഖനപരമ്പരയുടെ രണ്ടു സമാഹാരങ്ങൾ, ***'നസ്രാണി, സംസ്കാരം, ദേശീയത'***, ***'ജാതി മതം, നസ്രാണി'*** എന്ന പേരുകളിൽ പുറത്തിറക്കി. ഇവയിൽ ***'നസ്രാണി, സംസ്കാരം, ദേശീയത'*** NBS പുനഃപ്രസിദ്ധീകരിച്ചു. ***People's Council for Social Justice*** പ്രസിദ്ധീകരിക്കുന്ന ***സാമൂഹ്യനീതി*** എന്ന മാസികയിൽ 2013 മുതൽ മുടങ്ങാതെ സാമൂഹ്യവിമർശനപരമായ ലേഖനപരമ്പര എഴുതിവരുന്നു. നാഗ്പൂർ സെ.തോമസ് ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ വിസിറ്റിങ് ഫാക്കൽറ്റിയുമാണ്, കുര്യൻ തോമസ്.

തന്നെ സ്വാധീനിച്ച വ്യക്തിത്വങ്ങളിൽ പ്രമുഖൻ പ.മാത്യൂസ് പ്രഥമൻ കതോലിക്കാ ബാവായാണെന്ന് ഡോ.കുര്യൻ തോമസ് കരുതുന്നു. മാത്യൂസ് പ്രഥമൻ ബാവായെക്കുറിച്ച് അദ്ദേഹത്തിനു പറയാനുള്ളത്, അദ്ദേഹം സഭയ്ക്ക് വ്യക്തമായ ലക്ഷ്യബോധം നൽകിയ സഭാതലവനായിരുന്നു എന്നതാണ്. സഭാഭരണം കെട്ടുറപ്പുള്ളതാക്കി. സ്വന്തമായി ഒന്നും സ്ഥാപിച്ചിട്ടില്ല; ദേവലോകം അരമനയുടെ പണി പൂർത്തീകരിച്ചതൊഴിച്ച്. എന്നാൽ ***ദിവ്യബോധനം, ശ്രുതി*** എന്നിവ ആരംഭിച്ചു. സഭാ കവി സി.പി.ചാണ്ടിസാറുമായി ചേർന്ന് വി. കുർബാനയുടെ മലയാള പരിഭാഷ ചിട്ടപ്പെടുത്തി നടപ്പിലാക്കി. കഴിവുള്ളവരെ പ്രോത്സാഹിപ്പിക്കുകയും അവരുടെ കഴിവുകൾ വികസിപ്പിക്കാൻ പ്രേരിപ്പിക്കുകയും ചെയ്തിരുന്നു, വട്ടക്കുന്നേൽ ബാവാ. *'നിനക്കു ശരിയെന്ന് ഉത്തമ ബോധ്യമുള്ളവ ആരോടും പറഞ്ഞോണം - എന്നോടും.'* വട്ടക്കുന്നേൽ ബാവായുടെ ഈ കല്പനയാണ് എഴുത്തിലും പ്രസംഗത്തിലും താൻ അനുവർത്തിക്കുന്നതെന്ന് ഡോ.കുര്യൻ തോമസ്.

→ 37

# The Malankara Church is Truly National, and She Makes Me Proud - Author Rohit Gupta






*(Interviewed by George Alexander - OCP News Service - 23/7/19)*

*Please Introduce Yourself*

My Name is Rohit Gupta, and I am 32 years old. I was born in Punjab, completed my education in Himachal Pradesh, and currently lives in Delhi. I am married to Medha, and we have a three years old son named Aarsh. I am a postgraduate and worked in the banking sector for four years. In 2014, I started my own business of fund management. Since then, I am trying to establish and develop my own company.

*What motivated you to become an author?*

One significant incident motivated me to become a writer. In April 2018, I was diagnosed with Septic Shock and was in a critical situation. After surviving that, I thought: "What would be my legacy if I suddently die one day." I decided to read and write books, and as a result, I published my first book titled "Live, Laugh and Travel Europe." I read books whenever I can, and it helps a lot to overcome the trauma.



*Tell us about your book on the Malankara Church.*

The book is about Malankara Orthodox Syrian Church, also known as the Indian Orthodox Church. It is an autocephalous Church centered in the Indian State of Kerala. It is one of the Churches of India's Saint Thomas Christian community, which has its origin in the evangelical activity of Thomas the Apostle in the 1st century. The current Primate of the Church is Catholicos of the East and the Malankara Metropolitian, presently Baselios Mar Thoma Paulose II.

The book consists of details on the origin of Malankara Orthodox Syrian Church, history, theology, Liturgy, significant figures, list of all parishes under



> I entirely agree with the term 'National Church of India', and it rightly belongs to the Indian Orthodox Malankara Church. In my opinion, the Malankara Orthodox Church is the first official Christian Church of India.

→ 50



# ഫലമില്ലാത്ത അത്തിമരം നൽകുന്ന പാഠം

■ ഫാ. പി. ഫിലിപ്പോസ്

**ചോദ്യം:** *" രാവിലെ അവൻ നഗരത്തിലേക്കു മടങ്ങിപ്പോകുന്ന സമയം വിശന്നിട്ടു വഴിയരികെ ഒരു അത്തിവൃക്ഷം കണ്ടു, അടുക്കെ ചെന്നു, അതിൽ ഇലയല്ലാതെ ഒന്നും കാണായ്കയാൽ: ഇനി നിന്നിൽ ഒരുനാളും ഫലം ഉണ്ടാകാതെ പോകട്ടെ എന്നു അതിനോടു പറഞ്ഞു: ക്ഷണത്തിൽ അത്തി ഉണങ്ങിപ്പോയി"(വി.മത്തായി 21:18–19, വി.മാർക്കോ. 11:12–14, 20–24)*

അത്തിമരത്തിൽ ഫലം കാണാഞ്ഞിട്ട് അതിനെ ശപിക്കുന്നതും മരം ഉണങ്ങിപ്പോയതും എന്തുകൊണ്ടാണ്? ഭൂമിയിൽ ഫലം നൽകാത്തതിനെയെല്ലാം നശിപ്പിച്ചു കളയണം എന്ന ചിന്ത ശരിയോ? കർത്താവ് അങ്ങനെ ചെയ്തതിന്റെ പിന്നിലെ പൊരുൾ എന്താണ്?

*റബേക്കാ ജോൺ, ചെങ്ങന്നൂർ*

**ഉത്തരം:** വിശുദ്ധ സുവിശേഷ വിവരണങ്ങളിൽ, വ്യാഖ്യാനിക്കുവാൻ വളരെ പ്രയാസമുള്ള ഒരു സംഭവമാണ് അത്തിവൃക്ഷം ശാപമേറ്റ് ഉണങ്ങിപ്പോയത്. വി.മത്തായിയും വി.മർക്കോസും ഈ സംഭവം രേഖപ്പെടുത്തുന്നുണ്ടെങ്കിലും പ്രധാനവ്യത്യാസം വൃക്ഷം പെട്ടന്ന് ഉണങ്ങിയതായി വി.മത്തായിയും അടുത്ത ദിവസം രാവിലെ അത് ഉണങ്ങി നിൽക്കുന്നതായി കാണപ്പെട്ടു എന്ന് വി.മർക്കോസും പറയുന്നതാണ്. വി.മർക്കോസിന്റേതാണ് ആദ്യം എഴുതപ്പെട്ട സുവിശേഷം എന്ന് കരുതപ്പെടുന്നതിനാൽ സംഭവത്തോട് സാമീപ്യം വി.മർക്കോസിന്റെ വിവരണത്തിനാണ് എന്ന് വേദപണ്ഡിതർ അഭിപ്രായപ്പെടുന്നു.

അത്തിവൃക്ഷത്തിന് വളരെ പ്രത്യേകത പഴയനിയമ പുസ്തകങ്ങളിലുണ്ട്. വാഗ്ദത്തഭൂമി, കോതമ്പും ബാർലിയും മുന്തിരിയും അത്തിയും മാതളനാരകവും ഒലിവു മരവും തേനും ഉള്ള ദേശമാണ് (ആവ:8:8) . ദേശത്തിന്റെ ഫലഭൂയിഷ്ഠത കാണിക്കാൻ കൊണ്ടുവന്ന കൂട്ടത്തിൽ അത്തിപ്പഴവും ഉണ്ട് (സംഖ്യ: 13:23). സമാധാനത്തിന്റെയും ഐശ്വര്യത്തിന്റെയും ചിത്രം പഴയനിയമം എടുത്തു കാണിക്കുന്ന ഇടങ്ങളിൽ അത്തിവൃക്ഷവും ഉണ്ട് (1 രാജാ: 4:25, മീഖാ 4:4, സഖ: 3:10). ദൈവക്രോധം ചിത്രീകരിക്കുന്നത് ദൈവം അത്തിവൃക്ഷം നശിപ്പിച്ചുകളയുന്നതുവഴിയായിട്ടാണ് (സങ്കീ: 105:33, യിര. 8:13, ഹോശയ 2:12).



അത്തി വൃക്ഷം പഴം തരുന്നത് ജൂൺ മാസത്തിലാണ്. വൃക്ഷം നിറഞ്ഞ് ഇലകളും പൂക്കളും പഴത്തോടൊപ്പം ഉണ്ടാകും.

സെപ്റ്റംബറിൽ അടുത്ത വിളവ് ഉണ്ടാകും. സംഭവത്തിലെ അസാധാരണത്വം, ഇലകൾ നിറഞ്ഞുനിൽക്കാത്ത ഏപ്രിലിൽ, ഇല നിറഞ്ഞുനിന്നു എന്നതാണ്. കായ്കൾ ഉണ്ടെന്നുള്ള പ്രതീതി അത് ജനിപ്പിച്ചു. പെസഹാ എത്തുന്ന ഏപ്രിൽ മധ്യത്തിൽ യേശു യറുശലേമിൽ ഉണ്ട്. അതിന് ഒരാഴ്ച മുമ്പാണ് അത്തി ശപിക്കപ്പെടുന്നത്. മറ്റൊരു അസാധാരണത്വം വി.മർക്കോസ് വ്യക്തമാക്കുന്നു: *"അത് അത്തിപ്പഴത്തിന്റെ കാലം അല്ലായിരുന്നു"* (മർക്കോസ് 11:13) എന്ന്.

ചില വേദവ്യാഖ്യാതാക്കൾ യേശുവിന്റെ നടപടിയെ കുറ്റപ്പെടുത്തുന്നവരാണ്. വൃക്ഷത്തിനെതിരായ ശാപം, സാധ്യതയുടെ പ്രശ്നത്തെക്കാൾ, ധാർമികതയുടെ പ്രശ്നമാണ് എന്ന് അവർ പറയുന്നു. വൃക്ഷത്തിന് ചെയ്യാൻ സാധിക്കാത്ത സമയത്ത് അതിനെ ദ്രോഹിച്ചതാണ് ധാർമിക പ്രശ്നം. സ്വന്തതാല്പര്യങ്ങൾ നിവർത്തിക്കുന്നത് നിരസിച്ചവനായ യേശു (കല്ല് അപ്പമാക്കാൻ പ്രാപ്തിയുള്ള യേശു, അത് നിരസിച്ചത്- വി.മത്തായി 4:4) വിശന്നപ്പോൾ സ്വാർത്ഥപരമായി ഇങ്ങനെ പെരുമാറി എന്നത് അറിയപ്പെടുന്ന തന്റെ സ്വഭാവത്തിന് നേർവിരുദ്ധമായി. യേശുവിൽ ഇത് അവിശ്വസനീയവും അചിന്തനീയവും ആണ് എന്നും അവർ വാദിക്കുന്നു. എന്നാൽ ബിഷപ്പ് ഗോറിന്റെ അഭിപ്രായത്തിൽ യേശു ന്യായം വിധിക്കുന്ന ഒരു ചിത്രമാണ് ഇത്; അത് ഒരു അത്ഭുതമായി എഴുതപ്പെട്ടു. ദേവാലയം അശുദ്ധപ്പെടുത്തിയവരെ പുറത്താക്കിയ നിലയ്ക്ക് (വൃക്ഷത്തിന്റെ ശാപത്തിന് തൊട്ടു പിന്നാലെ നടന്നതായി വി.മർക്കോസും തൊട്ടു മുമ്പായി നടന്നു എന്ന് വി.മത്തായിയും സാക്ഷിക്കുന്നു) ഇത് ന്യായവിധിയുടെ ഒരു പരമ്പര എന്ന് സമർത്ഥിക്കുന്നു. മക്നീൽ എന്ന വ്യാഖ്യാതാവിന്റെ അഭിപ്രായത്തിൽ *"വൃക്ഷം മരണപ്പെടുന്നതുവഴി അത് ജീവിച്ചിരിക്കുന്നതിനേക്കാൾ പ്രധാനപ്പെട്ട ഒരു ചുമതല നിറവേറ്റി"* എന്നാണ്.

വി.അഗസ്തിനോസ് പറയുന്നത്, യേശുവിന്റെ അത്തിപ്പഴത്തിനുവേണ്ടിയുള്ള അന്വേഷണം, ആന്തരികമായ ആത്മീകകരുത്ത് ഒന്നുമില്ലാതെ, വെറുതെ ബാഹ്യമോടിയും പ്രകടനവും വാഗ്ദാനങ്ങളും വാചാലതയും പ്രദർശിപ്പിച്ച് ദൈവത്തിന് അത്യധികമായ നിരാശ വരുത്തുന്ന കൂട്ടരെ ശിഷ്യന്മാർക്കു വെളിപ്പെടുത്തിക്കൊടുക്കാൻ വേണ്ടിയാണ് എന്നാണ്. വി.ലൂക്കോസ്, ഫലം നൽകാത്ത വേറൊരു അത്തിവൃക്ഷത്തിന്റെ ഉപമ പറയുന്നുണ്ട് (13:6–9). ഈ ഉപമ രേഖപ്പെടുത്താത്ത വി.മത്തായിയും വി.മർക്കോസും അത് ഒരു യഥാർത്ഥ സംഭവമായിട്ടാണ് ചിത്രീകരിച്ചത്. എന്തായിരുന്നാലും ഈ സംഭവത്തിന് തൃപ്തികരമായ ഒരു വിശദീകരണം വേദപഠിതാക്കൾക്ക് ആവശ്യമാണ്.

യഹൂദർ, പ്രവാചക സംഭവങ്ങളായി, പ്രതീകാത്മക പ്രവർത്തികൾ ചെയ്യുന്ന രീതി യേശുവിന് വ്യക്തമായി അറിയാമായിരുന്നു. വാക്കുകൾ തുളച്ചു കയറാൻ



സാധിക്കാത്തിടത്ത്, ഒരു പ്രവൃത്തി ചെയ്തു കാണിച്ച് അർത്ഥം ബോധ്യപ്പെടുത്തുന്നത് പ്രവാചകരുടെ പ്രത്യേകത ആയിരുന്നു.

യഹൂദസമൂഹത്തെ, അവർ ശ്രദ്ധവെക്കാതിരുന്ന ആസന്നദുരന്തം ബോധ്യപ്പെടുത്തേണ്ടത്, യേശുവിന് ആവശ്യമായിരുന്നു. അങ്ങനെയെങ്കിൽ യേശു കോപിച്ചത് അത്തിവൃക്ഷത്തോടല്ല, അത്തിമരത്തെ ദൃഷ്ടാന്തമായി എടുത്ത് യഹൂദരാഷ്ട്രത്തെ ചില നിതാന്തസത്യങ്ങൾ അറിയിക്കുവാനായിരുന്നു. ഇസ്രായേലിന് ബാഹ്യമായി തിളങ്ങുന്ന ഒരു മതമുണ്ടായിരുന്നെങ്കിലും ഭക്തിനിർഭരമായ ഒരു ജീവിതം പ്രദാനം ചെയ്യുന്നതായ, ഫലദായകമായ ഒരു വിശ്വാസം ഉണ്ടായിരുന്നില്ല. ഉപയോഗശൂന്യത നാശം ക്ഷണിച്ചുവരുത്തും എന്ന പ്രായോഗികസത്യം യഹൂദ സഭയെ ബോധ്യപ്പെടുത്തണമായിരുന്നു, യേശുവിന്. വസ്തുവായാലും മനുഷ്യനായാലും അവ സൃഷ്ടിക്കപ്പെട്ടതിന്റെ ഉദ്ദേശ്യലക്ഷ്യത്തിലെത്തിച്ചേരുന്നതാണ് അതിന്റെ നിലനിൽപിന്റെ നീതീകരണം. ദൈവപുത്രനെ, അഭിഷിക്തനായവനെ, ലോകത്തിന് സമ്മാനിക്കുവാനുള്ള ശ്രദ്ധാർഹവും അതുല്യവുമായ ദൗത്യമായിരുന്നു, ദൈവം യഹൂദരാഷ്ട്രത്തെ ഭരമേല്പ്പിച്ചത്. അഭിഷിക്തൻ ആഗതനായെങ്കിലും അവനെ തിരിച്ചറിഞ്ഞ് അംഗീകരിക്കാൻ സാധിക്കാതെ അവനെ ഇല്ലായ്മചെയ്യാൻ അവർ സ്വരുക്കൂട്ടിയതായിരുന്നു അവരുടെ പരാജയം. ദൈവ ഉദ്ദേശ്യം മറിച്ചുകളയുകയാൽ യഹൂദ രാഷ്ട്രം തകർന്നേ മതിയാകൂ. AD 70-ൽ യറുശലേമിന്റെ പതനത്തിൽ അത് സംഭവിക്കുകയും ചെയ്തു. ഉപയോഗശൂന്യരോ അല്ലയോ എന്ന പരിശോധനയിൽ ഈ ലോകത്തിലെ സകലരും വിധിക്കപ്പെടും എന്ന് നാമേവരും ഈ സംഭവത്തിൽക്കൂടി അറിഞ്ഞിരിക്കണം.

പ്രവൃത്തിരഹിതമായ പ്രസംഗം ശിക്ഷാവിധി ഏല്ക്കും എന്ന പരമസത്യം യഹൂദരാഷ്ട്രത്തെ അറിയിക്കുവാനാണ് യേശു ഇത് ചെയ്തത്. വൃക്ഷത്തിന്റെ നിറഞ്ഞ ഇലകൾ ഒരു പൊള്ളവാഗ്ദാനം മാത്രമായിരുന്നു. ഒരു പഴംപോലും യേശുവിന് നൽകാത്തത് ഒരു കബളിക്കപ്പെടുത്തലുമായിരുന്നു. അവരുടെ ചരിത്രം മശിഹായുടെ വരവിന് വേണ്ടിയുള്ള ഒരുക്കത്തിന്റെ 'ചരിത്രമായിരുന്നു. അത് അന്ത്യത്തിൽ ഒരു വൈരുദ്ധ്യമായി പരിണമിച്ചു. ഒരുവന്റെ മതാധിഷ്ഠിതജീവിതം അവനെ നല്ലവനും മറ്റുള്ളവർക്ക് സഹായസമ്പൂർണത നൽകുവാൻ താല്പര്യമില്ലാത്തവനുമാക്കുന്നെങ്കിൽ ആ ജീവിതം വഞ്ചനാപരമാണ്. അതിന് നിലനിൽപുണ്ടാകുകയുമില്ല, നിശ്ചയം.

GM

*(ലേഖകൻ കൊച്ചി ഭദ്രാസനമുൾപ്പെടെ കേരളത്തിലും പുറത്തും വിവിധ ഇടവകകളിൽ ദീർഘകാലം ശുശ്രൂഷ ചെയ്ത സീനിയർ വൈദികനാണ്)*

34 ←

## പ്രതിഭകൾ :



ഡോ. കുര്യൻ തോമസ്,
ഭാര്യ ജയാ ജേക്കബ് (ഫയൽ ചിത്രം)

### അല്പം കുടുംബ വിശേഷം

പിതാവ് മേലേടത്ത് എം. ടി. കുര്യൻ കത്തനാർ കോട്ടയം ഭദ്രാസനത്തിലെ വൈദികനാണ്. പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയുടെ സെക്രട്ടറിയുമായിരുന്നു. 1965-ൽ അമേരിക്കയിലേക്കു പോയ അദ്ദേഹം സഭയുടെ അമേരിക്കൻ ഭദ്രാസനത്തിന്റെ സ്ഥാപകരിലൊരാളും വാഷിംങ്ടൺ സെ. ഗ്രിഗോറിയോസ്, ബാൾട്ടിമോർ സെ.തോമസ് എന്നീ ദേവാലയങ്ങളുടെ സ്ഥാപക വികാരിയുമായിരുന്നു. 1990 മുതൽ കങ്ങഴ മാർ ഏലിയാ ചാപ്പൽ വികാരി. ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ വർക്കിംഗ് പ്രസിഡന്റാണ്. അമ്മ അധ്യാപികയായി വിരമിച്ചു. ഭാര്യ, കരിങ്ങണാമറ്റത്തിൽ ജയാ ജേക്കബ്, പാമ്പാടി എം.ജി.എം.ഹൈസ്കൂൾ അധ്യാപികയാണ്. രണ്ട് ആൺമക്കൾ. മൂത്ത മകൻ എം.തോമസ് കുറിയാക്കോസ് ഗുവഹട്ടി IIT-യിലെ M. A. rank holder ആണ്. സഭാ വിഷയങ്ങളെക്കുറിച്ച് ലേഖനങ്ങളും എഴുതുന്നു (*മലങ്കര സഭ*, ജൂലൈ 2019). ഇളയ മകൻ എം.തോമസ് യാക്കോബ്, ഫിസിക്സ് ബിരുദ വിദ്യാർത്ഥി. ചെറുപ്രായത്തിൽത്തന്നെ ആരാധനാ ഗീതങ്ങളെഴുതി കവിതാ-സാഹിത്യ വാസന വെളിവാക്കിയിരുന്നു. കോട്ടയം വടക്കൻമണ്ണൂർ സെ. തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗങ്ങളാണ്.

GM

*പി.വി.എം.*







# കോടതി വിധികൾ നല്കുന്ന സന്ദേശം

■ ഡോ. പോൾ മണലിൽ

മലങ്കരസഭാചരിത്രത്തിലെ പ്രധാനപ്പെട്ട കോടതിവിധികളുടെ സാരാംശം അവതരിപ്പിക്കുന്ന കൃതിയാണ് അഡ്വ. സജി കൊടുവത്ത് തയ്യാറാക്കി സഭാചരിത്രകാരനായ കെ.വി.മാമ്മൻ പ്രകാശനം ചെയ്തിരിക്കുന്ന *'മലങ്കര സഭാ സ്വാതന്ത്ര്യം കോട്ട കെട്ടി സംരക്ഷിച്ച സുപ്രീം കോടതി വിധികൾ'* എന്ന പുസ്തകം.ഇതു കോടതി വിധികളുടെ വ്യാഖ്യാനവും വിവർത്തനവും സംഗ്രഹവും ഒത്തുചേർന്നിരിക്കുന്ന ഒരു ചരിത്രഗ്രന്ഥമാണ്. കോടതിവിധികളിലൂടെ മലങ്കര ഓർത്തഡോക്സ് സഭയുടെ സത്യസന്ധവും നീതിനിഷ്ഠവുമായ ചരിത്രവും പാരമ്പര്യവും ആചാര-മര്യാദകളും അനുഷ്ഠാനങ്ങളും ഈ പുസ്തകത്തിൽ ഉരുത്തിരിഞ്ഞു വരുന്നുണ്ട് എന്നത് ഇതിന്റെ മറ്റൊരു പ്രത്യേകതയാണ്. 1934-ലെ സഭാ ഭരണഘടനയും ഈ പുസ്തകത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

ഈ പുസ്തകത്തിന്റെ ഉള്ളടക്കത്തിലേക്കു കടക്കുന്നതിനു മുമ്പ് കെ.വി.മാമ്മൻ എഴുതിയ കേസുകളുടെ പശ്ചാത്തല വിവരണം ഏവരും വായിച്ചിരിക്കേണ്ടതുണ്ട്. മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ കാലത്തു വൈദിക ട്രസ്റ്റിയും ആത്മായ ട്രസ്റ്റിയും യോജിച്ചു പ്രവർത്തിച്ചതിന്റെ ഒരു ചിത്രം കെ.വി.മാമ്മൻ നല്കുന്നുണ്ട്. പുലിക്കോട്ടിൽ തിരുമേനിയുടെ കാലശേഷം വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെ കാലത്താണ് അന്ത്യോഖ്യാ വിഭാഗവുമായി വ്യവഹാരം ആരംഭിക്കുന്നതെങ്കിലും അതിനു ചുക്കാൻ പിടിച്ചതു വൈദിക ട്രസ്റ്റിയും അത്മായ ട്രസ്റ്റിയുമായിരുന്നു എന്ന യാഥാർത്ഥ്യം കെ.വി.മാമ്മൻ വ്യക്തമാക്കുന്നു.

പുലിക്കോട്ടിൽ തിരുമേനിക്കു ശേഷം മലങ്കര മെത്രാനായ വട്ടശ്ശേരിൽ തിരുമേനിയെ ഒരു 'പാഠം' പഠിപ്പിക്കുവാൻ വൈദിക ട്രസ്റ്റിയായ കോര മാത്തൻ മല്പാൻ രംഗത്തുവന്നതു കേവലം വ്യക്തിവൈരാഗ്യം കൊണ്ടായിരുന്നുവെന്നും കെ. വി.മാമ്മൻ എഴുതുന്നു. വൈദിക സെമിനാരിയിൽ ഇരുവരും അധ്യാപകരായിരുന്നു. മാത്തൻ മല്പാന് അന്നു മുതൽ ഉണ്ടായിരുന്ന വ്യക്തിപരമായ നീരസമാണ് വട്ടശ്ശേരിൽ തിരുമേനിക്കെതിരെ നിലകൊള്ളാൻ ഇടയാക്കിയത്. അത്മായ ട്രസ്റ്റിയായിരുന്ന സി.ജെ.കുര്യന്റെ കാര്യവും വ്യക്തിപരമാണ്. തന്റെ പിതൃതുല്യനായ കുര്യൻ റൈട്ടർക്കു പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്തു സഭയിൽ ലഭിച്ചിരുന്ന 'മഹനീയസ്ഥാനം' തനിക്കു വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്തു ലഭിക്കുന്നില്ലെന്ന ഒരു തോന്നൽ ട്രസ്റ്റിയായ സി.ജെ.കുര്യനും ഉണ്ടായി. കർമ്മധീരതയുടെ ഹിമാലയമെന്നു വിശേഷിപ്പിക്കാൻ കഴിയുന്ന വട്ടശ്ശേരിൽ തിരുമേനിയുടെ മുമ്പിൽ മാത്തൻ മല്പാന്റെയും സി.ജെ.കുര്യന്റെയും വ്യക്തിത്വങ്ങൾ നിഷ്പ്രഭമായി മാറിയപ്പോഴാണ് വ്യക്തിപരമായ വിദ്വേഷം സഭാ തർക്കമായി പരിണമിക്കുന്നത്. അബ്ദുള്ള പാത്രിയർക്കീസ് മലങ്കരയിൽ എത്തിയപ്പോൾ ഈ രണ്ടു ട്രസ്റ്റികളും കൂടി ഒന്നിക്കുകയും വ്യവഹാരങ്ങൾക്കു തുടക്കം കുറിച്ച നടപടികളിലേക്കു നീങ്ങുകയുമാണുണ്ടായത്. പുലിക്കോട്ടിൽ തിരുമേനിയെ കാതോലിക്കാ ആയി വാഴിക്കണമെന്ന് ആവശ്യപ്പെട്ട് അബ്ദേദ് മിശിഹാ പാത്രിയർക്കീസുമായി എഴുത്തുകുത്തുകൾ നടത്തിയ മാത്തൻ മല്പാൻ തന്നെ, പിന്നീട് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുന്ന കല്പന എഴുതി അബ്ദുള്ള പാത്രിയർക്കീസിനെക്കൊണ്ട് പുറപ്പെടുവിക്കുകയാണുണ്ടായത്.




വട്ടശ്ശേരിൽ തിരുമേനിയുമായുള്ള വ്യക്തിവൈരാഗ്യം മൂലമാണ് അത്മായ ട്രസ്റ്റിയായിരുന്ന സി.ജെ.കുര്യൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് അധികാരം സ്ഥാപിച്ചു കൊടുക്കാൻ സ്വന്തം കീശയിൽ നിന്നും പണംമുടക്കി കേസ് നടത്തിയത്. പ്രതികാരവാഞ്ചയോടെയും വാശിയോടെയും കേസ് നടത്തിയിരുന്ന സി.ജെ.കുര്യൻ സഭയിൽ സമാധാനം ഉണ്ടാക്കാൻ തയ്യാറാകാതിരുന്നതു തന്റെ അധികാരപ്രമത്തത മൂലമായിരുന്നെന്നും കെ.വി.മാമ്മൻ ചൂണ്ടിക്കാണിക്കുന്നു. പഴയസെമിനാരിയുടെ ഖജനാവു മുറിയായ *'ബസ്ഗാസാ മുറി'* പൂട്ടി താക്കോൽ നൽകിയാൽ സമാധാനം ചർച്ച ചെയ്യാമെന്നും സി.ജെ.കുര്യൻ പറഞ്ഞിട്ടുള്ള കാര്യം ഇതിൽ





രേഖപ്പെടുത്തിയിരിക്കുന്നു.

വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയാൽ സഭയുടെ സ്വത്ത് കൈകാര്യം ചെയ്യാനുള്ള അധികാരം തങ്ങൾക്കു ലഭിക്കുമെന്നു വൈദിക ട്രസ്റ്റിയും അത്മായ ട്രസ്റ്റിയും ദിവാസ്വപ്നം കണ്ടതിന്റെ ഫലമായിട്ടാണ് അബ്ദുള്ള പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്താ ആയ വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയത്. അതിനുശേഷം ആരംഭിച്ച സഭയിലെ വ്യവഹാരങ്ങളുടെ അന്തസ്സത്ത അവതരിപ്പിക്കുന്ന ഒരു ഗ്രന്ഥമാണ് അഡ്വ.സജി കൊടുവത്ത് എഴുതിയ ***'മലങ്കര സഭാ സ്വാതന്ത്ര്യം കോട്ട കെട്ടി സംരംഭിച്ച സുപ്രീം കോടതി വിധികൾ'***.

മലങ്കര സഭയുടെ പാരമ്പര്യം അവതരിപ്പിച്ചു കൊണ്ടുള്ള ഒന്നാം അധ്യായം മുതൽ *വട്ടശ്ശേരിൽ ദീവന്നാസ്യോസ് യുഗം, സുപ്രീം കോടതിയിലെ ആദ്യ മലങ്കര സഭാക്കേസ്, സമുദായക്കേസ്: സുപ്രീംകോടതി വിധി, 1995-ലെ സുപ്രീം കോടതി വിധിയിൽ അവസാനിച്ച രണ്ടാം സമുദായക്കേസ്, കോലഞ്ചേരി പള്ളിക്കേസ് വിധി* (2017 ജൂലൈ മൂന്ന്), *മലങ്കര സഭാക്കേസുകൾ ലോ റിപ്പോർട്ടുകളിൽ* എന്നിങ്ങനെയുള്ള അധ്യായങ്ങൾ വരെയുള്ള ഉള്ളടക്കത്തിന്റെ സമാനതകൾ എല്ലാം വ്യക്തമാക്കുന്നതു മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെപ്പറ്റിയും അതിന്റെ ഉറച്ച ഭരണഘടന പ്രദാനം ചെയ്യുന്ന ഉറച്ച വ്യവസ്ഥകളെപ്പറ്റിയുമാണ്. വട്ടിപ്പണക്കേസ് മുതൽ കോലഞ്ചേരി പള്ളിക്കേസ് വരെയുള്ള കേസുകളുടെ ചരിത്രം അവലോകനം ചെയ്യുന്ന അഡ്വ.സജി കൊടുവത്ത്, ഏറ്റവും ഒടുവിൽ പിറവം പള്ളി, കട്ടച്ചിറ പള്ളി എന്നിവയുടെ തുടർക്കേസിലും സുപ്രിം കോടതി നടത്തിയ വിധി വിവരിക്കുന്നുണ്ട്. മലങ്കരസഭയുടെ 1934-ലെ ഭരണഘടനയുടെ അടിസ്ഥാനത്തിൽ വേണം എല്ലാ പള്ളികളും ഭരിക്കപ്പെടാൻ എന്ന സുപ്രീം കോടതി ഉത്തരവിന്റെ കൂടെ ഒരു കാര്യം കൂടി വ്യക്തമാക്കിയിട്ടുണ്ട് - സുപ്രീം കോടതി ഇനിയും ഈ വിഷയത്തിൽ തീരുമാനിക്കാൻ യാതൊന്നും ബാക്കി വച്ചിട്ടില്ല. ഇന്ത്യയിലെ എല്ലാ കോടതികളും സുപ്രീം കോടതിയുടെ വിധിക്കനുസൃതമായി പ്രവർത്തിക്കേണ്ടതാണ്. മലങ്കര മെത്രാപ്പോലീത്തായുടെ ഭാരവാഹിത്വവും സമാന്തരഭരണത്തിന്റെ നിരോധനവും സുപ്രീം കോടതി വിധിയിൽ വ്യക്തമായി ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

അവതാരികയിൽ ഫാ.ഡോ.ജേക്കബ് കുര്യൻ അഭിപ്രായപ്പെട്ടതുപോലെ മലങ്കര സഭയിൽ സമാധാനത്തിനുള്ള ഏറ്റവും വലിയ വെല്ലുവിളി, "*പാത്രിയർക്കീസിനെവെല്ലുന്ന പാത്രിയർക്കീസ് ഭക്തിയുടെ നിക്ഷിപ്ത താല്പര്യങ്ങളാണ്*". സജി കൊടുവത്ത് അതേസമയം, ഈ പുസ്തകത്തിൽ ചൂണ്ടിക്കാണിക്കുന്നതു, സഭാ സമാധാനത്തിനുള്ള സുവർണരേഖയാണ് സുപ്രീം കോടതി വിധിയെന്നാണ്. അതിനാൽ ഈ പുസ്തകത്തിന്റെ അവതരണം വ്യക്തമാക്കുന്നതു സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിൽ സഭയിൽ സമാധാനം ഉണ്ടാകണമെന്നാണ്. അന്ധമായ പാത്രിയർക്കീസ് ഭക്തി തരണംചെയ്തു മലങ്കരസഭയിലെ ഓരോ അംഗവും സമാധാനത്തിന്റെ അന്തഃസത്ത ഉൾക്കൊണ്ട് തർക്കങ്ങൾ അവസാനിപ്പിക്കാൻ തയ്യാറാകണമെന്ന് ഈ പുസ്തകം ആഹ്വാനം ചെയ്യുന്നു. കേസുകളുടെ വിധി നൽകുന്ന സന്ദേശവും അതാണ്.

GM

# ആദരാഞ്ജലി



## ജോർജിയൻ മിറർ പ്രഥമ ചീഫ് എഡിറ്റർ

# ഫാ. കെ.റ്റി.ഫിലിപ്പ്



**കെ.റ്റി.ഫിലിപ്പച്ചൻ (1951–2019)**

*'പുരോഹിതൻ കർത്താവിന്റെ ദൂതൻ ആകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം പൊഴിക്കുന്നു'* (മലാഖി 2:7)

ഈ ആഗസ്റ്റ് ഏഴിന് കർതൃസന്നിധിയിലേക്ക് 68–ാം വയസിൽ വാങ്ങിപ്പോയ വന്ദ്യ കെ.റ്റി. ഫിലിപ്പച്ചനെക്കുറിച്ച് ചിന്തിക്കുമ്പോൾ മേൽ ഉദ്ധരിച്ച പ്രവാചകവാക്യം എത്രയോ അന്വർത്ഥമാകുന്നു. അച്ചനെ അടുത്തറിയുന്ന ഓരോരുത്തരും ആ ആചാര്യനിൽനിന്ന് പരിജ്ഞാനത്തിന്റെ മാധുര്യവും സുഗന്ധവും ആവോളം അനുഭവിച്ചറിഞ്ഞിട്ടുണ്ട്. സമസൃഷ്ടികളോട് അച്ചൻ പ്രകടിപ്പിച്ചുപോന്ന സ്നേഹവും വാത്സല്യവും കരുതലും അനുകമ്പയും ഏവർക്കും അനുകരണീയ മാതൃകതന്നെ. കഷ്ടതകളും പ്രയാസങ്ങളും നേരിടുന്നവർക്ക് ആശ്വാസ ദൂതുമായി അച്ചൻ എത്തിയിരുന്നു എന്നത് എത്രയോ കുടുംബങ്ങൾ ഇന്ന് നിറകണ്ണുകളോടെ ഓർമിക്കുന്നുണ്ടാവും.

പാലാരിവട്ടം സെ.ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ രണ്ട് തവണയായി (1993–98, 2005–2009) വന്ദ്യ ഫിലിപ്പച്ചൻ ഒൻപതു വർഷം ശുശ്രൂഷ ചെയ്തിട്ടുണ്ട്. ഈ ഒൻപതു വർഷക്കാലം ഇടവകയുടെ അഭിവൃദ്ധി ലാക്കാക്കി അച്ചൻ നൽകിയ നേതൃത്വം അവിസ്മരണീയമാണ്. 2007–ലായിരുന്നു ഫിലിപ്പച്ചന്റെ നേതൃത്വത്തിൽ ഇടവകാംഗങ്ങൾ അന്തസുറ്റ, നിലവാരം പുലർത്തുന്ന ഒരു പ്രസിദ്ധീകരണം ആരംഭിക്കുന്നതിനെക്കുറിച്ച് ചിന്തിച്ചത്. ആ ആലോചനകളാണ് ***'ജോർജിയൻ മിറർ'*** ത്രൈമാസികയ്ക്ക് ജൻമംകൊടുത്തത്. ത്രൈമാസികയുടെ പ്രഥമ ചീഫ് എഡിറ്ററായി രണ്ടു വർഷക്കാലം സ്തുത്യർഹമായ നേതൃത്വം നൽകിയ അച്ചനെ***'ജോർജിയൻ മിററ'***ന്റെ പ്രവർത്തകർക്ക് ഒരിക്കലും മറക്കുവാൻ സാധിക്കുകയില്ല. ഇന്ന് പന്ത്രണ്ടു വർഷം പൂർത്തിയാക്കി ഈ പ്രസിദ്ധീകരണം വിജയകരമായി മുൻപോട്ടു പോകുന്നുവെങ്കിൽ അതിന് ആരംഭം കുറിച്ച വന്ദ്യ ഫിലിപ്പച്ചൻ നൽകിയ നേതൃത്വം എന്നും ഓർമിക്കപ്പെടും.

മലങ്കര സഭയുടെ ശ്രേഷ്ഠരായ രണ്ട് മേൽപ്പട്ടക്കാരായിരുന്ന ഭാഗ്യസ്മരണാർഹരായ ഡോ.പൗലോസ് മാർ ഗ്രീഗോറിയോസ്, ഡോ.ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ ഉറ്റ ശിഷ്യൻ എന്ന നിലയിൽ വന്ദ്യ ഫിലിപ്പച്ചൻ അവരുമായി അടുത്തു പ്രവർത്തിക്കുവാൻ ഇടയായിട്ടുണ്ട്. തലക്കോട് പ്രവർത്തിക്കുന്ന പരുമല മാർ ഗ്രീഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ അഭിമുഖ്യത്തിലുള്ള ബോയ്സ് ഹോം, ഐ.ടി.ഐ.സെന്റർ എന്നിവയുടെ മാർഗദർശിയായി അച്ചൻ ദീർഘകാലം പ്രവർത്തിച്ചു. അതുപോലെ, മാവേലിക്കര സെ.പോൾ മിഷൻ സെന്ററുമായി ചേർന്ന് പ്രവർത്തിക്കുകയും അവിടെ അധ്യാപനം നടത്തുകയും ചെയ്തു.

പ.മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ നിർദേശപ്രകാരം ഗ്രീഗോറിയോസ് തിരുമേനി തുടക്കംകുറിച്ച ***ദിവ്യബോധനം*** പഠനപദ്ധതിയുടെ ഏറ്റവും പ്രവർത്തകൻ കൂടിയായിരുന്നു ഫിലിപ്പച്ചൻ. ഒരു ഇടയൻ എന്ന നിലയിൽ തന്റെ ഓരോ ആടിനെയും പേർ ചൊല്ലി വിളിക്കുവാൻ തക്കവണ്ണം ഊഷ്മളമായ ബന്ധം സജീവമായി നിലനിർത്തുവാൻ വന്ദ്യ ഫിലിപ്പച്ചന് കഴിഞ്ഞു. വരുമാനത്തിന്റെ ദശാംശം ദൈവത്തിനുള്ളതാണെന്ന ബോധ്യം ഇടവകാംഗങ്ങളിൽ വ്യാപരിക്കാൻ അച്ചൻ നടത്തിയ ഉദ്ബോധനയജ്ഞം എടുത്തുപറയേണ്ട ഒന്നാണ്.

ഇടവകാംഗങ്ങളോടു ചേർന്നുനിന്നു ശുശ്രൂഷ ചെയ്ത ഈ ആചാര്യന്റെ ആത്മാവിന് ***നിത്യതയിൽ വലഭാഗെ ഇടം ലഭിക്കട്ടെ*** എന്നും ദുഃഖിതരായിരിക്കുന്ന കുടുംബാംഗങ്ങൾക്ക് ദൈവം ആശ്വാസം പകരട്ടെ എന്നും പ്രാർത്ഥിച്ചുകൊണ്ട് ***'ജോർജിയൻ മിറർ'*** പ്രാർത്ഥനാപൂർവം ആദരാഞ്ജലികൾ അർപ്പിക്കുന്നു.

***G.M.Team***



# ACCOLADES TO YOUNG SCIENTIST



*Dr. Nripan Mathews*

World Economic Forum has hailed Dr. Nripan Mathews as one of the "Brightest young Scientific minds in the world" for his contributions to the development of 'PEROVSKITE' solar cells that are expected to be cheaper and more efficient than the conventional silicon-based cells. The 13th Annual General Meeting of the Forum held at Dalian in China on the 27th and 28th of June this year cited him as "one of the 21 brilliant researchers under the age of 40 at the cutting edge of discovery. The scientists have been selected for their contribution to advancing the frontiers of science in the areas of health, sustainability, inclusiveness and equity. Collectively they contribute to humanity's progress through science leadership and pushing the frontiers of human knowledge".

The Forum continues in their press statement of 28th June: "With one billion people without access to electricity and more than 50% living in cities, efficient and affordable access to energy is essential. Nripan is designing cheap and efficient solar cells that can be printed easily and are accessible to a wide range of communities.The fact that they are printed makes them ideal for building integrated photovoltaics, bringing down building costs and increasing the area available for local power generation. He also leads a research group and is passionate about training and guiding young students to effect positive change through their research".

**Dr.Nripan is one among top ten young scientists from Asia, and the only Indian, selected in a global search by the World Economic Forum. He has been earlier honoured by the Massachusetts Institute of Technology (MIT) as one of the top scientists under the age of 35.**

Dr. Nripan Mathews is currently Associate Professor at the School of Materials Sciences and Engineering in the Nanyang Technological University, Singapore. He has published more than 130 papers in international scientific journals and has several patents to his credit. The research group headed by him is engaged in advance research in photovoltaics, electronic materials, photoelectro chemical processes etc.

He is son of Mathews John (retd. Chief Manager of State Bank of Travancore) and Shirley Mathews (former teacher at Assisi Vidyaniketan Public School) and members of St.George Orthodox Valiyapally, Palarivattom. His wife Dr. Eva Weilin is Asst. Professor at Nanyang Technological University, Singapore. Naveen Mathews, his brother is a Senior Manager with Lenovo Singapore. Both are members of St.Thomas Orthodox Church, Singapore.



***Dr. Nripan Mathews and his team of scientists with the solar panel***

*'Georgian Mirror'* congratulates Dr. Nripan on his unique achievment and wishes all success to him in his endeavour.

GM

# Ironman Yet Again

Our own Joby Paul from Kochi has done it again, winning the **Ironman World** title the third time in a row. He has won the Ironman Triathlon title held in Copenhagen, Denmark on Aug 18, 2019 in the European Championship. His first title win was in Florida, USA (2017) and the next in South Africa (2018).

Triathlon is one of the toughest endurance races in the world conducted by World Triathlon Corporation. In an Ironman race, an athlete has to do 3 disciplines (swim, cycle and run) in a row, back to back without a break. It consists of 3.8 km ocean swim followed by 180.6 km road cycling and 42.2 km (full marathon) run - all within 17 hours.

**Joby Paul is the first Malayali to get an Ironman title.**



ഫ്ളോറിഡയിലെയും(2017) സൗത്ത് ആഫ്രിക്കയിലെയും(2018) വിജയ നിമിഷങ്ങൾ.

A native of Onakkoor village near Piravom, Joby lives in Kochi with wife Sweety (both are in IT field) and kids Nandana and Abhinand. They are members of St.George Orthodox Valiyapally, Palarivattom.

Georgian Mirror congratulates Joby Paul on his great victory and wishes him more such laurels in the coming days.

GM

*(Georgian Mirror had featured Joby Paul in its 2017 Oct-Dec issue)*



ജോബി പോൾ കോപ്പൻഹേഗനിൽ ഒന്നാമതെത്തുന്നു.

23 ←

മറ്റൊരാൾ മേജർ ആർച്ചു ബിഷപ്പ് സ്ഥാനം ലഭിച്ചപ്പോൾ സ്വയം *കാതോലിക്കാ* എന്നു വിശേഷിപ്പിച്ചതുപോലെ, റോം കൊടുക്കാതെ *പാത്രിയർക്കീസ്* എന്നു വിശേഷിപ്പിക്കാൻ അദ്ദേഹത്തിന്റെ മാന്യത അനുവദിക്കുന്നില്ലന്നുമാത്രം.

സത്യത്തിൽ, കുറവിലങ്ങാട് 'മഹാസംഗമം' റോമാ-സുറിയാനിക്കാരിലെ കൽദായവാദികളുടെ ശക്തിപ്രകടനമാണ്. സഭയ്ക്കുള്ളിൽ ഒരു വിഭാഗീയസമ്മേളനം വിമർശനവിധേയമാകും എന്നതിനാൽ ഇതര സഭാവിഭാഗങ്ങളെ കൂട്ടുപിടിച്ചെന്നു മാത്രം. കൂട്ടത്തിൽ കേരളത്തിലെ വിവിധ സഭാധ്യക്ഷന്മാരെ അണിനിരത്തി അവരേക്കാൾ ഉന്നതനാണ് 'നിയുക്ത പാത്രിയർക്കീസാ'യ മേജർ ആർച്ച് ബിഷപ്പ് എന്നു സ്ഥാപിക്കുക എന്ന ഗൂഢലക്ഷ്യവും. പാത്രിയർക്കേറ്റിന്റെ ആസ്ഥാനമാക്കുവാൻ കുറവിലങ്ങാടിനെ ഒന്നു മഹത്വവൽക്കരിക്കുകയും ആകാം. ഇതിൽ എത്ര സഭാധ്യക്ഷന്മാർ വീഴുമെന്ന് കണ്ടറിയണം.

GM



# ഭരണഘടന, കൈപ്പുസ്തകം, വാറോല

■ പി.വി.മാത്യു

കുറെ വർഷങ്ങൾക്കു മുമ്പാണ് സംഭവം. ഇന്ത്യയുടെ മുഖ്യ ദേശസുരക്ഷാ ഏജൻസിയിലേക്ക് യോഗ്യതാപരീക്ഷകളെല്ലാം വിജയിച്ച് തിരഞ്ഞെടുക്കപ്പെട്ട ട്രയിനി ഓഫീസർമാർ ഡൽഹിയിലെ കേന്ദ്ര ഓഫീസിൽ എത്തി. രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും വന്നവർ. പല ഭാഷക്കാർ, പല വേഷക്കാർ, പല ശീലക്കാർ. ആദ്യത്തെ ക്ലാസ്സിനായി എല്ലാവരും ക്ലാസ് മുറിയിലെത്തി. അഭിസംബോധനചെയ്യാനായി ആദ്യമായെത്തിയത് മഹാരാഷ്ട്രക്കാരനായ ഉന്നത ഉദ്യോഗസ്ഥൻ. എല്ലാവരുടെയും പേരുവിവരങ്ങൾ ചോദിച്ചറിഞ്ഞ ശേഷം അദ്ദേഹം ആദ്യം ചെയ്തത് ഒരു പൊതു ചോദ്യം ചോദിക്കലായിരുന്നു: ***"What makes India, India"*** (***ഇന്ത്യയെ ഇന്ത്യയാക്കുന്നത് എന്താണ്?***). പല ഉത്തരങ്ങൾ വന്നു. ഒരു വടക്കേ ഇന്ത്യക്കാരൻ പറഞ്ഞു: ഹിന്ദി ഭാഷ. തെറ്റെന്ന് ഉദ്യോഗസ്ഥന്റെ മറുപടി. പല ഭാഷകൾ സംസാരിക്കുന്നവരുടെ രാജ്യമാണ് ഇന്ത്യ. ഇന്ത്യൻ സംസ്കാരം എന്ന് വേറൊരാൾ. അതും ശരിയല്ല. കാരണം, ഇന്ത്യയിൽ പല സംസ്കാരങ്ങൾ നിലനിൽക്കുന്നു. ഉത്തർ പ്രദേശിലെ സംസ്കാരമല്ല കേരളത്തിൽ. ഹിന്ദുമതം, വംശീയത, ഔദ്യോഗിക ഭാഷയായ ഇംഗ്ലീഷ്, ഇങ്ങനെ ഒട്ടേറെ ഉത്തരങ്ങൾ അവതരിപ്പിക്കപ്പെട്ടു. ഇതൊന്നും ശരിയല്ലെന്ന് ഉദ്യോഗസ്ഥൻ. ഉത്തരങ്ങളെല്ലാം തെറ്റാണെന്ന് അദ്ദേഹം കാര്യകാരണസഹിതം ചൂണ്ടിക്കാണിച്ചപ്പോൾ ക്ലാസ്സിൽ നിശ്ശബ്ദത. അവസാനം നിശ്ശബ്ദത ഭേദിച്ച് അദ്ദേഹത്തിന്റെ ശരിയുത്തരം വന്നു: ***"It is the Constitution of India"***.

അതെ, ഇന്ത്യയിലെ നാനാജാതി മതസ്ഥരെയും ഭാഷ, സംസ്കാരം, വസ്ത്രരീതി, വംശീയത, തുടങ്ങിയ വ്യത്യസ്ത പശ്ചാത്തലമുള്ളവരെയും ഒന്നിച്ചു നിർത്തുന്ന, അഥവാ പ്രേരിപ്പിക്കുന്ന, അല്ലെങ്കിൽ നിർബന്ധിതരാക്കുന്ന ഘടകം **ഇന്ത്യൻ ഭരണഘടന**യാണ്. അതിന്റെ ആമുഖത്തിൽത്തന്നെ പറയുന്നത്, ***"WE THE PEOPLE OF INDIA, having solemnly resolved to constitute India...."*** എന്നാണ്. അതായത്, ഇന്ത്യയെന്ന സങ്കൽപ്പത്തിന് രൂപം നൽകിയത് (constitute) ഇന്ത്യയിലെ ജനങ്ങൾ തന്നെയാണ്.

ഇത്രയും കാര്യങ്ങൾ ആമുഖമായി പറഞ്ഞത്, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1934–ലെ ഭരണഘടനയെപ്പറ്റി പലതരം ആക്ഷേപങ്ങളും വ്യാഖ്യാനങ്ങളും ദുരാരോപണങ്ങളും പാത്രിയർക്കീസ് വിഭാഗക്കാരുടെ ഭാഗത്തു ടിവി ചാനൽ ചർച്ചകളിലും അവരുടെ സോഷ്യൽ മീഡിയ ഗ്രൂപ്പുകളിലും മറ്റും ഉയരുന്നതു


മലങ്കര ഓർത്തഡോക്സ്
സുറിയാനിസഭാ
ഭരണഘടന.

ഒന്നാം പതിപ്പ്
കോപ്പി 1000.

Printed at
The Malayala Manorama Press
Kottayam.

1110.

വിഷയവിവരം.






*1934 ഡിസംബർ 26–ന് പാസ്സാക്കി 1935–ൽ അച്ചടിച്ചിറക്കിയ സഭാഭരണഘടനയുടെ പുറംചട്ടയും ആദ്യത്തെ 2–ഉം 3–ഉം പേജുകളും*



## സഭാഭരണഘടന - നാൾവഴികൾ

### നിർമാണം

**1929**-ൽ മലങ്കര മെത്രപൊലീത്താ വട്ടശ്ശേരിൽ തിരുമേനി സഭാ ഭരണഘടന ഉണ്ടാക്കാൻ ഒ.എം ചെറിയാന്റെ നേതൃത്വത്തിൽ സബ് കമ്മിറ്റി ഉണ്ടാക്കുകയും വിശ്വാസികൾ ഉൾപ്പെടെ ഉള്ളവരുടെ അഭിപ്രായങ്ങൾ സ്വീകരിക്കുകയും അവയെല്ലാം ക്രോഡീകരിച്ചു 1934-ൽ കരട് പ്രസിദ്ധികരിക്കുകയും അതിന്റെ കോപ്പി എല്ലാം പള്ളികൾക്കും അയച്ചുകൊടുക്കുകയും ചെയ്തു. വട്ടശ്ശേരിൽ തിരുമേനി ***"കേരള കേസരി"*** പത്രത്തിൽ പേര് വച്ച് പരസ്യം ചെയ്ത് സ്വന്തം നിലയിലും അഭിപ്രായങ്ങൾ ക്ഷണിച്ചു. എല്ലാ അഭിപ്രായങ്ങളും ക്രോഡീകരിച്ച്, മനോരമ പ്രസിൽ അച്ചടിച്ച് അത് പള്ളികൾക്ക് വീണ്ടും അയച്ചുകൊടുക്കുകയും അത് **1934 ഡിസംബർ 26-ന് എം.ഡി.സെമിനാരിയിൽ കൂടിയ അസോസിയേഷൻ തിരുത്തലുകൾ വരുത്താതെ പാസാക്കുകയുമാണുണ്ടായത്.** 13 ഭാഗങ്ങളും 127 വകുപ്പുകളും ഉൾക്കൊണ്ടിരുന്നു.

### ഭേദഗതികൾ

1951, 1967, 1997 (സുപ്രീം കോടതി നിർദ്ദേശിച്ചത്), 2006, 2011 വർഷങ്ങളിൽ.

**1951:** 1951 മെയ് 17-ന് കോട്ടയം എം.ഡി.സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ ഭേദഗതികൾ അംഗീകരിച്ചു. അതനുസരിച്ച് വകുപ്പുകളുടെ എണ്ണം 134 ആയി. 1,3,4 വകുപ്പുകൾക്ക് കൂടുതൽ വ്യക്തത വരുത്തി ചെറിയ ഭേദഗതി വരുത്തി.

**1967:** 1958-ലെ സുപ്രീംകോടതി വിധിയെത്തുടർന്നുണ്ടായ യോജിപ്പിന്റെയും സഭാ സമാധാനത്തിന്റെയും അന്തരീക്ഷത്തിൽ മുൻ പാത്രിയർക്കീസ് പക്ഷക്കാർ കൂടി പങ്കെടുത്ത പ്രക്രിയ. ഭേദഗതികൾ ക്ഷണിച്ചുകൊണ്ട് Rules committee 1964-ൽ നടപടികൾ ആരംഭിച്ചു. Rules committee സമർപ്പിച്ച ഭേദഗതികൾ 1967 ഏപ്രിൽ 14-ന് സഭാ മാനേജിങ് കമ്മിറ്റിയും തുടർന്ന് ജൂൺ 15,16-ന് സുന്നഹദോസും അംഗീകരിച്ചു. പ.ഔഗേൻ കാതോലിക്കാ ബാവായുടെ 26.06.1967-ലെ 156/67 എന്ന കൽപനപ്രകാരം ഭേദഗതികൾ ഉൾപ്പെടുത്തിയ ഭരണഘടന നിലവിൽ വന്നു. പള്ളി ഇടവകയെ സംബന്ധിച്ച് 6-44 വരെയുള്ള വകുപ്പുകൾ ഭേദഗതി ചെയ്തു. 18-31 വരെയുള്ള വകുപ്പുകൾ യുക്തിസഹമായി പുനഃക്രമീകരിച്ചു. കൈക്കാരന്റെ തിരഞ്ഞെടുപ്പുമായി ബന്ധപ്പെട്ട 24-ാം വകുപ്പ് പൂർണമായി ഭേദഗതി ചെയ്തു. 4,134 വകുപ്പുകൾ നീക്കം ചെയ്തു.

**1997:** 1996 മാർച്ച് 25, 1997 ഫെബ്.5 തീയതികളിലെ സുപ്രീംകോടതി നിർദേശപ്രകാരം ചില വകുപ്പുകൾ (46, 71) ഭേദഗതി ചെയ്ത് ഭരണഘടനയുടെ അനുബന്ധമായി 1997-ൽ കൂട്ടിച്ചേർത്തു. ഇത് മലങ്കര അസോസിയേഷനിൽ പങ്കെടുക്കുന്ന അംഗങ്ങളുടെ അനുപാതത്തെക്കുറിച്ചുള്ളതാണ്. ഇതനുസരിച്ചുള്ള പ്രാതിനിധ്യപ്രകാരമാണ് 2002 മാർച്ച് 20-ന് പരുമലയിൽ കൂടിയ മലങ്കര അസോസിയേഷൻ സമ്മേളിച്ചത്. ഈ അസോസിയേഷൻ യോഗം ഇരുപക്ഷത്തെയും പ്രതിനിധികൾ പങ്കെടുക്കാൻ ഉദ്ദേശിച്ചുള്ളതായിരുന്നെങ്കിലും അവസാനനിമിഷം പാത്രിയർക്കീസ് വിഭാഗം പിൻമാറി. ജ.മളീമഠിന്റെ മേൽനോട്ടത്തിൽ അസോസിയേഷൻ കൂടി.

**2006:** ആ വർഷം നവംബർ 23-ന് സഭാ മാനേജിങ് കമ്മിറ്റി കൂടി 11 വകുപ്പുകൾ ഭേദഗതി ചെയ്തു. (6, 46, 57, 61, 71, 79, 84, 93, 103, 110, 120). സിവിൽ വ്യവഹാരങ്ങളെ സംബന്ധിച്ച 135-ാം വകുപ്പ് പുതുതായി ചേർത്തു. 1997-ൽ ഭേദഗതി ചെയ്ത 46, 71 വകുപ്പുകളും ഭരണഘടനയുടെ ഭാഗമാക്കി. കൂട്ടുട്രസ്റ്റിമാരുടെ കാലാവധി 5 വർഷമാക്കി (93). മാനേജിങ് കമ്മിറ്റിയുടെ വർധിപ്പിച്ച അംഗസഖ്യ വകുപ്പ് 79-ൽ ചേർത്തു. 2006 ഒക്ടോബർ 12-ന് പരുമലയിൽ കൂടിയ മലങ്കര അസോസിയേഷൻ ഈ ഭേദഗതികൾ അംഗീകരിച്ചു.

**2011:** അവസാനമായി ഭേദഗതി വരുത്തി. വനിതകൾക്ക് ഇടവക യോഗത്തിൽ അംഗത്വവും വോട്ടും ഭാരവാഹിത്വവും (മാനേജിങ് കമ്മിറ്റി, സെക്രട്ടറി, ട്രസ്റ്റി) നൽകുന്ന ഭേദഗതികളായിരുന്നു ഇവ (വകുപ്പ് 7). 46C, 71D വകുപ്പുകൾ പുതുതായി ചേർത്തു. 2011 ഒക്ടോബർ 19-നു കൂടിയ സഭാ മാനേജിങ് കമ്മറ്റി മൊത്തം 18 വകുപ്പുകളിൽ ഭേദഗതി വരുത്തി പാസ്സാക്കി. ഈ ഭേദഗതികൾ ഉൾപ്പെട്ട ഭരണഘടന(2011)യാണ് ഇപ്പോൾ നിലവിലുള്ളത്.

**(1935, 1951, 1959, 1967, 1974, 2006, 2012, 2018 വർഷങ്ങളിലാണ് ഭരണഘടന അച്ചടിച്ച് ഇറക്കിയിട്ടുള്ളത്).**

കൊണ്ടാണ്. ഒന്നു രണ്ടു കാര്യങ്ങൾ ഇവിടെ കൂട്ടിച്ചേർക്കട്ടെ. ഇന്ത്യ സ്വാതന്ത്ര്യം പ്രാപിച്ചത് 1947-ലും ഭരണഘടന അംഗീകരിച്ച് നിലവിൽ വന്നത് 1950-ലും ആണെങ്കിൽ മലങ്കര ഓർത്തഡോക്സ് സഭ അതിനൊക്കെ മുമ്പുതന്നെ, 1934-ൽ, ഒരു ഭരണഘടന അംഗീകരിച്ച് നിലവിൽ വരുത്തി. ഇന്ത്യൻ ഭരണഘടനയ്ക്ക് നൂറിലധികം ഭേദഗതികൾ വരുത്തിയിട്ടുള്ളപ്പോൾ മലങ്കര സഭയുടെ ഭരണഘടന അഞ്ചു തവണയാണ് ഭേദഗതി ചെയ്യപ്പെട്ടിട്ടുള്ളത്.



**വിഘടിതവിഭാഗം സഭാഭരണഘടനയെപ്പറ്റി ഉയർത്തുന്ന ആക്ഷേപങ്ങൾ:**

**1) അത് നിയമാനുസൃതം പാസ്സാക്കിയിട്ടുള്ളതല്ല; അതുകൊണ്ട് അസാധുവാണ്. 2) അത് രജിസ്റ്റർ ചെയ്യപ്പെട്ടിട്ടില്ല. അതുകൊണ്ട് അതിന് നിലനില്പില്ല. 3) അതിന്റെ ഏതു version ആണ് സ്വീകരിക്കേണ്ടത് / നിലവിലുള്ളത്?**

**4) അതിന്റെ ഒറിജിനൽ എവിടെ?**

ഇങ്ങനെ പലതരം ആക്ഷേപങ്ങൾ ഉയർത്തുന്നവർക്ക്, പക്ഷെ കൂടുതൽ പഥ്യം, ഇതിനെ വെറുമൊരു *'കൈപ്പുസ്തക'*മെന്നോ *'വാറോല'*യെന്നോ വിശേഷിപ്പിക്കാനാണ്. അതെക്കുറിച്ചു പിന്നാലെ.

ഇതിൽ ആദ്യത്തെ ആരോപണം ഒന്നാം സമുദായക്കേസിൽ (1938-ൽ ആരംഭിച്ച് 1958-ൽ സുപ്രീംകോടതി വിധി പറഞ്ഞ) ഉന്നയിക്കപ്പെടുകയും സുപ്രീംകോടതി തള്ളിക്കളയുകയും ചെയ്തതാണ്. 1958-ലെ സുപ്രീംകോടതി (ചീഫ് ജസ്റ്റിസ് എസ്.ആർ.ദാസ് ഉൾപ്പെട്ട അഞ്ചംഗ ഭരണഘടനാ ബഞ്ച്) വിധിയിൽ നിന്ന്: *"ഭരണഘടന അംഗീകരിച്ച എം.ഡി. സെമിനാരി യോഗം എല്ലാ ഇടവകപ്പള്ളികളുടെയും പ്രതിനിധികൾ ക്ഷണിക്കപ്പെട്ടിരുന്ന, മതിയായതും സാധുവുമായ ഒരു യോഗമായിരുന്നു"*.

*"മലങ്കരസഭയിലെ എല്ലാ പള്ളികളിൽനിന്നും മൂന്നു പ്രതിനിധികൾ വീതം ക്ഷണിക്കപ്പെട്ടിരുന്ന 1934-ലെ അസോസിയേഷൻ യോഗം (എം.ഡി.സെമിനാരി യോഗം) നിയമാനുസൃതമാംവിധമാണ് ഭരണഘടന പാസാക്കിയതെന്നു ഞങ്ങൾ തീരുമാനിക്കുന്നു. അതുകൊണ്ട് പ്രസ്തുത ഭരണഘടന സാധുവും, അസോസിയേഷനും സമുദായത്തിനാകെയും ബന്ധിതവും (binding) ആണ്"*.

1934-ലെ ഭരണഘടന രൂപീകരിച്ചത് എങ്ങനെയെന്ന് വിശദമായി പരിശോധിച്ച് കണ്ടെത്തിയശേഷം 1958-ലെ സുപ്രീം കോടതി വിധിയിൽ വിശദമാക്കുന്നത് ഇങ്ങനെ:

(para13): *1928 ആഗസ്റ്റ് 26-ാം തീയതി സഭയ്ക്കും അസോസിയേഷനും വേണ്ടി ഒരു ഭരണഘടന രൂപീകരിക്കുന്നതിനു മലങ്കര അസോസിയേഷന്റെ മാനേജിങ് കമ്മിറ്റിയെ ചുമതലപ്പെടുത്തി.* (para16): *ഭരണഘടനയുടെ നക്കൽ (draft) ലഘുപുസ്തക രൂപത്തിൽ (pamphlet) പ്രസിദ്ധീകരിച്ചു. 1934 ഡിസംബർ 26-ന് കോട്ടയം എം.ഡി.സെമിനാരിയിൽ മലങ്കര അസോസിയേഷൻ ചേർന്നത് മലങ്കര മെത്രാപ്പോലീത്തായെ തിരഞ്ഞെടുക്കുവാനും ഭരണഘടന അംഗീകരിക്കുന്നതിനുമായിരുന്നു. ഈ യോഗം ഏകകണ്ഠമായി ഭരണഘടന നടപ്പിൽ വരുത്തുന്നതിനു തീരുമാനിച്ചു.* (സുപ്രീം കോടതിയിൽ സഭാ ഭരണഘടന തെളിവായി സ്വീകരിച്ച് Exhibit A.M. എന്ന് അടയാളപ്പെടുത്തിയിരുന്നു)

ഏതായാലും ഈ വിധിയെത്തുടർന്ന് സഭയിൽ യോജിപ്പുണ്ടായി; അതേ ഭരണഘടനയുടെ അടിസ്ഥാനത്തിലുമായിരുന്നു. പ.ഗീവറുഗീസ് ദ്വിതീയൻ ബാവാ പാത്രിയർക്കീസിനയച്ച പരസ്പര സ്വീകരണ കൽപനയിൽ പ്രസ്താവിച്ചത് ശ്രദ്ധിക്കുക: *"സഭയിലെ സമാധാനത്തിനുവേണ്ടി **മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന ഭരണഘടനയ്ക്കു വിധേയമായി** മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു"*.

പിന്നാലെ, പാത്രിയർക്കീസ് പക്ഷത്തുണ്ടായിരുന്ന നാലു മെത്രാന്മാരും പ്രസ്തുത സഭാ ഭരണഘടനയുടെ പ്രതികൾ അവരുടെ കീഴിലുണ്ടായിരുന്ന പള്ളികൾക്ക് അയച്ചുകൊടുക്കുകയും ഇനിമേൽ ആ ഭരണഘടനയ്ക്കു വിധേയമായിവേണം ഇടവകഭരണം നടത്തേണ്ടതെന്നു നിർദേശിക്കുകയും ചെയ്തു. പ്രസ്തുത ഭരണഘടനയനുസരിച്ച് പുതിയ ഭാരവാഹികളെയും മറ്റും തിരഞ്ഞെടുക്കണമെന്നും നിർദേശിച്ചു. മാത്രമല്ല, പിന്നീട് സഭയെ വീണ്ടും പിളർത്തുന്നതിൽ മുൻകൈയെടുത്ത പൗലോസ് മാർ പീലക്സിനോസ് (ഒന്നാം *'ശ്രേഷ്ഠ ബാവാ'*) , പ.കാതോലിക്കാ ബാവായ്ക്കയച്ച വിധേയത്വ ഉടമ്പടിയിൽ ഇങ്ങനെ പറഞ്ഞു: *"സഭയുടെ ഭാവികാര്യങ്ങൾ തിരുമനസ്സിലെ ആജ്ഞയിൻകീഴിൽ ഭംഗിയായി നടക്കുമെന്നു വിശ്വസിക്കുന്നു. അവയുടെ നിവർത്തിക്ക് സഭയുടെ കാനോനുകളും നടപ്പിലിരിക്കുന്ന ഭരണഘടനയും അപ്പപ്പോൾ തിരുമേനി നൽകുന്ന നിർദേശങ്ങളും അനുസരിച്ച് എപ്പോഴും ഞാൻ പ്രവർത്തിച്ചുകൊള്ളാമെന്ന് അറിയിച്ചു കൊള്ളുന്നു"*.

### 1995-ലെ വിധി

ഇങ്ങനെ 1934-ലെ നിലവിലുള്ള ഭരണഘടനയെ അംഗീകരിച്ച് പ്രതിജ്ഞയെടുത്തവരിൽ ചിലർ കുറെ അനുയായികളുമായി സഭയെ പിളർത്തുന്ന കാഴ്ചയാണ് ഒരു പതിറ്റാണ്ടു കഴിഞ്ഞപ്പോൾ നാം കണ്ടത്. 1958-ലെ സുപ്രീംകോടതി വിധി കാലഹരണപ്പെടാൻ 12 വർഷം കാത്തിരുന്നശേഷമാണ് അവർ തുറന്ന കലഹം ആരംഭിച്ചത്. വീണ്ടും വിഷയങ്ങൾ സുപ്രീംകോടതി മുമ്പാകെയെത്തി. അവിടെയും സഭാഭരണഘടനയെപ്പറ്റിയുള്ള വിഷയങ്ങൾ പാത്രിയർക്കീസ് വിഭാഗം പല രീതിയിൽ ഉന്നയിച്ചു. ഈ കേസിന്റെ വിധി 20.06.1995-ൽ മൂന്നംഗ ഫുൾ ബഞ്ച് പുറപ്പെടുവിച്ചു. അതിൻപ്രകാരം ഇറക്കിയ 25.03.1996-ലെ ഉത്തരവിൽ സഭാഭരണഘടനയെപ്പറ്റി പ്രതിപാദിക്കുന്ന പ്രസക്ത ഭാഗം ഇങ്ങനെ:

*"മലങ്കര അസോസിയേഷന്റെ നിയമാനുസൃതം വിളിച്ചുകൂട്ടിയ യോഗത്തിലാണ് 1934-ലെ സഭാഭരണഘടനഅംഗീകരിക്കപ്പെട്ടത്. സമുദായക്കേസിലെ ഈ കോടതിയുടെ (1958-ലെ) വിധിക്കുശേഷം പാത്രിയർക്കീസിന്റെയും അദ്ദേഹത്തിന്റെ കക്ഷിയിലെ അംഗങ്ങളുടെയും പെരുമാറ്റങ്ങളുടെ വെളിച്ചത്തിൽ ഇപ്പോഴത്തെ കേസിലെ പ്രതികൾക്ക് (പാത്രിയർക്കീസ് കക്ഷിക്ക്) അതിന്റെ (സഭാ ഭരണഘടനയുടെ) നിയമാനുസരികത്വത്തെയും സാധുതയെയും ചോദ്യം ചെയ്യാൻ കഴിയുന്നതല്ല"*.

### 2017-ലെ അന്തിമ വിധി

1995-ലെ വിധിയെത്തുടർന്ന് നാലു മെത്രാപ്പോലീത്താമാരും (ഒരാൾ തിരിച്ചുപോയി) ചില വൈദികരും അത്മായരും മലങ്കരസഭയിൽ ചേരുകയുണ്ടായി. ഒരു യോജിപ്പിന്റെ പ്രതീതി ജനിച്ചെങ്കിലും നീണ്ടുനിന്നില്ല. വിഘടിതർ പുതിയ പുതിയ തർക്കങ്ങളുമായി രംഗത്തു വന്നു. ഭരണഘടനയും മറ്റും വീണ്ടും ചോദ്യംചെയ്യപ്പെട്ടു. അതിന്റെ പരിസമാപ്തിയാണ് സുപ്രീംകോടതിയുടെ സമഗ്രവും പരിപൂർണവും പഴുതുകളടച്ചുമുള്ളതുമായ 03.07.2017-ലെ വിധി. വിധി സംഗ്രഹത്തിൽ ഒന്നാമതായി പ്രതിപാദിക്കുന്നതുതന്നെ സഭാഭരണഘടനയെക്കുറിച്ചാണ്:

" Malankara Church is Episcopal in character to the extent it is so declared in the 1934 Constitution. *The 1934 Constitution fully governs the affairs of the Parish Churches and shall prevail*".

*"1934-ലെ ഭരണഘടന സാധുവാണ്; ഇടവകപ്പള്ളികളെ സംബന്ധിക്കുന്നതാണ്.* ഇക്കാരണത്താൽ, ഇന്ത്യൻ ഭരണഘടനയുടെ 25,26 അനുച്ഛേദങ്ങൾ നൽകുന്ന അവകാശങ്ങളുടെ പ്രയോഗമെന്ന ഭാവേന ഒരു പള്ളിക്കും



അവരുടെ 2002-ലെ പുതിയ ഭരണഘടനപോലുള്ള ഭരണഘടനയുണ്ടാകണമെന്നു നിശ്ചയിക്കാവുന്നതല്ല. *പാത്രിയർക്കീസിന്റെ ആത്മീയ മേൽക്കോയ്മയുടെ മറവിൽ പള്ളികളിൽ സമാന്തര ഭരണസംവിധാനം ഉണ്ടാക്കുക എന്നതും അനുവദനീയമല്ല".*

**ഭരണഘടന രജിസ്റ്റർ ചെയ്യപ്പെട്ടിട്ടില്ല എന്ന വാദം**

1995-ലെ വിധിക്കു ശേഷം വിഘടിതർ ഉന്നയിച്ച ഒരു പുതിയ വാദമായിരുന്നു ഇത്. മാത്രമല്ല, ചില പള്ളികൾക്ക് 1890, 1913 വർഷങ്ങളിലും മറ്റും വെവ്വേറെ ഉടമ്പടികൾ ഉണ്ടായിരുന്നു എന്നും അതുകൊണ്ട്, 1934-ലെ ഭരണഘടന ബാധകമല്ലെന്നും വാദമുന്നയിച്ചു. ഈ കച്ചിത്തുരുമ്പിൽ പിടിച്ച് പുതിയ ഒരു വിധി സമ്പാദിക്കാമെന്നായിരുന്നു മോഹം. ആ മോഹവും അസ്ഥാനത്താക്കി 2017-ലെ സുപ്രീംകോടതി വിധി വന്നു: *"1890, 1913 വർഷങ്ങളിലെ ഉടമ്പടികൾ പള്ളികളുടെ ഭരണം സംബന്ധിച്ചാണ്; അവ ട്രസ്റ്റ് രൂപീകരണ പ്രമാണങ്ങൾ അല്ല. അവയ്ക്ക് ഇപ്പോൾ ഉപയോഗമില്ലാതായി. 1934-ലെ ഭരണഘടനയ്ക്ക് എതിരായുള്ള തത്വങ്ങൾ ഉൾക്കൊള്ളുന്ന ഉടമ്പടികൾ നിലനിൽക്കില്ല. കൂടാതെ 1934-ലെ ഭരണഘടനയുടെ പ്രയോഗക്ഷമത ഈ കോടതിയുടെ ആധികാരികമായ വിധികളിലൂടെ കൈവന്നതിന്റെ വെളിച്ചത്തിലും ഈ ഉടമ്പടികൾക്ക് പ്രാബല്യമില്ല".*

*"1934-ലെ ഭരണഘടന.... ഒരു ഭരണസംവിധാനമുണ്ടാക്കുക മാത്രമാണ് ചെയ്യുന്നത്. അതുകൊണ്ടുതന്നെ ഈ ഭരണഘടന രജിസ്റ്റർ ചെയ്യേണ്ട ആവശ്യമില്ല. ചില മുൻ ഉടമ്പടികൾ (1890, 1913 മുതലായ വർഷങ്ങളിലേത്) രജിസ്റ്റർ ചെയ്തതാണ് എന്നവകാശപ്പെടുന്നതുകൊണ്ടുമാത്രം, ഏതായാലും, മേൽപറഞ്ഞ കാരണങ്ങളാൽ, 1934-ലെ ഭരണഘടനയെ ഉടമ്പടികൾക്കു മറികടക്കാവുന്നതല്ല".*

സഭാഭരണഘടനയെക്കുറിച്ചുള്ള ഓരോ വാദമുഖവും കാര്യകാരണസഹിതം ഇന്ത്യയിലെ പരമോന്നത കോടതി ആവർത്തിച്ചു തള്ളിക്കളയുമ്പോൾ പിന്നെ അവശേഷിക്കുന്നത് ചില ഭാവനാസൃഷ്ടികൾ അവതരിപ്പിക്കുക എന്ന കുതന്ത്രം മാത്രമാണ്. അതാണിപ്പോൾ വിഘടിതർ ചെയ്തുകൊണ്ടിരിക്കുന്നത്. അതിൽപ്പെട്ടതാണ് ഭരണഘടനയുടെ ഒറിജിനൽ എവിടെ, എത്ര പാഠഭേദങ്ങൾ (versions) ഉണ്ട് എന്നൊക്കെയുള്ള ചോദ്യങ്ങൾ. Versions-നെക്കുറിച്ചുള്ള വാദങ്ങൾ ബാലിശമാണ്. കാരണം, ഭരണഘടന നാലഞ്ചു പ്രാവശ്യം ഭേദഗതി ചെയ്യപ്പെട്ടിട്ടുണ്ട്. ഇന്ത്യൻ ഭരണഘടന 100-ൽ ഏറെ തവണയാണ് ഭേദഗതിക്കു വിധേയമായത്. ഈ വാദം ആരും മുഖവിലയ്ക്കുപോലും എടുക്കില്ല എന്ന് അത്



## ഭരണഘടനയുടെ രാജശില്പി

സഭയുടെ തനിമയും സംസ്കാരവും നിലനിർത്തുന്നതിനു കെട്ടുറപ്പുള്ള ഒരു നല്ല ഭരണഘടന വേണ്ടത് അത്യാവശ്യമാണെന്ന് വട്ടശ്ശേരിൽ തിരുമേനിക്കു ബോധ്യമായി. വട്ടിപ്പണക്കേസിന്റെ പുനർവിചാരണ കഴിഞ്ഞ് വിജയം കരസ്ഥമാക്കിയപ്പോൾ ഭരണഘടന എഴുതിയുണ്ടാക്കുവാനുള്ള ശ്രമം ആരംഭിച്ചു. ബഥനിയുടെ ഈവാനിയോസിനെയും പാറേട്ട് അച്ചനെയും അതിനായി നിയോഗിച്ചു ജോൺ വക്കീലിന്റെ സഹായവും തേടി. 1104 മേടം 11-ന് (1929) ജോൺ വക്കീലിന്റെ അധ്യക്ഷതയിൽ എം.ഡി.സെമിനാരിയിൽ യോഗം കൂടുകയും വിഷയനിർണയ കമ്മിറ്റിയെ നിയമിക്കുകയും ചെയ്തു. മാമ്മൻ മാപ്പിള, ഏ.എം.വർക്കി, സി.ഒ.ഉമ്മൻ മുതലായ പത്തുനൂറു പേരുണ്ടായിരുന്നു. 12 നിശ്ചയങ്ങൾ ചെയ്തു. വിശ്വാസം, ശിക്ഷണം ഇവയിൽ മെത്രാന്മാരുടെ സുന്നഹദോസിന് പൂർണാധികാരം സമ്മതിച്ചു.

വീണ്ടും കർക്കടകം 22-ന് (August, 1929) മാനേജിങ് കമ്മിറ്റി കൂടി. ഒടുവിൽ വിശ്വാസം, ശിക്ഷണം എന്നിവയിൽ മാത്രമല്ല, മറ്റെല്ലാ കാര്യങ്ങളിലും അവസാനാധികാരം സുന്നഹദോസിനാണെന്ന് നേതാക്കന്മാർ ജനപക്ഷത്തുനിന്നു സമ്മതിച്ചു.

1105 ചിങ്ങം 1-ന് (1930) പഴയസെമിനാരിയിൽ യോഗം കൂടി ഭരണഘടനയെ സംബന്ധിച്ചുള്ള ആലോചനയിൽ യോജിപ്പുണ്ടാക്കി. ...... ഭരണഘടനഎഴുതുന്നതിനു പുതുക്കുഴിയിൽ ഏബ്രഹാം കത്തനാർ, ചെറിയമഠത്തിൽ മൽപാൻ അച്ചൻ, കെ.സി.മാമ്മൻ മാപ്പിള, ഒ.എം.ചെറിയാൻ എന്നിവർ ഉൾപ്പെടെ പത്തംഗകമ്മിറ്റിയെ നിയമിച്ചു. ബഥനി മെത്രാന്റെ റീത്ത് പ്രസ്ഥാനവും (1930) മറ്റും ഭരണഘടനാ നിർമാണത്തെ ശല്യം ചെയ്തു കൊണ്ടിരുന്നു. ഏലിയാസ് തൃതീയന്റെ ആഗമനവും തുടർന്നുണ്ടായ സംഭവവികാസങ്ങളും ഭരണഘടനാ നിർമാണത്തിന് താമസം വരുത്തി. 1107 ഇടവത്തിൽ (1932) മാർ ദീവന്നാസിയോസ് ഭരണഘടനാ നിർമാണത്തിന് കൂടുതൽ ശ്രദ്ധ ചെലുത്തുവാൻ തുടങ്ങി.....

1108 ചിങ്ങം 28, 29 (1933) എന്നീ തീയതികളിൽ ഭരണഘടനാ കമ്മിറ്റി കൂടി. സമ്പൂർണ എപ്പിസ്കോപ്പൽ ഭരണരീതിക്കല്ലാതെ മറ്റൊന്നിനും എപ്പിസ്കോപ്പൽ സുന്നഹദോസിനു സമ്മതമല്ലായിരുന്നു. എങ്കിലും വിശ്വാസം, പൗരോഹിത്യം അനുഷ്ഠാനങ്ങൾ ഇവ ഒഴിച്ചു ധനപരമായ കാര്യങ്ങൾ ജനങ്ങളുടെ കമ്മിറ്റിക്കു വിടുവാൻ സുന്നഹദോസ് സമ്മതിച്ചു.....

മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ ഒരു ഭരണഘടനയുടെ നക്കൽ സ്വന്തമായി എഴുതി ഉണ്ടാക്കി *"മലങ്കര സഭയുടെ ഭരണഘടനയെപ്പറ്റിയുള്ള അഭിപ്രായങ്ങൾ"* എന്ന തലക്കെട്ടു കൊടുത്തു മെത്രാപ്പോലീത്തായുടെ പേരുവച്ച് ***'കേരള കേസരി'*** പത്രത്തിൽ 1107 മിഥുനം 9-ന് (1932) ശനിയാഴ്ച മുതൽ പല ദിവസങ്ങളിലായി പ്രസിദ്ധപ്പെടുത്തി. വട്ടശ്ശേരിൽ തിരുമേനിയുടെ ഭരണകാലത്ത് ഭരണഘടന പാസ്സാക്കാനോ പൂർത്തിയാക്കാനോ കഴിഞ്ഞില്ല.

*— ഇസഡ്.എം.പാറേട്ട് ('ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും' വാല്യം-10)*



ഉന്നയിക്കുന്നവർക്കും നന്നായി അറിയാം. അതുകൊണ്ടാണ് അവസാനത്തെ തുറുപ്പുചീട്ടുമായി ചില വക്താക്കൾ രംഗത്തു വന്നിരിക്കുന്നത്.

**'ഭരണഘടന അംഗീകരിക്കാം' – ഒറിജിനൽ എവിടെ ?**

ഇതിന് ഒരു അപസർപക കഥയുടെ എല്ലാ പരിവേഷവു മുണ്ട്. പ്രതി തന്നെ തൊണ്ടിമുതൽ ഇത്രയും കാലം ഒളിപ്പിച്ചു വച്ചിരിക്കുകയായിരുന്നു! ഇക്കഴിഞ്ഞ ആഗസ്റ്റ് 8-ന് പാത്രിയ ർക്കീസ് വിഭാഗത്തിന്റെ വൈദികട്രസ്റ്റി, അവരുടെ JSC News എന്ന ഔദ്യോഗിക വെബ് ചാനലിൽ ഒരു വിശദീകരണ വുമായിരംഗത്തുവന്നു. അതിലെ ഒരു "വെളിപ്പെടുത്തൽ" കേട്ടാൽ ആരും ഉറക്കത്തിലായാലും ഞെട്ടിയുണരും. അതിങ്ങനെ: *"... 34-ലെ ഭരണഘടന മലങ്കര സഭയിലെ 1064 പള്ളികൾ അംഗീകരിക്കണമെന്നാണ് കോടതി വിധിച്ചിരിക്കുന്നത്.* ***കോടതി വിധിച്ചിരിക്കുന്ന സഭയുടെ ഭരണഘടന അംഗീകരിക്കുവാൻ യാക്കോബായ സഭ നിശ്ചയമായും തയ്യാറാണ്. 1934-ൽ ഉണ്ടാക്കിയതായ ആ ഭരണഘടനയുടെ ഒറിജിനൽ ഇന്ന് യാക്കോബായ സഭയുടെ കൈവശമുണ്ട്.*** *അതു ബഹുമാനപ്പെട്ട ചീഫ് സെക്രട്ടറിക്കും ഗവൺമെന്റ് കാബിനറ്റ് സബ്കമ്മിറ്റിക്കും ഞങ്ങൾ സമർപ്പിച്ചിട്ടുണ്ട്. അതിന്റെ അസ്സൽ ബഹുമാനപ്പെട്ട ചീഫ് സെക്രട്ടറി ആവശ്യപ്പെട്ടിട്ടുണ്ട്. ഈ ചൊവ്വാഴ്ച അത് അദ്ദേഹത്തെ കാണിക്കുവാൻ ഞങ്ങൾ തയാറായിരിക്കുകയാണ്...."*

***ഇവിടെ രസകരമായ ഒരു വസ്തുതയുണ്ട്. രണ്ടാം സമുദായക്കേസിൽ (1974-ൽ ആരംഭിച്ച് 1995-ലെ സുപ്രീംകോടതി വിധിയോടെ അവസാനിച്ച) പാത്രിയർക്കീസ്പക്ഷം ഉന്നയിച്ച പ്രധാനവാദം, ഭരണഘടനയുടെ 1951-ലെയും 1957-ലെയും ഭേദഗതികൾ സാധു അല്ല എന്നായിരുന്നു. *ഇതിനായി അവർ തെളിവായി സമർപ്പിച്ചത് 1934-ലെ, (കൊല്ലവർഷം 1110-ൽ മനോരമ പ്രസ്സിൽ അച്ചടിച്ച), ഭരണഘടനയുടെ തന്നെ കോപ്പിയാണ് (Exhibit B4).* അവർതന്നെ അന്നു തെളിവായി സമർപ്പിച്ച ഭരണഘടനയെ ഇപ്പോൾ (2019) വ്യാജമെന്നു വിളിക്കുന്നതിലെ പൊള്ളത്തരം പകൽ പോലെ വ്യക്തം.***

**യുറേക്കാ !**

ഇത്രയും വലിയ കണ്ടുപിടിത്തം വിളംബരം ചെയ്യുന്ന വ്യക്തി നീണ്ടകാലത്തെ ഗവേഷണത്തിനുശേഷം കണ്ടെടുത്ത ആ *"നിധി"*യെക്കുറിച്ച് മുഖ്യധാരാചാനലുകളിൽ ആഹ്ളാദചിത്തനായി പ്രഖ്യാപിക്കേണ്ട വാർത്ത സ്വന്തം അനുയായികളിൽ ചിലർ മാത്രം കാണാൻ സാധ്യതയുള്ള വീഡിയോയിലൂടെ പുറത്തുവിട്ടത് എന്തുകൊണ്ടാണെന്ന് എത്ര ആലോചിച്ചിട്ടും പിടികിട്ടുന്നില്ല.

ഇത്രയുംകാലം 1934-ലെ ഭരണഘടനയ്ക്കെതിരെ ഉയർത്തിയ ആക്ഷേപങ്ങൾ ഓരോന്നായി രാജ്യത്തെ പരമോന്നത കോടതി തലനാരിഴ കീറി പരിശോധിച്ചപ്പോഴൊന്നും, കയ്യിലുണ്ടായിരുന്നിട്ടും സമർപ്പിക്കാതിരുന്ന ആ 'അസ്സൽ', ഇപ്പോൾ മാത്രം പുറത്തെടുത്തതിന്റെ പിന്നിലെ വൈകിയുദിച്ച ബുദ്ധിയെ എത്ര ശ്ളാഘിച്ചാലും മതിയാവില്ല! ഏതായാലും, സ്വന്തം അണികളെ കുറെനാൾകൂടി കബളിപ്പിക്കാൻ ഈ *'അസ്സൽ'* ഉപകാരപ്രദമായേക്കാം.

ഒരു കാര്യം സ്പഷ്ടം. 1934-ലെ ഭരണഘടന ഒരു *'കൈപ്പുസ്തക'*മോ *'വാറോല'*യോ അല്ലെന്ന് അങ്ങനെ വിളിച്ചവർതന്നെ സമ്മതിക്കേണ്ടിവന്നിരിക്കുന്നു. ഇനിയിപ്പോൾ അതിന്റെ യഥാർത്ഥ ഉടമസ്ഥർ തങ്ങളാണെന്നു വാദിക്കുക മാത്രമാണ് കരണീയം. അത്രമാത്രം ശക്തമായ ഒരു രേഖയായി സ്ഥാപിക്കപ്പെട്ടിരിക്കുന്നു, മലങ്കര സഭയുടെ ഈ *'മാഗ്നാ കാർട്ടാ'*!

**കൈപ്പുസ്തകവും വാറോലയും**

അപ്പോൾ സാക്ഷാൽ *'കൈപ്പുസ്തക'*വും *'വാറോല'*യും ഏതാണ് എന്നുകൂടി ചൂണ്ടിക്കാണിച്ചുകൊണ്ട് ഉപസംഹരിക്കാം. 2017-ജൂലൈ 3-ലെ സുപ്രീംകോടതി വിധിയിൽ, പാത്രിയർക്കീസ് വിഭാഗം 2002-ൽ തട്ടിക്കൂട്ടിയ *'ഭരണഘടന'*യെക്കുറിച്ചു പറയുന്നതിങ്ങനെ: *"2002-ലെ ഭരണഘടനയുടെ രൂപീകരണം നിയമവിരുദ്ധവും അസാധുവായ നടപടികളുടെ ഫലമായുള്ളതുമാണ്. അത് അംഗീകരിക്കാനാവില്ല. മലങ്കരസഭയിലെ പള്ളികളുടെ സമാന്തരഭരണത്തിനുള്ള സംവിധാനമായി അതിനെ കണക്കാക്കാനുമാവില്ല. 1934-ലെ ഭരണഘടനപ്രകാരമാണ് പള്ളികൾ ഭരണം നടത്തേണ്ടത്"*.

**Counter Point**

*1) ഒരു മാസം മുമ്പാണു 34-ലെ ഭരണഘടനയുടെ അസൽ കൈയെഴുത്തുപ്രതി യാക്കോബായ സഭയ്ക്കു ലഭിച്ചത്. –(പാത്രിയർക്കീസ് വിഭാഗം നേതാക്കളെ ഉദ്ധരിച്ച് പത്രവാർത്ത.)*

**ഇങ്ങനെയൊരെണ്ണം എഴുതി ഒപ്പിക്കാൻ ഇത്തിരി വൈകി.**

* * * * * *

*2)പാത്രിയർക്കീസ് വിഭാഗം അടിക്കടി നീതിന്യായ കോടതികളിൽ നേരിടുന്ന പരാജയത്തിനു പിന്നിൽ നിയമോപദേശങ്ങൾ നൽകുന്ന ബുദ്ധി കേന്ദ്രം ഏതാണ്?*

**അത്, വർഷങ്ങളായി, ഒരു മുൻ ന്യായാധിപനാണ്. മലങ്കര ഓർത്തഡോക്സ് സഭയോടുള്ള വിദ്വേഷത്തിൽ അഭിരമിക്കുന്ന ഒരു ഇതരസഭക്കാരൻ.**

**GM**

**കർത്താവിനുള്ള സ്ഥാനം കർത്താവിന്**

*കർത്താവിനുള്ള സ്ഥാനം കർത്താവിനും മാതാവിനുള്ള സ്ഥാനം മാതാവിനും വിശുദ്ധന്മാർക്കുള്ള സ്ഥാനം അവർക്കും കൊടുക്കണം. അവർ തമ്മിലുള്ള ബന്ധത്തിന്റെ പ്രൊപ്പോർഷനു നാം വ്യത്യാസം വരുത്തിക്കൂടാ. അങ്ങനെവന്നാൽ അത് അനാചാരങ്ങളും ദുഷിപ്പുകളുമായി പരിണമിക്കും. നവീകരണങ്ങൾ ഉണ്ടായിട്ടുള്ളത് സഭകളിൽ ഉണ്ടാകുന്ന ദുഷിപ്പുകൾ, വഹിക്കുവാൻ പാടില്ലാ ത്തവണ്ണം ശക്തിപ്പെട്ടിട്ടുള്ള അവസര ങ്ങളിലാണ്.*

*ഭാഗ്യ. യൂഹാനോൻ മാർ സേവേറിയോസ്*
***(സഞ്ചരിക്കുന്ന ചൂണ്ടുപലക)***

## റഷ്യൻ സഭയുൾപ്പെടെയുള്ള ഓർത്തഡോക്സ് സഭകൾ തമ്മിലെ പരസ്പര ബന്ധങ്ങൾ

ജോർജിയൻ മിറർ 2019 ജനുവരി-മാർച്ച് ലക്കത്തിൽ പ്രസിദ്ധീകരിച്ച , ***ഇന്ത്യൻ (മലങ്കര) ഓർത്തഡോക്സ് സഭയും റഷ്യൻ ഓർത്തഡോക്സ് സഭയും*** തമ്മിലുള്ള സൗഹൃദ ബന്ധത്തെക്കുറിച്ചുള്ള ലേഖനങ്ങൾ വായിച്ചപ്പോൾ ചില ചരിത്രവസ്തുതകൾ ചൂണ്ടിക്കാണിക്കുന്നത് ഉചിതമാണെന്നു തോന്നുന്നു. 1500 വർഷങ്ങളായി പരസ്പരം മുടക്കിയും ശീശ്മ ആരോപിച്ചും കഴിഞ്ഞുവരുന്ന രണ്ടു വ്യത്യസ്ത വേദശാസ്ത്ര പാരമ്പര്യങ്ങൾ നിലനിർത്തിവരുന്ന ഈ സമൂഹങ്ങൾ തമ്മിൽ വളരെയേറെ അടുക്കുന്നതിനും കൗദാശിക സംസർഗ ത്തിനുവരെയും അവസരം സൃഷ്ടിച്ചെടുത്ത ഇരുപതാം നൂറ്റാണ്ടിലെ സുപ്രധാനങ്ങളായ ചരിത്രസംഭവങ്ങൾ ഇതുമായി ബന്ധപ്പെട്ടു നാം അറിഞ്ഞിരിക്കേണ്ടതുണ്ട്.

അലക്സാന്ത്ര്യൻ-അന്ത്യോഖ്യൻ വേദശാസ്ത്ര ങ്ങളിലെ വ്യത്യാസവും എഫേസോസ്, കലക്കെദൂൻ എന്നീ സുന്നഹദോസുകൾ എടുത്ത തീരുമാനങ്ങളും ശരിയായി മനസ്സിലാക്കിയാൽ മാത്രമേ ഈ സഭകൾ തമ്മിലുള്ള മുടക്കും ശീശ്മയും വ്യത്യാസങ്ങളും ശരിയായി ഗ്രഹിക്കുവാൻ സാധിക്കൂ. റോമൻ കത്തോലിക്ക, ഈസ്റ്റേൺ ഓർത്തഡോക്സ്, **(റഷ്യൻ, ഗ്രീക്ക്, ബൾഗേറിയൻ, യുക്രേനിയൻ, ഹംഗേറിയൻ, റുമേനിയൻ മുതലായ അന്ത്യോഖ്യൻ വേദവിദ്യാപീഠം വികസിപ്പിച്ചെടുത്ത വേദശാസ്ത്രം പിന്തുടരുന്ന ഓർത്തഡോക്സ് സഭകൾ)**, പ്രൊട്ടസ്റ്റന്റ് ഉൾപ്പെടെ കല്ക്കെദൂൻ സമൂഹമായി നിലകൊള്ളുന്നു. നൂറ്റാണ്ടുകളായി അവരുടെ വേദശാസ്ത്രപരവും വിശ്വാസപരവുമായ നിലപാടുകളെ വികസിപ്പിച്ചെടുത്ത് ഒരു വൻശക്തിയാക്കി നിലനിർത്തി. കല്ക്കെദൂന്യരുടെയും ചക്രവർത്തിമാരുടെയും പീഡനവും, തുടർന്ന് ഇസ്ലാം മതത്തിന്റെ വ്യാപനവും ശക്തമായതോടെ ഓറിയന്റൽ ഓർത്തഡോക്സ് സമൂഹം **(അലക്സാന്ത്ര്യൻ വേദപീഠം വികസിപ്പിച്ചെടുത്ത വേദശാസ്ത്രം പിന്തുടരുന്ന കോപ്റ്റിക്, എത്യോപ്യൻ, അർമേനിയൻ, മലങ്കര ഓർത്തഡോക്സ്, അന്ത്യോഖ്യൻ സുറിയാനി, എറിട്രിയൻ ഓർത്തഡോക്സ് സഭകൾ)** ഒറ്റപ്പെട്ടും മുരടിച്ചും വന്നു.

ഇത്തരം ഒരു പശ്ചാത്തലത്തിലാണ് ഇരുപതാം നൂറ്റാണ്ടിന്റെ മധ്യത്തിൽ ഡോ.വി.സി. ശമുവേൽ അച്ചൻ തന്റെ സത്യാന്വേഷണസപര്യ നടത്തിവന്നത്.

1953-60 കാലയളവിൽ വി.സി. ശാമുവേൽ അച്ചൻ അമേരിക്കയിൽ നടത്തിയ ഗവേഷണങ്ങളുടെ ആരംഭം ന്യൂയോർക്കിലെ യൂണിയൻ സെമിനാരിയിലായിരുന്നു. ലോക പ്രശസ്ത പണ്ഡിതനും റഷ്യൻ ഓർത്തഡോക്സ് സഭാംഗ വുമായ ഫാ. ഡോ. ജോർജ് ഫ്ളോറോവിസ്കെ ആയിരുന്നു അദ്ദേഹത്തിന്റെ ഗൈഡ്. അതുവരെ കല്ക്കെദൂന്യരും കലക്കെദൂന്യേതരരും വിശ്വസിച്ചുവന്നതുപോലെയല്ല വേദശാസ്ത്രവ്യാഖ്യാനങ്ങളുടെ നിജസ്ഥിതി എന്ന യഥാർത്ഥ വസ്തുതകൾ കണ്ടെത്തിയും ഇരുപക്ഷത്തെയും കുറവുകൾ പരിഹരിച്ചും അദ്ദേഹം വ്യാഖ്യാനിച്ചു. അതു വെളിച്ചത്തുകൊണ്ടുവരുകയും ചെയ്തു. ഇതിനെതുടർന്നാണ് കല്ക്കെദൂന്യർക്കും പുനഃചിന്തനത്തിന്റെ ആവശ്യകത ബോധ്യമായത്. ഇതുമൂലം പില്ക്കാലത്തുണ്ടായ നേട്ടങ്ങൾ ഏവർക്കും സുപരിചിതമാണല്ലോ.

ഇതിനു സമാന്തരമായി നടന്ന മറ്റൊരു വികസനമായിരുന്നു എക്യുമെനിക്കൽ പ്രസ്ഥാനങ്ങൾ ഏകോപിച്ചു 1948ൽ ***ലോക സഭാ സമിതി*** (ഡബ്ല്യു.സി.സി.) രൂപം കൊണ്ടത്. ആംസ്റ്റർഡാമിൽ വച്ചു നടന്ന ഒന്നാം ലോകസമ്മേളനത്തിൽ തന്നെ ഇന്ത്യൻ, കോപ്റ്റിക്, എത്യോപ്യൻ എന്നീ ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ അംഗത്വം എടുത്തിരുന്നു. 1961ൽ സിറിയൻ ഓർത്തഡോക്സ് ചർച്ചും ഈസ്റ്റേൺ ഓർത്തഡോക്സ് സമൂഹത്തിലെ എക്യുമെനിക്കൽ പാത്രിയർക്കീസും റഷ്യൻ ഓർത്തഡോക്സ് സഭ യുൾപ്പെടെ ഇതര ഈസ്റ്റേൺ സഭകളും അംഗത്വം സ്വീകരിച്ചു. 1948 മുതൽ കെ. ഫിലിപ്പോസച്ചനും (പിന്നീട് മാർ തെയോഫിലോസ്) 1954 മുതൽ വി.സി. ശമുവേൽ അച്ചനും ലോക സഭാ സമിതിയിൽ മലങ്കരസഭയുടെ ഔദ്യോഗിക ഡെലിഗേറ്റുകളായി എക്യുമെനിക്കൽ രംഗത്തു തുടർച്ചയായി പ്രവർത്തിച്ചുവന്നു.



ഫാ.ഡോ.വി.സി.ശമുവേൽ

ഫെയ്ത് ആൻഡ് ഓർഡർ കമ്മീഷൻ അംഗമായിരുന്ന കെ. ഫിലിപ്പോസച്ചൻ തന്റെ അംഗത്വം രാജിവച്ചുകൊണ്ട് വി.സി. ശമുവേലച്ചനെ അതിലേക്കു തിരഞ്ഞെടുപ്പിക്കുകയും ചെയ്തു. 1961 മുതൽ ഫെയ്ത് ആൻഡ് ഓർഡർ കമ്മീഷൻ അംഗംകൂടിയായിരുന്ന വി.സി. ശമുവേൽ അച്ചൻ മൂന്നു പതിറ്റാണ്ടുകാലം ആഗോള എക്യുമെനിക്കൽ ലോകത്ത് ശക്തമായ ബൗദ്ധിക നേതൃത്വവും സ്വാധീനവും നൽകി.

തദനുസരണം, ഡബ്ല്യു.സി.സി യുടെ സുപ്രധാനഘടകമായ ഫെയ്ത് ഓൻഡ് ഓർഡർ കമ്മീഷന്റെ നേതൃത്വത്തിൽതന്നെ വേദശാസ്ത്രപരവും വിശ്വാസപരവുമായ വിവാദവിഷയങ്ങളെക്കുറിച്ച് സഭകൾ തമ്മിൽ പരസ്പരം ആശയസംവാദം നടത്തുവാനുള്ള അവസരം ഒരുക്കിയെടുത്തു. ഡബ്ല്യു.സി.സി.യുടെ ജനീവാ ആസ്ഥാനത്തു അസ്സോസിയേറ്റ് സെക്രട്ടറിയായി ഉദ്യോഗം വഹിച്ചുവന്നിരുന്ന ഫാ. പോൾ വറുഗീസ് (പൗലോസ് മാർ ഗ്രീഗോറിയോസ്), ഈസ്റ്റേൺ ഓർത്തഡോക്സ് സഭയുടെ ഡോ. നിക്കോസ് നിസിയോട്ടീസ്, കമ്മീഷൻ ഡയറക്ടറായിരുന്ന ഡോ. ലൂക്കാസ് വിഷർ എന്നിവർ ഉൾക്കൊള്ളുന്ന ഒരു സംഘാടകസമിതി രൂപീകരിച്ചു പ്രവർത്തനങ്ങൾ പുരോഗമിച്ചു. സഭാതലവന്മാരുടെ ഔദ്യോഗിക അനുമതികളോടെ 1964 മുതൽ ഈസ്റ്റേൺ ഓർത്തഡോക്സ് - ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ തമ്മിലുള്ള അനേകം വേദശാസ്ത്ര ഡയലോഗുകൾ തുടർച്ചയായി നടത്തുകയുണ്ടായി. ഈ സംഭാഷണങ്ങളിലെല്ലാംതന്നെ മുഖ്യ പ്രബന്ധങ്ങൾ അവതരിപ്പിച്ചത് വി.സി. ശമുവേൽ അച്ചൻ ആയിരുന്നു. അനുബന്ധവിഷയങ്ങളിൽ അനേകം പ്രബന്ധങ്ങൾ പോൾ വറുഗീസ് അച്ചനും അവതരിപ്പിച്ചു. മറ്റൊരു കൗതുകകരമായ വാസ്തുത; ഈ സംവാദങ്ങളിലെല്ലാംതന്നെ, നേരത്തെ കണ്ട ഫാ. ഡോ. ജോർജ് ഫ്ളോറോവിസ്കിയോടൊപ്പം നിരവധി റഷ്യൻ ഓർത്തഡോക്സ് പണ്ഡിതന്മാരും പങ്കെടുത്തു ചർച്ചകൾ സജീവമാക്കി. റഷ്യൻ സഭാംഗമായ ഡോ. ജോൺ മെയിഡോർഫ് വി.സി. ശമുവേൽ അച്ചന്റെ ബഹുമാനാർത്ഥം ഈ വിഷയം അധികരിച്ച് ഒരു പ്രബന്ധംതന്നെ ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

കൂടാതെ, 1960കളിൽതന്നെ ഇരു സമൂഹവും അതാതു സഭാതലവന്മാർ നിയമിച്ച പ്രതിനിധികളെ ഉൾക്കൊള്ളുന്ന പ്രത്യേകം പ്രത്യേകം ജോയിന്റ് കമ്മീഷനുകൾ പഠനവും പര്യാലോചനയും നടത്തിവന്നു. തുടർന്ന്, ഇരുവിഭാഗങ്ങളും യോജിച്ചുള്ള സംയുക്ത ജോയിന്റ് കമ്മീഷനും നിയമിക്കപ്പെട്ടു. ഈ കമ്മീഷനുകളിലെല്ലാംതന്നെ മലങ്കര സഭയെയും ഓറിയന്റൽ സഭകളെയും പ്രതിനിധീകരിച്ചവരിൽ പ്രധാനി വി.സി. ശമുവേൽ

അച്ചനായിരുന്നു. ഈ സംയുക്ത കമ്മീഷന്റെ മീറ്റിംഗുകളിലെല്ലാം വി.സി. ശമുവേലച്ചൻ പങ്കെടുക്കുകയും അനേകം പ്രബന്ധങ്ങളും പ്രസംഗങ്ങളും അവതരിപ്പിച്ചു വിലപ്പെട്ട നിർദേശങ്ങൾ നല്കുകയും ചെയ്തു. അവയുടെയെല്ലാം അച്ചടിച്ച റിപ്പോർട്ടുകൾ പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. ഈ വിധത്തിൽ, നൂറ്റാണ്ടുകളുടെ ഇടവേളയ്ക്കുശേഷം അടിസ്ഥാനപരമായ വിവാദവിഷയങ്ങൾക്കു പരിഹാരം കണ്ടെത്തി റഷ്യൻ സഭയുൾപ്പെടെയുള്ള ഈസ്റ്റേൺ ഓർത്തഡോക്സ് സമൂഹവുമായി ഔദ്യോഗിക കൗദാശിക സംസർഗത്തിന് അവസരം സൃഷ്ടിച്ചെടുത്ത സംഭവം സഭാചരിത്രത്തിലെ സുവർണ അധ്യായം തന്നെയാണ്.

വി.സി. ശമുവേൽ അച്ചൻ എത്യോപ്യൻ സർവകലാശാലയിൽ തിയോളജിക്കൽ കോളേജിന്റെ സാരഥിയായിരുന്ന കാലത്ത് ഗ്രീക്ക്, റഷ്യൻ തുടങ്ങി അനേകം ഈസ്റ്റേൺ ഓർത്തഡോക്സ് സഭാതലവന്മാരും മറ്റനേകം പ്രമുഖരും കോളേജ് സന്ദർശിച്ചിരുന്നു. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് ആരംഭിച്ച കാലത്ത് രണ്ടു വർഷത്തോളം പ്രിൻസിപ്പാൾ ആയിരുന്ന റഷ്യാക്കാരൻ ഡോ. സെർനോവ് വി.സി. ശമുവേൽ അച്ചന്റെ അടുത്ത സുഹൃത്തായിരുന്നു. അവരൊരുമിച്ച് ഇംഗ്ലണ്ടിൽ പല പരിപാടികളിലും പ്രവർത്തിച്ചുമിരുന്നു. **ഈ വിധത്തിൽ റഷ്യൻ സഭയുൾപ്പെടെയുള്ള ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളുമായും ഇതര സഭകളുമായും മലങ്കര സഭ ആഴമായ ബന്ധം വർധിപ്പിക്കുന്നതിൽ സുപ്രധാനപങ്ക് വി. സി. ശമുവേൽ അച്ചനും വഹിച്ചിട്ടുണ്ട് എന്നു ചരിത്രരേഖകൾ വ്യക്തമാക്കുന്നു.**

ആധുനിക വാർത്താവതരണവിനിമയ സൗകര്യം തുലോം പരിമിതവും രാഷ്ട്രീയമായ അനിശ്ചിതത്വവും നിലനിന്നിരുന്ന കാലത്തു പുറംലോകവുമായോ ലോകസഭകളുമായോ ബന്ധം സ്ഥാപിച്ചെടുക്കുക എളുപ്പമായിരുന്നില്ല. എന്നാൽ, അത്തരം സാഹചര്യങ്ങളിലും അതു വികസിപ്പിച്ചു പ്രയോജനപ്പെടുത്തുന്നതിൽ കെ. ഫിലിപ്പോസ് അച്ചനും വി. സി. ശമുവേൽ അച്ചനും ചെയ്തിട്ടുള്ള സംഭാവനകൾ പലപ്പോഴും വേണ്ടതുപോലെ മനസ്സിലാക്കിയിട്ടുണ്ടോ എന്നും സംശയിക്കുന്നു. 1940തുകളിൽതന്നെ ലോകത്തിലെ അനേകം



*പൗരസ്ത്യ - ഓറിയന്റൽ സഭകളുടെ സംയുക്ത വേദശാസ്ത്ര കമ്മീഷൻ അംഗങ്ങൾ. (വി. സി. ശമുവേൽ അച്ചൻ വലതുനിന്ന് രണ്ടാമത്.)*

സഭകളുമായി ബന്ധപ്പെടുവാൻ അവസരം ലഭിച്ച കെ. ഫീലിപ്പോസ് അച്ചൻ 1950തുകളിൽതന്നെ റഷ്യൻ സഭയെയും സഭാനേതാക്കന്മാരെയും സന്ദർശിക്കുവാനും അത്യധികം അഭിലഷിച്ചിരുന്നു. എന്നാൽ, അന്നത്തെ കമ്മ്യൂണിസ്റ്റ് റഷ്യയിലെ പ്രത്യേക രാഷ്ട്രീയസാഹചര്യം അതിനനുകൂലമായിരുന്നില്ല. ഇത്തരമൊരു പ്രതികൂല പശ്ചാത്തലത്തിലും അദ്ദേഹത്തിനു റഷ്യ സന്ദർശിക്കുന്നതിനും സഭാനേതാക്കന്മാരുമായി കൂടിക്കാഴ്ച നടത്തുന്നതിനും ഭാഗ്യം സിദ്ധിച്ചു. അതിനു കാരണമായത് അന്നത്തെ റഷ്യയിലെ ഇന്ത്യൻ അംബാസഡർ കെ. പി.എസ്. മേനോനും പാലാമ്പടം ഏബ്രഹാം ഈപ്പനും തമ്മിലുള്ള ആഴമായ സ്നേഹബന്ധം ഉപയോഗപ്പെട്ടതുമൂലമായിരുന്നു.

**ഒരു കാര്യം ഉറപ്പിച്ചു പറയാം. റഷ്യൻ ഓർത്തഡോക്സ് സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിലുള്ള ബന്ധം സ്ഥാപിച്ചതും ഉറപ്പിച്ചെടുത്തതും ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ തന്നെ ആയിരുന്നു.**

1950കളിലും അറുപതുകളിലും നടന്ന സംഭവങ്ങളാണ് മുകളിൽ കുറിച്ചത്. അതിനുശേഷം പില്ക്കാലങ്ങളിൽ റഷ്യയിലുൾപ്പെടെ സ്ഥിതിഗതികളെല്ലാം മാറി മറിഞ്ഞു. നാമറിയാത്ത നിരവധി ഗൗരവതരമായ സംഗതികൾ ഓരോ ചരിത്രസംഭവങ്ങളുടെയും പിന്നിൽ മറഞ്ഞുകിടക്കുന്നുണ്ട്

**- ഇ.ജെ. വർഗീസ്**
*(റവ.ഡോ.വി.സി.ശമുവേൽ എക്യുമെനിക്കൽ പഠനവേദിയുടെ കാര്യദർശിയാണ് ലേഖകൻ)*

* * * *

## പാത്രിയർക്കീസ് നടത്തിയ വെല്ലുവിളി

***ജോർജിയൻ മിറർ*** ത്രൈമാസികയിൽ (2019 ഏപ്രിൽ-ജൂൺ) *'സമകാലീനചിന്തകൾ'* പംക്തിയിൽ പി.വി.മാത്യു എഴുതിയ *"ഇന്ത്യൻ കോടതികൾ അന്ത്യോഖ്യയുടെ കീഴിലോ?"* എന്ന ലേഖനം വായിച്ചു.

ഒരു വിദേശപൗരൻ ഈ രാജ്യത്തുവന്ന് സർക്കാർചിലവിൽ സുഖവാസം അനുഭവിച്ചുകൊണ്ട് കോടതിയെയും നീതിന്യായ വ്യവസ്ഥിതിയെയും ചോദ്യം ചെയ്യുകയും വിമർശിക്കുകയും ചെയ്യുന്ന രീതി ഈ ഇന്ത്യാരാജ്യത്തു മാത്രമെ നടക്കുകയുള്ളൂ. കോടതിയെയും കോടതിവിധികളെയും പരസ്യമായി തള്ളിപ്പറയുകയും കോടതിവിധി തങ്ങൾക്ക് സ്വീകാര്യമല്ലെന്ന് പ്രഖ്യാപിക്കുകയും ചെയ്യുന്നത് അങ്ങേയറ്റം ധിക്കാരപരവും നിയമവിരുദ്ധവുമാണ്. ഈ വെല്ലുവിളിയെ മലങ്കരസഭ കോടതിയിൽ ചോദ്യം ചെയ്യണം. ഇത് തീർച്ചയായും കോടതിയലക്ഷ്യമാണ്. ഇങ്ങനെയുള്ള വെല്ലുവിളികൾ ആവർത്തിക്കാത്തവിധം ഇത്തരക്കാരെ മേലിൽ ഈ മണ്ണിൽ പ്രവേശിപ്പിക്കാതിരിക്കാൻ നടപടിയെടുക്കണം.

**ബഹനാൻ തോമസ്, പാലാരിവട്ടം**

**സെപ്തംബർ 15**
**കാതോലിക്കേറ്റ് സ്ഥാപക ദിനം**

**കാതോലിക്കേറ്റ് സ്ഥാപനത്തിന് അനുഗ്രഹം ചൊരിഞ്ഞ ചക്രബ്ദേദ് മ്ശിഹാ പാത്രിയർക്കീസിനെ സ്മരിക്കാം**

Malankara Orthodox Syrian Church, list of all Current and previous Prelates, Saints of the Church, dioceses, and the Church constitution.

***What made you write and publish a book on the ancient Malankara Church?***

Two incidents resulted in writing a book on the ancient Malankara Church.

1) In July 2017, I visited Leicester city, and during the city tour, I came across the St.George Indian Orthodox Church. It was my first encounter with a parish Church with the adjective 'Indian' in its name and that too in Europe. I was astonished. This incident attracted me to know more about the Indian Orthodox Malankara Church.

2) I read about "***Jews in India***", and in the history of the Cochin Jews, I found some information about St. Thomas in India (during the 1st century). These facts attracted me, as well.

***What did you find unique about the Malankara Church?***

As of my understanding, Malankara Church is the oldest Church in the world after Jerusalem. The Malankara Church provides a form of Christianity, which is Semitic in nature, and her culture is not far from the one that Jesus Christ himself experienced.

***Do you think that Malankara Nasrani community is an indigenous community and they were one of the first followers of Jesus of Nazareth?***

Malankara Nasranis follow Jesus of Nazareth since the 1st century, and they are also the followers of Saint Thomas. He was one of the Twelve Apostles of Jesus. Malankara Nasranis venerate the life, faith and teachings of St.Thomas. For a long period (after the first century), Malankara Nasranis were free from any foreign influence or rule. Nasranis lived a simple life with their principles, unique customs, traditions, practices, and beliefs. These things make them one of the first followers of Jesus of Nazareth, his teachings, and beliefs.

***How do you understand European colonial Christianity and its impact on the indigenous Malankara Church?***

As we know, European colonial Christianity is based on money and imperial dominance. They ruled and dominated the indigenous Malankara Christians in the name of Jesus Christ. After the 15th century, they entered present-day India. Colonial Christianity damaged and insulted several belief systems and believers, especially the Malankara Nasranis who were followers of Jesus Christ since the 1st century. In reality, they almost destroyed Malankara Church (acting from the territory of Goa) and their actions caused massive losses in other parts of India as well.

***Do you think that the Indian Orthodox Malankara Church is the National Church of India? If so, why?***

Yes, I entirely agree with the term 'National Church of India', and it rightly belongs to the Indian Orthodox Malankara Church. In my opinion, the Malankara Orthodox Church is the first official Christian Church of India. They use the adjective 'Indian' even with their parish Churches outside India. It is a great matter of pride to be an Indian Citizen, I am proud of the ancient Malankara Orthodox Church of India. Without any doubt, I can say that She is the National Church of our country.



*H.H. The Catholicos receiving the book from author Rohit Gupta in Delhi. Yuhanon Mar Demetrios, Metropolitan of Delhi in the middle.*

***Did you travel to Kerala for the purpose of writing your book?***

I did not travel to Kerala to write the book on Malankara Orthodox Church. I acquired most of the information from St.George's Indian Orthodox Church, Leicester, England, and St.Mary's Orthodox Syrian Cathedral, Kuala Lumpur, Malaysia. I met one person in Trivandrum (during a family trip) who is a faithful of the Malankara Orthodox Church, and I also consulted a Russian Priest named Father Saleh Gebretsadk, who cleared my doubts while writing the book.

***What are your upcoming projects and what is the nature of your collaboration with the Orthodoxy Cognate Society?***

I have written six books so far. The book "***Malankara Orthodox Syrian Church***" is my 4th book, (as on 1st May 2019). I am planning to release two more books. I am also planning to start working on a book based on the 'Ancient Silk Route'.

I have recently started my communications with the OCP society. I have begun to collaborate on OCP research and publications, and also with the Center for Orthodox Studies (COS). I am hoping for further cooperation in future endeavors as well.

GM

*(George Alexander is the co-Founder and Secretary of Orthodoxy Cognate Page (OCP) Society which works for the promotion of Orthodox Christian Unity and Faith. Established in 2007, it aims at building Pan - Orthodox Christian Counciliar Unity with the motto : 'The United Orthodox Christian Witness')*





# കട്ടച്ചിറ പള്ളി






**വർഷങ്ങൾ നീണ്ട കാത്തിരിപ്പിനും വ്യവഹാരങ്ങൾക്കും ശേഷം കട്ടച്ചിറ സെ.മേരീസ് പള്ളി മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തം**

## പെരുന്നാൾ ശോഭയിൽ കട്ടച്ചിറ പള്ളി





*50 വർഷത്തെ നീണ്ട ഇടവേളയ്ക്കു ശേഷം മാമ്മലശേരി മാർ മിഖായേൽ പള്ളിയിൽ ഇടവക മെത്രാപ്പോലീത്താ അഭി.ഡോ.തോമസ് മാർ അത്താനാസിയോസ് വി.കുർബാന അർപ്പിച്ചു.*



*50 വർഷങ്ങൾക്കു ശേഷം മലങ്കര ഓർത്തഡോക്സ് സഭയുടെ അഭി.സക്കറിയാസ് മാർ നിക്കോളാവാസ് മെത്രാപ്പോലീത്താ പെരുമ്പാവൂർ ബഥേൽ സുലോക്കോ പള്ളി സെമിത്തേരിയിൽ, സഭയ്ക്കുവേണ്ടി രക്തസാക്ഷികളായ തോട്ടപ്പാട്ടു കുറിയാക്കോസിന്റെയും മലങ്കര വർഗീസിന്റെയും കല്ലറയ്ക്കൽ ധൂപ പ്രാർത്ഥന നടത്തി.*

# പ.ബാവായുടെ റഷ്യാ സന്ദർശനം



പ.ബാവാ പൊക്രോവ്സ്കി ആശ്രമ ചാപ്പലിൽ പ്രാർത്ഥനയിൽ



വി. അന്ത്രയോസ്, വി. തോമാ എന്നീ ശ്ലീഹന്മാരുടെ ഐക്കൺ ഇരു സഭകളും തമ്മിലുള്ള ബന്ധത്തിന്റെ പ്രതീകമായി പ. ബാവായ്ക്ക് നൽകുന്നു



പ. കാതോലിക്കാ ബാവായും പ. കിറിൽ പാത്രിയർക്കീസും സംഘാംഗങ്ങളോടൊപ്പം



സഭാധ്യക്ഷന്മാരുടെ നേതൃത്വത്തിൽ പ്രതിനിധി സംഘങ്ങൾ ചർച്ചയിൽ



സെ.മാട്രോണായെ അക്കൈം ചെയ്തിരിക്കുന്ന കോൺവെന്റിലേക്ക് സ്വാഗതം



സഭാധ്യക്ഷന്മാർ പരസ്പരം ഉപഹാരങ്ങൾ കൈമാറുന്നു

## GEORGIAN MIRROR
**The Journal of Indian Orthodoxy**

I would like to:

☐ Subscribe for myself ☐ Gift a subscription ☐ Renew subscription

(Please tick ☑ the appropriate box) **FILL IN BLOCK LETTERS**

Name.......................................................................................................

Address...................................................................................................

...............................................................................................................

State.........................................................PIN Code.............................

Tel / with STD/ISD Code) :

(Res)..........................................................(Off)....................................

Mob.......................................E-mail.......................................................

I am enclosing Cheque DD No.......................................dated....................drawn on.......................................................................(name of the Bank) for Rs................. in favour of 'St. George Orthodox Valiyapally, Palarivattom, Cochin' - 25

I am sending money order for Rs..................... payable to 'St. George Orthodox Valiyapally, Palarivattom, Cochin' - 682 025.

Date: Signature:

**Subscription formന്റെ ഫോട്ടോകോപ്പി ഉപയോഗിക്കുക.**

☐ ഒരു വർഷം

☐ മൂന്ന് വർഷം

☐ അഞ്ച് വർഷം

**Read Subscribe Propagate**

53




## GEORGIAN MIRROR

**പ്രത്യേക സൗജന്യം**

**വൈദികർക്ക് നിരക്കിൽ ഇളവുകൾ**

**വരിസംഖ്യ ഒരുമിച്ച് അടയ്ക്കുന്നവർക്ക് നിരക്കിൽ ഇളവുകൾ**

| കാലാവധി | പ്രത്യേക നിരക്ക് | വൈദികർക്ക് സൗജന്യ നിരക്ക് |
|---|---|---|
| ഒരു വർഷം | ₹ 200 | ₹ 130 |
| മൂന്ന് വർഷം | ₹ 500 | ₹ 350 |
| അഞ്ച് വർഷം | ₹ 800 | |

- ചെക്ക് / DD എടുക്കുന്നത് Payable in favour of **St. George Orthodox Valiyapally, Palarivattom, Kochi - 682 025** എന്ന് ആയിരിക്കണം.
- പോസ്റ്റൽ മണി ഓർഡർ / ചെക്ക് / DD ആയോ നേരിട്ട് പള്ളി ഓഫീസിലോ വരിസംഖ്യ അടയ്ക്കാവുന്നതാണ്.

**Account No.: 617302010000662**
**Union Bank of India, Palarivattom**
**IFS Code: UBIN 0561738**

നേരിട്ട് അക്കൗണ്ടിൽ പണമടയ്ക്കുന്നവർ സർക്കുലേഷൻ മാനേജരെ ഫോണിൽ ബന്ധപ്പെടുക:

**Ph: 8289891632, gmirrormail@gmail.com**

അയക്കേണ്ട വിലാസം:

**Circulation Manager, GEORGIAN MIRROR**
**St. George Orthodox Valiyapally,**
**Palarivattom, Kochi - 682 025**

## GEORGIAN MIRROR
*The Journal of Indian Orthodoxy*

To Publish Articles - 8289891631
To Subscribe - 8289891632
To Advertise - 8289891634

**Email: gmirrormail@gmail.com**




*Paints for Perfection*



# WE KEEP THE LEGACY SHINING

St. Peter's and St. Paul's Orthodox Church, Kolenchery
painted using TRUECOAT IMPREZZA, weather proof Exterior Emulsion




Truecoat Paints, the leading manufacturer of decorative paints and allied products is committed to deliver elegant finishes and long lasting protection for your buildings.

**SALIENT FEATURES** Low VOC Paints | Weather Resistant | Washable
Dirt Resistant | Performance Gurantee






**ONE STOP SOLUTION FOR HASSLE-FREE PAINT JOBS**

**Truecoat Projects**

*Attractive rates for paints and qualified labourers for applications*

**Call: 9388473093**

Factory & Corporate Office: IV/14-B, Kaninad P.O, Puthencruz, Kochi
79028 65555, 70254 78642 | sales@truecoatpaints.com | www.truecoatpaints.in

**Kerala's most trusted paint brand since 1989**

muthootfinance.com

Muthoot Family
800
YEARS
OF BUSINESS LEGACY

# YOUR BIGGEST INVESTMENT NEEDS A BETTER PROTECTION.

*One of your life's biggest investments shouldn't stand without a protection that it richly deserves. Protect your home and its contents from natural calamities and other untoward incidents like burglary with a comprehensive insurance policy that gives you complete peace of mind.*





**Pay only ₹600 per year and get ₹4.3 lakhs coverage***

## MUTHOOT HOME PROTECTOR

### BENEFITS

- Cover for structure and contents in the building
- Burglary cover for jewellery and household contents
- Repair cover for mechanical / electrical equipments breakdown
- Covers building and contents against short circuit and fire
- On-the-spot activation

**Max coverage up to ₹10.90 lakhs available***

*Terms and conditions apply.

For more details, walk in to the nearest Muthoot Finance Branch, or call

✆ 99469 01212



Muthoot Finance

A Muthoot M George Enterprise